# സാമൂഹ്യ പാഠങ്ങൾ

# SOCIAL STUDIES

**STANDARD V**



Price : Re. 1.

1969

Std Vc

# സാമൂഹ്യപാഠങ്ങൾ

**STANDARD V**



Price : Re. 1

**1969**

# പ്രതിജ്ഞ

ഇൻഡ്യ എന്റെ രാജ്യമാണ്. എല്ലാ ഇൻഡ്യാക്കാരും എന്റെ സഹോദരീസഹോദരന്മാരാണ്.

ഞാൻ എന്റെ രാജ്യത്തെ സ്നേഹിക്കുന്നു; സമ്പൂർണ്ണവും വൈവിദ്ധ്യപൂർണ്ണവുമായ അതിന്റെ പാരമ്പര്യത്തിൽ ഞാൻ അഭിമാനം കൊള്ളുകയും ചെയ്യുന്നു. അതിനുള്ള അർഹതയ്ക്കായി ഞാൻ എപ്പോഴും പ്രയത്നിക്കുന്നതാണ്.

ഞാൻ എന്റെ മാതാപിതാക്കളേയും ഗുരുക്കന്മാരേയും, എന്നെക്കാൾ പ്രായമുള്ള എല്ലാവരെയും ബഹുമാനിക്കുകയും ഏതൊരാളോടും മര്യാദയോടുകൂടി പെരുമാറുകയും ചെയ്യും.

ഞാൻ എന്റെ രാജ്യത്തോടും എന്റെ നാട്ടുകാരോടും പ്രതിപത്തിയുള്ളവനായിരിക്കുമെന്ന് പ്രതിജ്ഞ ചെയ്യുന്നു. നാട്ടുകാരുടെ ക്ഷേമത്തിലും ഐശ്വര്യത്തിലും മാത്രമാണ് എന്റെ ആനന്ദം കുടികൊള്ളുന്നത്.

---

# വിഷയവിവരം

## ഭാഗം II

## ലോകത്തിലെ അത്ഭുതങ്ങൾ

## ഭാഗം III

## ലോകത്തിനു ചുററും കപ്പലിലും വിമാനത്തിലും

## ഭാഗം IV

## ബഹുജനം പലവിധം



## ഭാഗം V

## നിത്യോപയോഗവസ്തുക്കൾ



## ഭാഗം VI

## അവർ ഇന്നും ജീവിക്കുന്നു

# സാമൂഹ്യപാഠങ്ങൾ

## തുടക്കം

നാം പാർക്കുന്ന ഈ ഭൂമിതന്നെ ഒരത്ഭുതമാണ്. അതിനെപ്പററി പല രസകരങ്ങളായ വിവരങ്ങളും അറിയേണ്ടതുണ്ട്. ഭൂമിയുടെ ആകൃതി, രാവും പകലും ഉണ്ടാകുന്ന വിധം, സ്ഥലനിർണ്ണയം, സമയവും കാലവും കണക്കാക്കൽ, ഇവ നാം ആദ്യം മനസ്സിലാക്കുന്നു. ഭൂഗോളത്തിലെ വൻകരകൾ, മഹാസമുദ്രങ്ങൾ, പർവ്വതങ്ങൾ, നദികൾ, തടാകങ്ങൾ ഇവയെക്കുറിച്ച് പല പുതിയ അറിവുകളും ഈ പുസ്തകത്തിൽ ഉണ്ട്. ഇതിൽ വിവരിച്ചിട്ടുള്ള വൻകാടുകൾ, അഗ്നിപർവ്വതങ്ങൾ, മരുഭൂമികൾ എന്നിവ പ്രകൃതിയിലെ അത്ഭുതങ്ങളാകുന്നു. അതുപോലെ തുറമുഖങ്ങൾ, കോട്ടകൾ, ദീപസ്തംഭങ്ങൾ, സ്മാരകങ്ങൾ മുതലായവ മനുഷ്യർ നിർമ്മിച്ച അത്ഭുതങ്ങളാണ്.

ഈ ഭൂമിക്കുചുററും ഒരു കുട്ടി അവന്റെ അച്ഛനോടൊപ്പം കപ്പലിലും വിമാനത്തിലുമായി യാത്രചെയ്യുന്നു. അവന്റെ അനുഭവങ്ങൾ നാം കേൾക്കുക. നമുക്കും ഇതുപോലെയുള്ള പല യാത്രകളും ചെയ്യണമല്ലോ.

ലോകം അതിവിസ്തൃതമാണ്. അതിന്റെ വിവിധഭാഗങ്ങളിൽ, ആകൃതിയിലും, പ്രകൃതിയിലും, ജീവിതരീതിയിലും, ഭാഷയിലും, ആചാരത്തിലും എല്ലാം വ്യത്യാസപ്പെട്ട പല കൂട്ടം ആളുകളുണ്ട്. അവരുമായി നമുക്ക് പരിചയപ്പെടാം.

നമുക്കെല്ലാവർക്കും നിത്യം ആവശ്യമുള്ള വസ്ത്രങ്ങൾ, പുസ്തകങ്ങൾ, യാത്രാസൗകര്യങ്ങൾ, വാർത്തക

ളറിവാനുള്ള ഏർപ്പാടുകഠം, പണം ഇവയെപ്പററി എന്തെല്ലാം പുതിയ കാര്യങ്ങളാണ് നാം അറിവാൻപോകുന്നതെന്നോ !

ഇന്നു ലോകത്തിൽ ജീവിച്ചിരിക്കുന്നവരും പണ്ടു ജീവിച്ചവരുമായ അനവധി മഹാന്മാർ ഒരുകാലത്തു് നമ്മെപ്പോലെ കുട്ടികളായിരുന്നു. നമ്മിൽ ഓരോരുത്തക്കും എന്തുകൊണ്ടു് മഹാന്മാരായിക്കൂടാ? ചില മഹാന്മാരുടെ കഥകഠം ഈ പുസ്തകത്തിലുണ്ടു്.

മേല്പറഞ്ഞ കാര്യങ്ങഠംക്കു് നമ്മുടെ ജീവിതവുമായി ബന്ധമുണ്ടു്. ആ ബന്ധം എന്താണെന്നു് ആലോചിക്കേണ്ടതു് അത്യാവശ്യമാണു്. സമുദായം നമുക്കു പല നന്മകളും ചെയ്തുതരുന്നു. അതിന്നു പകരമായി സമുദായത്തോടും രാഷ്ട്രത്തോടും നമുക്കും ചില കടപ്പാടുകളുണ്ടു്. നമ്മുടെ മാതൃഭൂമിയായ ഭാരതത്തിന്റെ നേട്ടങ്ങളെക്കുറിച്ചു് നാം മനസ്സിലാക്കണം; അവയിൽ അഭിമാനംകൊള്ളണം. ഇവ രണ്ടും നമ്മുടെ കത്തവ്യമാണു്.

ഈ പാഠങ്ങളിൽ നമുക്കു് തന്നത്താൻ ചെയ്യാവുന്ന പല പ്രവത്തനങ്ങളെപ്പററി സൂചിപ്പിച്ചിട്ടുണ്ടു്. നാടകാഭിനയം, അപൂർവ്വവസ്തുശേഖരണം, ചിത്രശേഖരണം, പത്രപാരായണം, വിനോദയാത്രകഠം ഇവയിലെല്ലാം അദ്ധ്യാപകർ നമ്മെ സഹായിക്കും.

ക്ലാസ്സിൽ അദ്ധ്യാപകർ പാഠങ്ങഠം പഠിപ്പിക്കുന്നുണ്ടല്ലോ. അതിന്നും പുറമേ, നാം ജീവിക്കുന്ന ചുററുപാടുകളിൽനിന്നു് കണ്ടും, കേട്ടും, അറിഞ്ഞും പലതും പഠിക്കാം. അതുംകൂടിയായാൽ മാത്രമേ വിദ്യാഭ്യാസം പൂത്തിയാകൂ.

ഇനി നമുക്കു് ഈ കഥകഠം ശ്രദ്ധിച്ചു വായിക്കാം.

---

# ഭാഗം 1 — ഭൂമുഖം

## അദ്ധ്യായം 1

# ഭൂഗോളം

## 1. അപ്പുവിൻെറ അത്ഭുതം

ആകാശം തെളിഞ്ഞിരുന്നു. മാനത്തു് മഴക്കാറുണ്ടായിരുന്നില്ല. അന്നുരാത്രി കൃഷ്ണൻനായരും മകൻ അപ്പുക്കുട്ടനും മുററത്തു് ഇരിക്കുകയായിരുന്നു. ചന്ദ്രൻ സുന്ദരമായ ഒരു വെള്ളിത്തളികപോലെ കാണായി. അപ്പുക്കുട്ടൻ അച്ഛനോടു ചോദിച്ചു: "അച്ഛാ, ചന്ദ്രനിൽ നമ്മെപ്പോലെയുള്ള മനുഷ്യർ പാർക്കുന്നുണ്ടോ? ആരൊക്കെയോ ചന്ദ്രനിലേക്കു പോകാൻ തയ്യാറെടുക്കുന്നുവെന്നു് ഇന്നലെ ചേച്ചി പത്രത്തിൽ വായിക്കുന്നതു കേട്ടല്ലോ." മകൻെറ ചോദ്യം കേട്ടു് കൃഷ്ണൻനായർ സന്തുഷ്ടനായി പറഞ്ഞു: "പുതിയ പുതിയ കണ്ടുപിടിത്തങ്ങളിലൂടെ മനുഷ്യൻ ചന്ദ്രനിൽ ചെന്നെത്താൻ ശ്രമിക്കുകയാണു്. അവിടെ നമ്മെപ്പോലുള്ള ആളുകൾ താമസമുണ്ടോ എന്നു് അറിഞ്ഞുകൂടാ. ചന്ദ്രനിലോ മറേറതെങ്കിലും ഗ്രഹങ്ങളിലോ ചെന്നുനിന്നു് ഭൂമിയിലേക്കു നോക്കിയാൽ ഭൂമിയും ആകാശത്തിൽ തിളങ്ങിക്കൊണ്ടിരിക്കുന്ന ഒരു വസ്തുവായി നമുക്കു കാണാം. അതു നിനക്കറിയാമോ?"

അത്ഭുതത്തോടെ അപ്പു ചോദിച്ചു: "അച്ഛൻ പറയുന്നതു് ഭൂമി പ്രകാശിക്കുന്നുവെന്നാണോ?"

കൃ: നാ:—"മകനേ, ഭൂമി, ചന്ദ്രൻ തുടങ്ങിയ ഗ്രഹങ്ങൾക്കെല്ലാം സൂര്യനിൽനിന്നാണു് വെളിച്ചം ലഭിക്കുന്നതു്. വെയിലത്തു് കണ്ണാടി പിടിച്ചാൽ അതിൽ തട്ടുന്ന സൂര്യരശ്മി ഒരു സ്ഥലത്തേക്കു്

പ്രതിഫലിപ്പിക്കാം. അതുപോലെയാണു് സൂര്യരശ്മി തട്ടുന്ന ഗ്രഹങ്ങൾ പ്രകാശിക്കുന്നതു്."

അപ്പു:—"സൂര്യനും ചന്ദ്രനും എല്ലാം ഉരുണ്ടിരിക്കുന്നു. ഭൂമിയും അവയെപ്പോലെ ഉരുണ്ടതാണോ?"

കൃ: നാ:—"അതെ. ഉരുണ്ടിരിക്കുന്ന വസ്തുവിനു് ഗോളം എന്നു പറയും. ഭൂമിക്കു് ഗോളാകൃതിയാണുള്ളതു്. പണ്ടു് ഭൂമി പരന്നതാണെന്നു വിശ്വസിച്ചിരുന്നു. എന്നാൽ ഇന്നു് ആ വിശ്വാസം നീങ്ങിയിട്ടുണ്ടു്. ഓറഞ്ചിന്റെ ആകൃതിയാണു് ഭൂമിക്കുള്ളതു്. സ്കൂളിൽ ഗ്ലോബു് എന്നു പറയുന്ന ഒരു ഉപകരണമില്ലേ? അതു് ഭൂഗോളത്തിന്റെ ഏകദേശരൂപം കാണിക്കുന്നു."

അപ്പു:—"ഭൂമി ഉരുണ്ടതാണെന്നതിനു് എന്താണച്ഛാ തെളിവു്?"



കൃ: നാ:—"പല തെളിവുകളുമുണ്ടു്. എളുപ്പം മനസ്സിലാകുന്ന രണ്ടുമൂന്നെണ്ണം പറയാം. പുറംകടലിൽനിന്നു് കടൽക്കരയിലേക്കു വരുന്ന ഒരു കപ്പലിനെ നോക്കിയാൽ ക്രമേണ പുക, പുകക്കുഴൽ, മേൽഭാഗം, കീഴ്ഭാഗം, മുഴുവൻ കപ്പൽ എന്നിങ്ങനെയായിരിക്കും നാം കാണുക.

തിരിച്ചുപോകുമ്പോൾ കീഴ്ഭാഗം, മേൽഭാഗം, പുകക്കുഴൽ, പുക എന്ന ക്രമത്തിൽ കപ്പൽ നമ്മുടെ ദൃഷ്ടിയിൽനിന്നു മറയുന്നു. ഭൂമി പരന്നതായിരുന്നെങ്കിൽ അങ്ങനെയല്ല സംഭവിക്കുക."

അപ്പു:—"ശരിയാണച്ഛാ. കടൽപ്പുറത്തു് അമ്മയും ചേച്ചിയും ഞാനുംകൂടെ പോയില്ലേ? അന്നു് ദൂരെ പുക കണ്ടപ്പോൾ ഞാൻ അമ്മയോടിതു ചോദിച്ചതാണു്."

കൃ: നാ:—"ശരി. അതു് ഒരു തെളിവു്. ചന്ദ്രഗ്രഹണമുണ്ടാകുമ്പോൾ ഭൂമിയുടെ നിഴൽ ചന്ദ്രനെ മറയ്ക്കുന്നു. അപ്പോൾ ഭൂമി ചന്ദ്രനും സൂര്യനും ഇടയ്ക്കുവരും. അതുകൊണ്ടു് സൂര്യന്റെ വെളിച്ചം തട്ടി ഭൂമിയുടെ നിഴൽ ചന്ദ്രനിൽ പതിക്കുന്നു. ഈ നിഴൽ വൃത്താകൃതിയിലാണു്. ഭൂമി ഒരു ഗോളമായതുകൊണ്ടാണു് വൃത്താകൃതിയിലുള്ള നിഴൽ ഉണ്ടാകുന്നതു്. ഇതു് രണ്ടാമത്തെ തെളിവു്. മൂന്നാമതു് ഒന്നുകൂടി പറയാം. എവിടെനിന്നു് നോക്കിയാലും ചക്രവാളത്തിനു് വൃത്താകൃതിയാണുള്ളതു്. കൂടുതൽ കൂടുതൽ ഉയരത്തിൽ കയറി നോക്കിയാലും ചക്രവാളത്തിനു് വിസ്തീർണ്ണം കൂടുമെന്നല്ലാതെ ആകൃതിക്കു് വ്യത്യാസം വരികയില്ല. ചിലർ ആകാശത്തിൽ വിമാനമാർഗ്ഗം ഉയർന്നുപറന്നു് അവിടെനിന്നു് ഭൂമിയുടെ നിരവധി ഫോട്ടോ ഈയിടെ എടുത്തിട്ടുണ്ടു്. അവയും ഭൂമിയുടെ ഗോളാകൃതിയെ ഉദാഹരിക്കുന്നു."

ഇത്രയും കേട്ടപ്പോൾ അപ്പുക്കുട്ടന്റെ അത്ഭുതം വർദ്ധിച്ചു. പട്ടണത്തിൽനിന്നു് ഒരു ചെറിയ ഗ്ലോബു് വാങ്ങിച്ചുകൊണ്ടുവരണമെന്നു് അവൻ അച്ഛനോടു് അപേക്ഷിച്ചു.

## 2 ഇരുട്ടിൽനിന്നു വെളിച്ചത്തിലേക്കു്




EARTH ON ITS AXIS

അടുത്ത ദിവസംതന്നെ അപ്പുക്കുട്ടനു് ഒരു ഗ്ലോബു കിട്ടി. അവൻ അത്യധികം സന്തോഷിച്ചു. അച്ഛനോടു് ഭൂമിയെപ്പററി പലതും ചോദിക്കണമെന്നു് അവൻ നിശ്ചയിച്ചു. അത്താഴം കഴിഞ്ഞു് അപ്പു അച്ഛൻെറ അടുത്തെത്തി. ഭൂമി അതിൻെറ അച്ചുതണ്ടിൽ കറങ്ങുന്നതെങ്ങനെയെന്നു് കൃഷ്ണൻനായർ മകനു പറഞ്ഞുകൊടുത്തു.

ആദ്യം അദ്ദേഹം ഗ്ലോബു് വിളക്കിന്നുനേരെ പിടിച്ചുകാണിച്ചു. അപ്പോൾ ഒരു ഭാഗത്തുമാത്രം പ്രകാശം വീണു. മെല്ലെ ഗ്ലോബു് തിരിച്ചപ്പോൾ വെളിച്ചം കിട്ടിയിരുന്ന ഭാഗങ്ങൾ ഇരുട്ടിലായി. ആദ്യം ഇരുണ്ടിരുന്ന ഭാഗങ്ങൾ ക്രമേണ വെളിച്ചത്തിലേക്കുമെത്തി.

അപ്പു:—“ഇപ്രകാരം ഭൂമി കറങ്ങാതെ ഇരുന്നെങ്കിലോ?”

കൃ: നാ:—"എന്നും ഭൂമിയുടെ ഒരു വശത്തു ഇരുട്ടും മറു വശത്തു് വെളിച്ചവും തന്നെ."



അപ്പുക്കുട്ടൻ ഗ്ലോബു് ഒന്നു കറക്കിനോക്കി. കൃഷ്ണൻ നായർ പറഞ്ഞു: "സൂര്യനിൽനിന്നു് നമുക്കു് വെളിച്ചം കിട്ടുന്ന സമയത്തിനാണു് പകൽ എന്നു പറയുന്നതു്. സൂര്യൻ അസ്തമിച്ചാൽ രാത്രിയാകും. രാത്രി കാലത്തു് സൂര്യപ്രകാശം കിട്ടുന്നില്ല. ഗോളാകൃതിയിലിരിക്കുന്ന ഭൂമിയുടെ എല്ലാ വശത്തും ഒരേ സമയത്തു് സൂര്യരശ്മി പതിക്കുകയില്ല. ഒരു പകുതി സൂര്യനു നേർക്കു വരുമ്പോൾ മറ്റേപ്പകുതി സൂര്യനിൽ നിന്നു് മറഞ്ഞിരിക്കും."

ശ്രദ്ധിച്ചു കേട്ടുകൊണ്ടിരുന്ന അപ്പുക്കുട്ടൻ ചോദിച്ചു: "രാവിലെ കിഴക്കുദിക്കുന്ന സൂര്യൻ വൈകുന്നേരത്തു് പടിഞ്ഞാറെത്തുന്നു. അപ്പോൾ സൂര്യനല്ലേ സഞ്ചരിക്കുന്നതു്? ഭൂമിയല്ലല്ലോ."

കൃഷ്ണൻനായർ ചിരിച്ചുകൊണ്ടു പറഞ്ഞു:—"സൂര്യൻ ദിവസവും കിഴക്കുദിച്ചു് പടിഞ്ഞാറു് അസ്തമി

ക്കുന്നു. ഉദിച്ച് ആറു മണിക്കൂർ കഴിയുമ്പോൾ സൂര്യനെ നമുക്ക് തലയ്ക്കു മീതെ ഉയരത്തിൽ കാണാം. ആറു മണിക്കൂർകൂടി കഴിയുമ്പോൾ സൂര്യൻ പടിഞ്ഞാറെത്തി അസ്തമിക്കുന്നു. പിന്നെയും പന്ത്രണ്ടു മണിക്കൂർ കഴിയുമ്പോൾ നാം സൂര്യനെ കിഴക്കു കാണുന്നു. ഇങ്ങനെ ഇരുപത്തിനാലു മണിക്കൂർകൊണ്ട് സൂര്യൻ ഭൂമിയെ ഒരു പ്രദക്ഷിണം വയ്ക്കുന്നതായി നമുക്കു തോന്നുന്നു. എന്നാൽ വാസ്തവത്തിൽ സൂര്യനല്ല സഞ്ചരിക്കുന്നത്. ഭൂമി അതിൻെറ അച്ചുതണ്ടിൽ പടിഞ്ഞാറുനിന്ന് കിഴക്കോട്ടു കറങ്ങുകയാണ്."

അപ്പു:—"അച്ഛൻ പറയുന്നതുകൊണ്ട് വിശ്വസിക്കാം. പക്ഷെ, കാണുന്നത് വിശ്വസിക്കാതിരിക്കാനൊക്കുമോ?"

കൃ: നാ:—"വെറുതെ പറയുന്നതല്ല മകനേ. തെളിവു തരാം. വിളക്കിനു മുമ്പിൽ ഗ്ലോബ് അതിൻെറ അച്ചുതണ്ടിൽ കറങ്ങിയല്ലോ. അപ്പോൾ ഇരുട്ടിൽനിന്ന് വെളിച്ചത്തിലേയ്ക്കും വെളിച്ചത്തിൽ നിന്ന് ഇരുട്ടിലേയ്ക്കും ഗ്ലോബിൻെറ ഓരോ ഭാഗങ്ങൾ മാറിമാറിവരുന്നത് നാം കണ്ടു. ഒരു തീവണ്ടിയിൽ നാം അതിവേഗത്തിൽ സഞ്ചരിക്കുമ്പോൾ വഴിയരികിലുള്ള വൃക്ഷങ്ങളും കെട്ടിടങ്ങളുമെല്ലാം പിറകോട്ട് പാഞ്ഞുപോകുന്നതായി നമുക്കു തോന്നും. അത് വെറും തോന്നലാണ്. ഈ അനുഭവംതന്നെയാണ് ഭൂമി അതിൻെറ അച്ചുതണ്ടിൽ കറങ്ങുമ്പോൾ ഉണ്ടാകുന്നത്. സൂര്യൻ നിശ്ചലമായി നില്ക്കുന്നു. ഭൂമിയും അതിൽ വസിക്കുന്നവരും കിഴക്കോട്ടു കറങ്ങുകയാണ്. തന്മൂലം സൂര്യൻ പടിഞ്ഞാറോട്ടു പോകുന്നുവെന്ന് നമുക്കു തോന്നുന്നു. ഭൂമിയുടെ ഭീമമായ വലിപ്പം കൊണ്ട് ഈ ചലനം പ്രത്യക്ഷത്തിൽ നാം

അറിയുന്നില്ല. സ്വന്തം അച്ചുതണ്ടിൽ ഒരു തവണ പൂർണ്ണമായി കറങ്ങുന്നതിനു് ഭൂമിക്കു ഇരുപത്തിനാലുമണിക്കൂർ വേണം. ഈ കാലയളവിനെയാണു് നാം ഒരു ദിവസം എന്നു പറയുന്നതു്. സാധാരണ ഇതിൽ പകുതി പകലും പകുതി രാത്രിയുമാണു്."

അപ്പു കുറെനേരം ഭൂഗോളം കറങ്ങിത്തിരിയുന്ന രീതി നോക്കിക്കൊണ്ടു് ഇരുന്നുപോയി. ഉറങ്ങാൻ പോയപ്പോഴും ഗ്ലോബെടുത്തു് കിടക്കയുടെ അടുത്തു് തന്നെ വയ്ക്കുവാൻ അപ്പു മറന്നില്ല.




## 3. ഇല്ലാത്ത വരകൾ

അപ്പുക്കുട്ടൻ അടുത്തദിവസം രാവിലെ ഉണർന്നു. ദിനചര്യകൾ കഴിഞ്ഞ ഉടൻ അവൻ ഗ്ലോബു് എടുത്തു വെച്ചു് അതിൽത്തന്നെ നോക്കിയിരുന്നു.

ഗ്ലോബിൽ നെടുകെയും കുറുകെയും കുറെ വരകൾ വരച്ചിരിക്കുന്നു. മുകളിൽനിന്നു് താഴോട്ടുള്ള വരകൾ

രണ്ടററത്തും ചെന്നു് ഒരു സ്ഥലത്തു് ഒന്നിക്കുന്നു. ഒരേ അകലത്തിൽ കറുത്ത നൂൽചുററിയ പന്തുപോലെയാണു് ഭൂഗോളം എന്നു് അപ്പുക്കുട്ടൻ വിചാരിച്ചു.

"ഈ വരയൊക്കെ എന്തിനാണു് ചേച്ചി?" അപ്പുക്കുട്ടൻ ലീലയോടു ചോദിച്ചു.

ലീല അനുജന്റെ അടുത്തുചെന്നു് ഗ്ലോബു് ചൂണ്ടിക്കാണിച്ചുകൊണ്ടു് പറഞ്ഞു.

"നോക്കു അനിയാ, മുകളിൽനിന്നു് താഴോട്ടുപോകുന്ന വരകൾ ചുവട്ടിലും മീതെയും യോജിക്കുന്നുണ്ടല്ലോ. ആ സ്ഥാനങ്ങൾക്കു് ധ്രുവങ്ങൾ എന്നു പറയും. മുകളിലേതു് ഉത്തരധ്രുവം. അടിയിലേതു് ദക്ഷിണധ്രുവം.

അപ്പു:—ഈ വരകൾ ധ്രുവങ്ങൾ കടന്നു് അപ്പുറത്തേക്കു് പോകുന്നുണ്ടല്ലോ ചേച്ചി.

ലീല:—അതെ, ഈ വരകൾ ധ്രുവത്തിൽക്കൂടെ കടന്നു പോകുകയാണു്.

അപ്പു:—വരകളും രേഖകളും ഒന്നുതന്നെയല്ലേ?

ലീല:—ഒന്നുതന്നെ. ഈ വരകൾക്കു് അല്ലെങ്കിൽ രേഖകൾക്കു് ധ്രുവാംശരേഖകൾ അഥവാ രേഖാംശരേഖകൾ എന്നാണു് പേരു്. ഇംഗ്ലണ്ടിലെ ഗ്രീനിച്ചു് എന്ന പട്ടണം മുതൽ ഈ രേഖ അടയാളപ്പെടുത്തിയിരിക്കുന്നു. ഭൂമിയെ മുന്നൂററഅറുപതു ഭാഗങ്ങളായി തിരിച്ചിട്ടുണ്ടു്. ഓരോന്നിനും ഓരോ ഡിഗ്രി എന്നു പറയും.

അപ്പു:—രേഖാംശരേഖകൾ എന്തിനാണു് വരച്ചിരിക്കുന്നതു്?

ലീല:—സമയം കണ്ടുപിടിക്കുവാനും സ്ഥലം നിർണ്ണയിക്കുവാനും ഈ രേഖ ഉപകരിക്കും. ഗ്രീനിച്ചിൽക്കൂടി ഒരു രേഖ കടന്നുപോകുന്നു എന്നു

പറഞ്ഞതല്ലോ. ഗ്രീനിച്ചിൽ രാത്രി എട്ടുമണിയാണെങ്കിൽ ഗ്രീനിച്ചുരേഖ കടന്നുപോകുന്ന സ്ഥലങ്ങളിലെല്ലാം രാത്രി എട്ടുമണിതന്നെയായിരിക്കും.

അപ്പു:—അതുകൊള്ളാമല്ലോ. ഇനി വിലങ്ങനെയുള്ള രേഖകളെപ്പററി പറയൂ.




ലീല:—പറഞ്ഞുതരാം. ഭൂമിയുടെ അച്ചുതണ്ടിനെക്കുറിച്ച് നീ പഠിച്ചിട്ടുണ്ടല്ലോ. അതിന്ന് അക്ഷം എന്നു പറയും. അക്ഷത്തെ പല അംശങ്ങളാക്കുന്ന ഈ രേഖകൾക്ക് അക്ഷാംശരേഖകൾ എന്നാണ് പേർ.

അപ്പു:—അക്ഷാംശരേഖകൾ, അക്ഷാംശരേഖകൾ, അക്ഷാംശരേഖകൾ.

ലീല:—നീ എന്താ വീണ്ടും വീണ്ടും അതുതന്നെ പറയുന്നതു്?

അപ്പു:—ഞാൻ അതു മനഃപാഠമാക്കുകയാണ്.

ലീല:— കൊള്ളാം. എന്നാൽ ഇനിയും കേട്ടോളു. രേഖാംശരേഖകൾക്കെല്ലാം ഒരേ നീളമാണ്. ധ്രുവങ്ങളിലേയ്ക്കു് അടുക്കുംതോറും അക്ഷാംശരേഖകളുടെ നീളം കുറയും. ഏററവും നീളം കൂടിയ അക്ഷാംശരേഖയ്ക്കു് മറെറാരു പേരുണ്ടു്.

അപ്പു:—ഞാൻ പറയാം. വലിയ അക്ഷാംശരേഖ.

ലീല:—അല്ല. മദ്ധ്യരേഖ. ഇതു ഭൂമിയുടെ മദ്ധ്യഭാഗത്താണ്. ഭൂമദ്ധ്യരേഖ ഭൂമിയെ രണ്ടു സമഭാഗങ്ങളാക്കുന്നു. മുകൾഭാഗത്തിന്നു് ഉത്തരാർദ്ധഗോളമെന്നും താഴത്തെ ഭാഗത്തിന്നു് ദക്ഷിണാർദ്ധഗോളമെന്നും പറയാം.

അപ്പു:—മദ്ധ്യരേഖ ഭൂമിയെ രണ്ടു സമഭാഗങ്ങളായി മുറിക്കുന്നു. മുകളിലത്തെ ഭാഗം ഉത്തരാർദ്ധഗോളം. കീഴ്ഭാഗം ദക്ഷിണാർദ്ധഗോളം.

ലീല:—സൂര്യനോടു് ഏററവും അടുത്തുകിടക്കുന്നതു് ഭൂമദ്ധ്യരേഖാപ്രദേശമാകുന്നു. അതുകൊണ്ടു് അവിടെ ചൂടു കൂടിയിരിക്കും.

അപ്പു:—അക്ഷാംശരേഖയും മുന്നൂറററുപതായി ഭാഗിച്ചിട്ടുണ്ടോ?

ലീല:—ഇല്ല. അതിൽ, തൊണ്ണൂറു ഡിഗ്രി ഭൂമദ്ധ്യരേഖയ്ക്കു വടക്കും തൊണ്ണൂറു ഡിഗ്രി തെക്കുമാണ്.

അപ്പു:—ഈ വരകളൊന്നും നമ്മുടെ നാട്ടിൽക്കൂടെ കടന്നുപോകുന്നില്ലേ? ഇവിടെയെങ്ങും വര കാണുന്നില്ലല്ലോ.

ലീല:—ഭൂമിയിലെങ്ങും ഇത്തരം വരകളില്ല. അങ്ങനെ നാം സങ്കല്പിക്കുന്നു. അത്രേയുള്ളു.

അപ്പു:—ഓഹോ. അങ്ങനെയാണോ. ഞാൻ വിചാരിച്ചു വരകളുണ്ടെന്നു്. ഏതായാലും ചേച്ചി പറഞ്ഞ വാക്കുകൾ ഞാൻ എഴുതിയിടട്ടെ.

അപ്പുക്കുട്ടൻ നോട്ടുബുക്കെടുത്തു് ലീല പറഞ്ഞു. കൊടുത്ത പുതിയ പേരുകളും ഇങ്ങനെ എഴുതി: ധ്രുവങ്ങളും—ഉത്തരധ്രുവം, ദക്ഷിണധ്രുവം, ധ്രുവാംശരേഖ (രേഖാംശരേഖ), ഗ്രീനിച്ച്, അക്ഷാംശരേഖ, ഭൂമദ്ധ്യരേഖ, ഉത്തരാർദ്ധഗോളം, ദക്ഷിണാർദ്ധഗോളം.

## 4. വാസ്തവമാണോ ?

അന്നത്തെ പത്രത്തിൽ പ്രധാനപ്പെട്ട ഒരു വാർത്തയുണ്ടായിരുന്നു. „ഇന്ത്യൻ പ്രധാനമന്ത്രി ശ്രീ. ജവഹർലാൽ നെഹ്റു ലണ്ടനിൽനിന്നു് ഒരു പ്രസംഗം ഇന്ത്യൻ സമയം രാത്രി പത്തരമണിക്കു് പ്രക്ഷേപണം ചെയ്യുന്നു.”



BROADCASTING

അപ്പുക്കുട്ടന്റെ വീട്ടിൽ റേഡിയോ ഉണ്ടായിരുന്നു. ഉറക്കമിളച്ചിരുന്നു് അവൻ പ്രസംഗം കേട്ടു. ഇംഗ്ലീഷിലായിരുന്നതുകൊണ്ടു് ഒന്നുംതന്നെ മനസ്സിലായില്ല. കൃഷ്ണൻനായർ പ്രസംഗത്തിന്റെ ചുരുക്കം മകനു് പറഞ്ഞുകൊടുത്തു.

പിറേറദിവസം രാത്രി അപ്പു അച്ഛനോടു് ഒരു സംശയം ചോദിച്ചു: "ഇന്ത്യൻ സമയം പത്തരമണി എന്നാൽ എന്താണച്ഛാ?"

കൃ: നാ:—"രേഖാംശരേഖകളെപ്പററി ലീല നിനക്കു് പറഞ്ഞു തന്നിട്ടുണ്ടല്ലോ. അവയ്ക്കു് ഉച്ചരേഖകൾ എന്നും പറയും. ഒരു ഉച്ചരേഖയിലുള്ള സ്ഥലങ്ങളിലെല്ലാം സൂര്യോദയം ഒരേ സമയത്തായിരിക്കും. എന്നാൽ നമ്മുടെ സ്ഥലത്തിന്നു കിഴക്കുള്ള ആളുകൾക്കു് സൂര്യോദയം നേരത്തേയും പടിഞ്ഞാറുള്ളവർക്കു് വൈകിയും ആണു്. നമുക്കു് നട്ടുച്ചയാകുമ്പോൾ ഗോളത്തിന്റെ മറുഭാഗത്തുള്ളവർക്കു് അർദ്ധരാത്രിയായിരിക്കും."

അപ്പു:—"അപ്പോൾ നമ്മുടെ സൂര്യോദയം മററു ചിലർക്കു് സൂര്യാസ്തമനം ആയിരിക്കുമല്ലോ." മകന്റെ ബുദ്ധിശക്തിയിൽ കൃഷ്ണൻനായർ വളരെ സന്തോഷിച്ചു.

കൃ: നാ:—"സ്ഥലങ്ങൾ തമ്മിലുള്ള ഈ വ്യത്യാസത്തിന്നു കാരണം ഭൂമിയുടെ . . . ണു്. നമുക്കു് വൈകുന്നേരം അഞ്ചരമണിയാകുമ്പോൾ നമ്മുടെ കിഴക്കുള്ള മദിരാശിയിൽ അഞ്ചരമണി കഴിഞ്ഞിരിക്കും. മദിരാശിയിൽ വൈകുന്നേരം അഞ്ചരമണിയാകുമ്പോൾ പടിഞ്ഞാറുള്ള ലണ്ടനിൽ പകൽ പന്ത്രണ്ടുമണിയേ ആയിരിക്കുകയുള്ളു. കൽക്കത്തയിൽ സൂര്യനുദിച്ചു് എത്രയോ കഴിഞ്ഞശേഷംമാത്രമേ ബോംബെയിൽ സൂര്യനുദിക്കു."

അപ്പു:—"അപ്പോൾ അച്ഛാ, കല്ക്കത്തയിലെ വാച്ചും ബോംബെയിലെ വാച്ചും കാണിക്കുന്നതു് രണ്ടു സമയമായിരിക്കയില്ലേ? ഞാൻ കല്ക്കത്തയിൽ പോയാൽ എന്റെ വാച്ചു് മാറണമോ? അച്ഛൻ അപ്പോൾ എനിക്കു് ഒരു പുതിയ വാച്ചു് വാങ്ങിത്തരുമോ?"

കൃ: നാ:—"വേണ്ട, മകനേ. സൂര്യോദയത്തെ അടിസ്ഥാനമാക്കി ഓരോ സ്ഥലത്തും സമയം കുറിന്നതായാൽ വളരെ വിഷമങ്ങളുണ്ടാകും. യാത്രചെയ്യുന്നവർ വിഷമിക്കും. അതുകൊണ്ടു് നമ്മുടെ രാജ്യത്തു് എല്ലാ സ്ഥലങ്ങളിലും സ്വീകരിക്കേണ്ടുന്ന ഒരു പൊതുസമയം ഗവണ്മെൻറു് നടപ്പിലാക്കിട്ടുണ്ടു്. ഇന്ത്യൻ സ്റ്റാൻഡേർഡു് സമയം എന്നാണതിന്റെ പേർ. ഇംഗ്ലണ്ടിലെ സമയത്തെക്കാൾ അതു് അഞ്ചരമണിക്കൂർ മുമ്പോട്ടാണു്. ഗ്രീനിച്ചിൽ പകൽ പന്ത്രണ്ടുമണിയാകുമ്പോൾ ഇന്ത്യയിലെ സമയം വൈകുന്നേരം അഞ്ചരമണിയായിരിക്കും."

അപ്പു:—"ഇപ്പോൾ നമുക്കു് രാത്രി ഒമ്പതരമണിയായല്ലോ. ഇംഗ്ലണ്ടിൽ എന്തുസമയമായിരിക്കും അച്ഛാ?"

കൃ: നാ:—"കണക്കുകൂട്ടൂ. അഞ്ചരമണിക്കൂർ പിറകോട്ടു്."

അപ്പു:—"ഉച്ചകഴിഞ്ഞു് നാലുമണി. ഞാൻ ഉറങ്ങുവാൻ പോകുന്നു. ഇംഗ്ലണ്ടിലെ കുട്ടികൾ ഇപ്പോൾ കളിച്ചു വിനോദിക്കുകയായിരിക്കും."

കൃ: നാ:—"ശരിയാണു മകനേ. ഓരോ സ്ഥലത്തും ഈ സമയവ്യത്യാസം അനുഭവപ്പെടുന്നുണ്ടു്. ഭൂമി പരന്നതായിരുന്നുവെങ്കിൽ എല്ലായിടത്തും സൂര്യോദയവും, ഉച്ചയും അസ്തമനവും എല്ലാം ഒരുപോലെയാകുമായിരുന്നു."

അപ്പുക്കുട്ടന്റെ അമ്മ അപ്പോൾ അവിടെ എത്തിയിരുന്നു. മകനോടു പറഞ്ഞു: "മകനേ, നീ പഠിച്ചു മിടുക്കനായി ഇംഗ്ലണ്ടിലും അമേരിക്കയിലും ഒക്കെ പോകണം, കേട്ടോ?"

അച്ഛൻ മകനെ തലോടി. അവൻ ചിരിച്ചതേയുള്ളൂ.

## 5 അല്പം പഠിച്ചാൽ അഹങ്കരിക്കരുതു്

അച്ഛൻ പറഞ്ഞുകൊടുത്ത കാര്യങ്ങളെല്ലാം അപ്പുക്കുട്ടൻ കൂട്ടുകാരോടു് പറയാറുണ്ടായിരുന്നു. അവരും അതെല്ലാം കേൾക്കുന്നതിന്നു് ഇഷ്ടപ്പെട്ടു. എല്ലാം അറിയാമെന്ന ഭാവവും അവനുണ്ടായിരുന്നു. കൂട്ടത്തിൽ മിടുക്കനായ സണ്ണി ഒരു ചോദ്യം ചോദിച്ചു: "ഇത്രയൊക്കെ പറഞ്ഞല്ലോ. എന്നാൽ വേനല്ക്കാലവും തണുപ്പുകാലവും എങ്ങനെയുണ്ടാകുന്നുവെന്നു് പറയാമോ?" സണ്ണിയുടെ പിതാവു് ഒരദ്ധ്യാപകനായിരുന്നു. ഭൂമിശാസ്ത്രം പഠിപ്പിക്കുന്നതിൽ അദ്ദേഹം അതിസമർത്ഥനുമായിരുന്നു. അപ്പുക്കുട്ടൻ വിഷമത്തിലായി. അവൻ അന്നുതന്നെ കൃഷ്ണൻനായരോടു് ഈ വിവരം ചോദിച്ചു. അദ്ദേഹം പറഞ്ഞു:

"അല്പം പഠിച്ചുകഴിയുമ്പോൾ അഹങ്കരിക്കരുതു്. നമ്മെക്കാൾ ധാരാളം കാര്യം അറിയുന്നവർ നമ്മുടെ ചുറ്റുപാടുമുണ്ടെന്നു് ഓർക്കണം. കൂടുതൽ പഠിക്കുവാൻ ശ്രമിക്കണം. ദിവസംതോറും ഭൂമി സ്വന്തം അച്ചുതണ്ടിന്മേൽ പടിഞ്ഞാറുനിന്നു് കിഴക്കോട്ടു് കറങ്ങിക്കൊണ്ടിരിക്കുന്നു എന്നു് മുമ്പു പറഞ്ഞുവല്ലോ. അതോടൊപ്പം തന്നെ ഭൂമി സൂര്യനെ ചുററിസഞ്ചരിക്കുന്നുമുണ്ടു്: ഒരാൾ തന്നത്താൻ കറങ്ങിക്കൊണ്ടു് ക്ഷേത്രത്തെ വലംവയ്ക്കുന്നതുപോലെയാണതു്. ഭൂമി സ്വന്തം അച്ചുതണ്ടിന്മേൽ ചുററുന്നതിന്നു് ഒരു ദിവസം വേണം.

അപ്രകാരമുള്ള മുന്നൂററിഅറുപത്തഞ്ചേകാൽ ദിവസംകൊണ്ടാണു് ഭൂമി സൂൎയ്യനെ ഒരു പ്രാവശ്യം പ്രദക്ഷിണം വയ്ക്കുന്നതു്. ഭൂമി സൂൎയ്യനെ ഒരു തവണ ചുററുന്ന കാലത്തിന്നു് ഒരു വർഷം എന്നു പേർ. ഒരു വർഷംകൊണ്ടുള്ള ഈ ചലനത്തിന്നു് വാർഷികചലനം എന്നും പറയാം. വാർഷികചലനമാണു് കാലവ്യത്യാസമുണ്ടാകുന്നതിന്നു് പ്രധാന കാരണം.

അപ്പു —“ അതു തന്നെ ”




കൃ: നാ:—“ നോക്കൂ, ഗ്ലോബിൽ. അച്ചുതണ്ടു് ചരിഞ്ഞാണിരിക്കുന്നതു്. ചില കാലങ്ങളിൽ ഉത്തരധ്രുവം സൂൎയ്യനോടടുത്തിരിക്കും. അപ്പോൾ ദക്ഷിണധ്രുവം അകലെയായിരിക്കും. മററു ചില കാലങ്ങളിൽ ഉത്തരധ്രുവം അകന്നും ദക്ഷിണധ്രുവം അടുത്തും വരും. ഉത്തരധ്രുവം സൂൎയ്യനോടു് ഏററവും അടുത്തിരിക്കുമ്പോൾ സൂൎയ്യരശ്മി കൂടുതൽ പതിയുന്നതു് ഉത്തരാർദ്ധ-

ഗോളത്തിലാണു്. അപ്പോൾ അവിടെ വേനൽക്കാലം. ദക്ഷിണാർദ്ധഗോളത്തിൽ അപ്പോൾ ശീതകാലം. ദക്ഷിണധ്രുവം സൂര്യനോടടുത്തിരിക്കുമ്പോൾ ദക്ഷിണാർദ്ധഗോളത്തിൽ വേനൽക്കാലവും ഉത്തരാർദ്ധഗോളത്തിൽ ശീതകാലവുമാണു്."

അപ്പു:—"അപ്പോൾ, ഈ മേഖലകൾ എന്നാൽ എന്താണച്ഛാ?"




കൃ: നാ:—"സൂര്യരശ്മി ഭൂതലത്തിൽ എല്ലായിടത്തും ഒരുപോലെയല്ല പതിക്കുന്നതു്. തന്മൂലം ഭൂതലത്തെ പല ശീതോഷ്ണമേഖലകളായി വിഭജിച്ചിരിക്കുന്നു. സൂര്യരശ്മി ധാരാളമായും കുത്തനെയും ലഭിക്കുന്ന പ്രദേശത്തിനു് ഉഷ്ണമേഖല എന്നു പേർ. തെക്കേ ഇന്ത്യാക്കാരായ നാം

ഉഷ്ണമേഖലയിലാണു് ജീവിക്കുന്നതു്. വളരെ ചരിഞ്ഞും ചുരുക്കമായും സൂര്യരശ്മി ലഭിക്കുന്ന ധ്രുവപ്രദേശങ്ങൾക്കു് ശൈത്യമേഖല എന്നു പേർ. അവയ്ക്കിടയിൽ അത്യുഷ്ണമോ അതി ശൈത്യമോ ഇല്ലാത്ത സ്ഥലങ്ങളുണ്ടു്. ഈ ഭാഗത്തെ മിതശീതോഷ്ണമേഖല എന്നു പറയുന്നു."

## 6. രാവും പകലും നീളുമോ?

ഒരു ദിവസം വൈകിട്ടു് അപ്പുക്കുട്ടൻ വീട്ടിലെ ക്ലോക്കിൽ നോക്കിയപ്പോൾ മണി അഞ്ചരയായിരുന്നു. സൂര്യൻ മറഞ്ഞുകഴിഞ്ഞിരുന്നതിനാൽ ഇരുട്ടു് വ്യാപിച്ചുതുടങ്ങി. അന്നു് കളിക്കാൻ അധികസമയം കിട്ടിയില്ല. കളിയും പാഠവും ഊണും എല്ലാം കഴിഞ്ഞു് അവൻ ഉറങ്ങി. ഉണർന്നപ്പോൾ രാവിലെ മണി ആറര കഴിഞ്ഞിരുന്നു. സൂര്യൻ ഉദിച്ചുയരാൻ ആരംഭിക്കുന്നതേയുള്ളു. സാധാരണ എല്ലാ ദിവസവും ആറുമണിക്കു് അവൻ ഉണരുമ്പോൾ സൂര്യോദയം കാണുകയാണു് പതിവു്. വൈകുന്നേരം ആറുമണിക്കു് സൂര്യൻ അസ്തമിക്കുമെന്നും രാവിലെ ആറുമണിക്കു് ഉദിക്കുമെന്നുമായിരുന്നു അവന്റെ ധാരണ. എന്നാൽ അഞ്ചരമണിക്കു് സൂര്യൻ അസ്തമിക്കുകയും ആറരമണിക്കു് ഉദിക്കുകയും ചെയ്തതായി ഇപ്പോൾ അവന്നു് അനുഭവപ്പെട്ടു. എന്താണതിന്നു കാരണം? അവൻ ആലോചിച്ചു. എല്ലാ സംശയങ്ങളും തീർത്തുകൊടുത്തിരുന്ന അച്ഛനെത്തന്നെ അഭയം പ്രാപിച്ചു.

അച്ഛൻ പറഞ്ഞു:—"സാധാരണ പകൽ പന്ത്രണ്ടു മണിക്കൂറും രാത്രി പന്ത്രണ്ടു മണിക്കൂറുമാണു്. എന്നാൽ ചില കാലങ്ങളിൽ ഉത്തരധ്രുവം സൂര്യനോടടുക്കുന്നു

വെന്നും മററു കാലങ്ങളിൽ ദക്ഷിണധ്രുവം അടുക്കുന്നുവെന്നും നിന്നോടു് ഞാൻ പറഞ്ഞിട്ടുണ്ടല്ലോ. നാം മദ്ധ്യരേഖയുടെ വടക്കുള്ളവരാണു്. മാർച്ചുമാസം മുതൽ സെപ്റ്റമ്പർമാസംവരെ ഉത്തരാർദ്ധഗോളത്തിലാണു് കൂടുതൽ സൂര്യരശ്മി കിട്ടുന്നതു്. അന്നു് അവിടെ പകൽ കൂടുതലും രാത്രി കുറവുമാണു്. ജൂണിൽ ഏററവും കൂടുതൽ പകൽ. സെപ്റ്റംബർ മുതൽ മാർച്ചുവരെ ദക്ഷിണാർദ്ധഗോളത്തിൽ പകൽ കൂടുതലും രാത്രി കുറവുമാകുന്നു. അന്നു് ഉത്തരാർദ്ധഗോളത്തിൽ രാത്രി കൂടുതലും പകൽ കുറവുമായിരിക്കും.

* 'മേഷാദൌ പകലേറീടും
രാവന്നത്ര കുറഞ്ഞുപോം.
തുലാദൌ രാവേറീടും
പകലന്നത്ര കുറഞ്ഞുപോം.'




ഈ വരികൾ ചൊല്ലിക്കേൾപ്പിച്ചു് അതിന്റെ അർത്ഥവും കൃഷ്ണൻനായർ മകനെ പറഞ്ഞു മനസ്സിലാക്കി.

* മേഷാദൌ = മേടമാസത്തിന്റെ തുടക്കത്തിൽ.
തുലാദൌ = തുലാമാസത്തിന്റെ തുടക്കത്തിൽ.

രാത്രി ഏറിയതുംകൊണ്ടാണ് അഞ്ചരമണിക്ക് സൂര്യൻ അസ്തമിക്കുകയും ആറരയ്ക്ക് ഉദിക്കുകയും ചെയ്യുന്നതെന്ന് അപ്പുക്കുട്ടൻ പഠിച്ചു.

ധ്രുവപ്രദേശങ്ങളിൽ തുടർച്ചയായി ആറുമാസം പകലും ആറുമാസം രാത്രിയും അനുഭവപ്പെടുന്നതിൻെറ കാരണം അച്ഛൻ വിശദമാക്കി. മദ്ധ്യരേഖയ്ക്കു വടക്ക് ആറുമാസം സൂര്യരശ്മി കൂടുതൽ ലഭിക്കും. മററ് ആറുമാസങ്ങളിൽ തെക്കായിരിക്കും കൂടുതൽ സൂര്യപ്രകാശം കിട്ടുന്നത്. കൂടുതൽ സൂര്യപ്രകാശം കിട്ടുന്നേടത്തു പകൽ കൂടുകയും അല്ലാത്ത സ്ഥലത്ത് കുറയുകയും ചെയ്യും."

രാത്രി കൂടിയാലും ആവശ്യത്തിന്നു മാത്രമേ ഉറങ്ങാവൂ എന്ന് അപ്പുവിനോട് അച്ഛൻ പറഞ്ഞു.

## 7. പഞ്ചാംഗം പുതുക്കി

അപ്പുക്കുട്ടൻെറ അച്ഛൻ ഒരു പഞ്ചാംഗവുമായിട്ടായിരുന്നു അന്നു വീട്ടിൽ എത്തിയതു്. അതിൽ ചെറിയ അക്കത്തിലും വലിയ അക്കത്തിലും കറുത്തനിറത്തിലും ചുവന്ന നിറത്തിലും അക്കങ്ങൾ അച്ചടിച്ചിരുന്നു. ഒരു കള്ളിയിൽത്തന്നെ രണ്ടും മൂന്നും അക്കങ്ങൾ ഉണ്ടായിരുന്നു. അതിൻെറ കാരണമെന്താണെന്ന് അപ്പു ചോദിച്ചു.

കു: നാ:—"പഴയകാലം മുതൽ മനുഷ്യൻ ജ്യോതിശ്ശാസ്ത്രത്തിൽ താൽപര്യം കാണിച്ചിരുന്നു. സൂര്യനെ ചുററും പ്രദക്ഷിണം ചെയ്യുന്നതിനു വേണ്ടുന്ന മുന്നൂററിഅറുപത്തഞ്ചേകാൽദിവസം ഒരു വർഷമായി അവർ കണക്കാക്കി. പക്ഷേ പല സ്ഥലങ്ങളിലും ആണ്ടുപിറപ്പു തിട്ടപ്പെടുത്തിയിരുന്നതു് ഒരുപോലെയായിരുന്നില്ല. ദിവസം

ആരംഭിക്കുന്ന സമയ ഗണിക്കുന്നതിലും വ്യത്യാസം ഉണ്ടായിരുന്നു. ഇവയിലും പല സമ്പ്രദായങ്ങൾ ഉണ്ടു്. റോമൻരീതിയാണു് പരക്കെ സ്വീകരിക്കുന്നതു്. ഒരു പാതിരാത്രി മുതൽ അടുത്ത പാതിരാത്രി വരെയുള്ള സമയത്തിന്നാണു് ഒരു ദിവസമെന്നു നാം പറയുന്നതു്."

സൂര്യൻ അസ്തമിച്ചാൽ ഒരു ദിവസം തീർന്നു എന്നു കരുതിയിരുന്ന അപ്പുവിനും സഹോദരിക്കും അതൊരു പുതിയ അറിവായിരുന്നു.

കൃ: നാ:—"പല ഗണിതരീതികളേയും മാററി ഇന്നു് എല്ലാവരും ഒരുപോലെ സ്വീകരിച്ചിരിക്കുന്ന പഞ്ചാംഗങ്ങളനുസരിച്ചു് ജനുവരിമാസമാണു് ആണ്ടിന്റെ ആരംഭം."

ദിവസം, ആഴ്ച, മാസം, വർഷം എന്നിങ്ങനെ ഗണിച്ചെടുത്ത മനുഷ്യൻ നമുക്കു് അബ്ദങ്ങളും സൃഷ്ടിച്ചു തന്നു. ക്രിസ്ത്വബ്ദം ഇന്നു് എല്ലാവരും സ്വീകരിച്ചിട്ടുണ്ടു്. ആദ്യകാലത്തു് അതിന്റെ കണക്കുകൂട്ടലിൽ വന്ന തെററിനെ പതിമൂന്നാം ഗ്രിഗോറിയോസ് മാർപ്പാപ്പ പരിഹരിച്ചു് ഇന്നത്തെ നിലയിലാക്കി. അതിനാൽ ഇന്നു നാം ഉപയോഗിക്കുന്ന പഞ്ചാംഗത്തിന്റെ പേരു് ഗ്രിഗോറിയൻ കലണ്ടർ (പഞ്ചാംഗം) എന്നായി. ചിലർ ഇതിനെ ഇംഗ്ലീഷുരീതി എന്നും പറയാറുണ്ടു്.

അപ്പു:—"അച്ഛാ, പഞ്ചാംഗത്തിൽ ഇതാ 'ശകവർഷം' എന്നെഴുതിക്കാണുന്നു. ഇതെന്താണു്?"

കൃ: നാ:—"ഇന്ത്യയ്ക്കു് സ്വാതന്ത്ര്യം കിട്ടിയ കാലത്തു് മുപ്പതിന്നുമേൽ ഗണിതരീതികൾ നമ്മുടെ രാജ്യത്തു് നിലവിൽ ഇരുന്നു. അതെല്ലാം മാററി ഒരു രീതി സ്വീകരിച്ചു. പണ്ടു മുതല്ക്കേ

ഇവിടെ പ്രചാരത്തിലിരുന്ന ശകാബ്ദം ആണ്° ഇപ്പോൾ പ്രയോഗത്തിൽ വരുത്തിയതു°. 1957 മാർച്ച്° 22-ാം മുതൽ ഇന്ത്യാഗവണ്മെൻറ്° ശകാബ്ദം അംഗീകരിച്ചു. അന്നു° ശകവർഷം 1879 ചൈത്രമാസം 1-ാംതീയതി ആയിരുന്നു."

അപ്പു:—"ശകാബ്ദത്തിലെ മാസങ്ങൾ എഴുതിത്തരു അച്ഛാ! ഞാൻ പഠിക്കാം."

കൃഷ്ണൻനായർ എഴുതിക്കൊടുക്കുന്നു:—

1. ചൈത്രം.
2. വൈശാഖം.
3. ജ്യേഷ്ഠം.
4. ആഷാഢം.
5. ശ്രാവണം.
6. ഭാദ്രം.
7. ആശ്വിനം.
8. കാർത്തികം.
9. മാർഗ്ഗശീർഷം (ആഗ്രഹായണം)
10. പൌഷം.
11. മാഘം.
12. ഫാല്°ഗുനം.

---

അദ്ധ്യായം 2

# വൻകരകൾ

## 1. മുക്കാൽഭാഗം വെള്ളം, കാൽഭാഗം കര

ഗ്ലോബിലേക്കു് ഒന്നു സൂക്ഷിച്ചു നോക്കുക. കരയും കടലും പല ഭാഗങ്ങളിലായി ഇടവിട്ടു കിടക്കുന്നതു് കാണാം. ഈ കരയും കടലും എങ്ങനെ ഉണ്ടായി എന്നു് അറിയാൻ ശ്രമിക്കാം.

ഒരു കാലത്തു് സൂര്യൻ എന്ന ഗ്രഹത്തിന്റെ അംശമായിരുന്നു ഭൂമി എന്നാണു് ശാസ്ത്രകാരന്മാർ പറയുന്നതു്. സൂര്യനിൽനിന്നു പൊട്ടിത്തെറിച്ച പല കഷണങ്ങൾ അങ്ങിങ്ങായി അന്തരീക്ഷത്തിൽ പതിച്ചു. അന്യോന്യം ആകർഷിച്ചുകൊണ്ടു് അവ അവിടവിടെയായി നിലകൊണ്ടു. ഇങ്ങനെയുള്ള സൂര്യശകലങ്ങൾ സൂര്യനു ചുററും പ്രദക്ഷിണം വച്ചു തുടങ്ങി. പിന്നീടു് ഇവയ്ക്കു് "ഗ്രഹങ്ങൾ" എന്ന പേരുണ്ടായി. അന്നത്തെ ഭൂമി തിളച്ചുമറിയുന്ന ദ്രവരൂപത്തിലായിരുന്നു. അനേകലക്ഷം വർഷങ്ങൾക്കുശേഷം ദ്രവം കട്ടിയായി. നാരങ്ങയുടെ പുറംതൊലിപോലെ ഈ ഗോളത്തിനു് ഒരു പുറംതോടുണ്ടായി. ഇങ്ങനെ ഭൂമിയുടെ മുകൾപ്പരപ്പു് രൂപം പ്രാപിച്ചു.

പുറംതോടു് രൂപം പ്രാപിച്ചുകൊണ്ടിരുന്നപ്പോൾ ഉള്ളിലും ചില വ്യത്യാസങ്ങൾ ഉണ്ടായിത്തുടങ്ങി. മുന്തിരിങ്ങ ഉണങ്ങിക്കഴിഞ്ഞാൽ അതിന്റെ ആകൃതിയിൽ ഉണ്ടാകുന്ന വ്യത്യാസം നാം കണ്ടിട്ടുണ്ടല്ലോ. ഇതുതന്നെയാണു് ഭൂമിക്കും സംഭവിച്ചതു്. ചില ഭാഗങ്ങൾ താഴുകയും മററു ചില ഭാഗങ്ങൾ ഉയരുകയും ചെയ്തു. ഏററവും താണ ഭാഗങ്ങളിൽ വെള്ളം വന്നു നിറഞ്ഞു. ചൂടു്, തണുപ്പു്, കാററു്, മഴ, വെള്ളം എന്നിവയെല്ലാം ഭൂമിയുടെ പുറമേ പ്രവർത്തനം നടത്തുന്നുണ്ടു്. അതിന്റെ ഫലമായി


THE
WORLD MAP
SHOWING
CONTINENTS, OCEANS
NORTH AMERICA
U.S.A.
PACIFIC OCEAN
GREENLAND
ARCTIC OCEAN
Icelands
England
France
ATLANTIC OCEAN
Austria
Germany
EUROPE
Hungary
AFRICA
Panama Canal
SOUTH AMERICA
Brazil
SOUTHERN OCEAN
ANTARCTIC OCEAN
Islands in the Antarctica
Suez Canal
Arabian Sea
India
Bay of Bengal
INDIAN OCEAN
Russia
ASIA
China
PACIFIC OCEAN
AUSTRALIA

ഭൂമിയുടെ മുകൾപ്പരപ്പിൽ ഇപ്പോഴും മാററങ്ങൾ സംഭവിക്കുന്നു.

കരയും കടലും ചേർന്നതാണു് ഭൂമി. ഭൂമിക്കു് നാലു ചതുരശ്രമൈൽ വിസ്തീർണ്ണമുണ്ടെങ്കിൽ മൂന്നു ച: മൈററും വെള്ളം നിറഞ്ഞതാണു്. ഒരു ച. മൈൽ മാത്രമെ കരയുള്ളു. അതായതു്, ഭൂമിയുടെ ഏതാണ്ടു് മുക്കാൽ ഭാഗം കടലും കാൽഭാഗം കരയുമാണു്. വൻകരകളും വൻ കടലുകളും ഏതെല്ലാമാണെന്നു് ഗ്ലോബു നോക്കി മനസ്സിലാക്കാം. അവയുടെ പേരുകൾ ഗ്ലോബിൽ ഇങ്ങനെയല്ലേ കാണുന്നതു്?

### ഭൂഖണ്ഡങ്ങൾ:—

ഏഷ്യ, യൂറോപ്പു്, ആഫ്രിക്ക, വടക്കേ അമേരിക്ക, തെക്കേ അമേരിക്ക, ആസ്ത്രേലിയ.

### മഹാസമുദ്രങ്ങൾ:—

ഇന്ത്യൻ, പസിഫിക്കു്, അത്‌ലാന്തിക്കു്, ആർട്ടിക്കു്, ആൻറാർട്ടിക്കു്.

യൂറോപ്പും ഏഷ്യയും ചേർന്നതാണു് യൂറേഷ്യ.

## 2. യൂറേഷ്യ—ഏററവും വലിയ ഭൂഖണ്ഡം

വലിപ്പംകൊണ്ടു് ലോകത്തിലെ പ്രധാന ഭൂഖണ്ഡം യൂറേഷ്യയാണു്. ഗ്ലോബിൽ അതിൻെറ സ്ഥാനം മധ്യരേഖയ്ക്കു് വടക്കാണെന്നു കാണാം. വടക്കു് ആർട്ടിക്കു് മഹാസമുദ്രവും കിഴക്കു് പസിഫിക്കു് മഹാസമുദ്രവും തെക്കു് ഇന്ത്യൻ മഹാസമുദ്രവും പടിഞ്ഞാറു് അത്‌ലാന്തിക്കു് മഹാസമുദ്രവും ഈ ഭൂഖണ്ഡത്തിൻെറ അതിരുകളാണു്.

### യൂറോപ്പും ഏഷ്യയും:—

യൂറോപ്പിനേയും ഏഷ്യയേയും വേർതിരിക്കുന്നതു് യൂറൽ പർവ്വതനിരകളാണു്. വാസ്തവത്തിൽ

ഏഷ്യയുടെ ഒരു ഉപദ്വീപുമാത്രമാണ് യൂറോപ്പ്. യൂറേഷ്യയുടെ വിസ്തീർണ്ണം ഭൂമിയിൽ ആകെയുള്ള കരയുടെ മൂന്നിലൊന്നോളം വരും. ലോകത്തിലെ ഏററവും ഉയരം കൂടിയ പർവ്വതങ്ങളും പീഠഭൂമികളും പരപ്പേറിയ സമതലങ്ങളും ഇവിടെയുണ്ട്. അത്യുഷ്ണമുള്ള പ്രദേശങ്ങളോടൊപ്പം അതിശൈത്യമുള്ള സ്ഥലങ്ങളും ഇവിടെ കാണാം. ഏററവും കൂടുതൽ മഴയുള്ള സ്ഥലവും ഏററവും കൂടുതൽ വരണ്ട പ്രദേശവും യൂറേഷ്യയിലുണ്ട്. ജനങ്ങൾ തിങ്ങിപ്പാർക്കുന്ന ഭൂഭാഗങ്ങളോടൊപ്പം, ജനവാസമില്ലാത്ത പ്രദേശങ്ങളും അപൂർവ്വമല്ല. സമുദ്രതീരത്തിൽനിന്നു വളരെ ദൂരെയാണ് ചില പ്രദേശങ്ങൾ കിടക്കുന്നത്. ഇങ്ങനെ നോക്കുമ്പോൾ കാലാവസ്ഥ, സസ്യജീവിതം, ജന്തുജീവിതം മുതലായവയിലെല്ലാം യൂറേഷ്യയുടെ ഓരോ ഭാഗങ്ങൾ തമ്മിൽ വലിയ വ്യത്യാസങ്ങൾ കാണുന്നു. പ്രസിദ്ധ രാജ്യങ്ങളായ ഇംഗ്ലണ്ട്, ഫ്രാൻസ്, ജർമ്മനി, റഷ്യ, ചൈന, ജപ്പാൻ, ഇന്ത്യ എന്നിവ യൂറേഷ്യയിലാണ്.

## 3. കാപ്പിരികളുടെ നാട്

വലിപ്പംകൊണ്ട് രണ്ടാമത്തെ വൻകരയാണ് ആഫ്രിക്ക, ഇതു യൂറോപ്പിന്റെ തെക്കു ഭാഗത്തു കിടക്കുന്നു. ഈ ഭൂഭാഗം ഒരു കാലത്ത് ഏഷ്യയുമായി ചേർന്നു കിടന്നിരുന്നു. ഇവയെ വേർതിരിച്ചത് സൂയസ്സ് തോടാണ്. ഈ തോട് മനുഷ്യനിർമ്മിതമാണ്.

ആഫ്രിക്കാ ഭൂഖണ്ഡത്തിന്റെ അധികഭാഗവും മരുഭൂമിയും ഉയരം കുറഞ്ഞ പർവ്വതങ്ങളും കൊണ്ടു നിറഞ്ഞിരിക്കുന്നു. ലോകത്തിലെ ഏററവും വലിയ മരുഭൂമിയായ സഹാറ ഇവിടെയാണ്. വൻകാടുകളും മരുഭൂമികളും കാരണം അടുത്ത കാലംവരെ ആഫ്രിക്കയിലെ പല പ്രദേശങ്ങളെപ്പററിയും ആർക്കും ഒന്നും അറിഞ്ഞുകൂടായിരുന്നു. അതിനാൽ "ഇരു

ളടഞ്ഞ ഭൂഖണ്ഡം" എന്നു കുറെ നാൾ ആഫ്രിക്കയെ വിളിച്ചു വന്നു. ക്രമേണ യൂറോപ്പിലെ പല രാജ്യക്കാരും ആഫ്രിക്കയുടെ ഓരോ ഭാഗങ്ങൾ കൈവശപ്പെടുത്തി. കാലാവസ്ഥ സുഖജീവിതത്തിനു അനുകൂലമല്ലാത്തതുകൊണ്ടു അവിടെ കുടിയേറിപ്പാർത്ത ഒട്ടേറെ വെള്ളക്കാർ ചത്തൊടുങ്ങി. വെള്ളക്കാരന്റെ ശവകുടീരമെന്നു ഇതിനു പേരും കിട്ടി.

ഇവിടത്തെ നദികളിൽ വെള്ളച്ചാട്ടങ്ങൾ വളരെയുണ്ടു. തന്മൂലം നദിയിൽക്കൂടെയുള്ള ഗതാഗതം വളരെ കുറവാണു. കറുത്ത വർഗ്ഗക്കാരുടെ നാടായിട്ടത്രേ ആഫ്രിക്കയെ പാശ്ചാത്യർ കരുതുന്നതു. പിഗ്മികൾ, കാപ്പിരികൾ, നീഗ്രോകൾ ഇവരെല്ലാം ആഫ്രിക്കയിലെ പല വർഗ്ഗക്കാരാണു.

## 4. പുതിയ ലോകം

അമേരിക്കാ ഭൂഖണ്ഡത്തെപ്പററി നാം അറിഞ്ഞിട്ടു ഏതാണ്ടു നാനൂററിഅറുപതു കൊല്ലമായി. അതിനു മുമ്പു യൂറേഷ്യയും ആഫ്രിക്കയുടെ കുറെ ഭാഗങ്ങളുമായിരുന്നു അന്നത്തെ ആളുകളുടെ ഭൂലോകം. അമേരിക്കയെപ്പററി അറിവു ലഭിച്ചപ്പോൾ അതിനെ പുതിയ ലോകമെന്നു വിളിച്ചു തുടങ്ങി. കൊളംബസ്സ് എന്ന നാവികനാണു അമേരിക്ക കണ്ടുപിടിച്ചതു. അക്കാലത്തു അമേരിക്കയിൽ ജനങ്ങൾ കുറവായിരുന്നു. ചെമ്പിന്റെ നിറമുള്ള ഒരു വർഗ്ഗക്കാരെയാണു അന്നു യൂറോപ്യന്മാർ അവിടെ കണ്ടതു. അവരെ റെഡ് ഇന്ത്യാക്കാർ എന്നു പറഞ്ഞുവരുന്നു.

വടക്കേ അമേരിക്കയും തെക്കേ അമേരിക്കയും ഒന്നായി കിടക്കുന്നു. എന്നാൽ മനുഷ്യനിർമ്മിതമായ പനാമാതോടുകൊണ്ടു ഇവയെ വേർതിരിച്ചിട്ടുണ്ടു. ആഫ്രിക്കയുടേയും യൂറോപ്പിന്റേയും പടിഞ്ഞാറാണു അമേരിക്കാ വൻകരകൾ.

ലോകത്തിലെ ഏറ്റവും നീളമുള്ള നദിയായ മിസോറി—മിസ്സിസിപ്പി വടക്കേ അമേരിക്കയിലാണ്. ലോകപ്രസിദ്ധിനേടിയ നയാഗ്രാവെള്ളച്ചാട്ടവും അവിടെത്തന്നെ. തെക്കേഅമേരിക്കയിലെ ആമസോണാണ് ലോകത്തിലെ ഏറ്റവും വീതികൂടിയ നദി.

രണ്ടു വൻകരകളിലും ഭൂപ്രകൃതി കൃഷിക്കും കാലിവളർത്തലിനും പററിയതാണ്. സമ്പൽസമൃദ്ധമായ ഐക്യനാടുകൾ വടക്കേ അമേരിക്കയിലാണ്.

## 5. കൂട്ടില്ലാത്ത കുട്ടി

കൂട്ടില്ലാത്ത കുട്ടിയെപ്പോലെ, മററു വൻകരകളിൽ നിന്ന് ആസ്ത്രേലിയാ ഭൂഖണ്ഡം ഒററപ്പെട്ടുനില്ക്കുന്നു. ഈ വൻകരയെപ്പററിയും നാം അറിഞ്ഞതു് അടുത്തകാലത്താണ്. സമുദ്രസഞ്ചാരികളിൽ കേമനായ ക്യാപ്ററൻ കുക്കാണ് ആസ്ത്രേലിയ കണ്ടുപിടിച്ചതു്. കാടന്മാരായ ഒരുകൂട്ടം ആളുകൾ മാത്രമേ അന്ന് അവിടെ ഉണ്ടായിരുന്നുള്ളു. ക്രമേണ ഇംഗ്ലീഷുകാർ ഈ ഭൂഖണ്ഡത്തിൽ കുടിയേറിപ്പാർത്തു.

ആസ്ത്രേലിയയുടെ വടക്കുഭാഗത്തു് വലിയ ചൂടാണ്. കിഴക്കും തെക്കും പ്രദേശങ്ങൾ ജനവാസയോഗ്യമാകുന്നു. ആളുകൾ അവിടെ തിങ്ങിപ്പാർക്കുന്നു. പ്രധാന പട്ടണങ്ങളും അവിടെത്തന്നെ. ആസ്ത്രേലിയയുടെ മധ്യഭാഗത്തു് മരുഭൂമിയാണെങ്കിലും അവിടെ സ്വർണ്ണം ധാരാളമുണ്ട്.

ആസ്ത്രേലിയയിൽ മാത്രം കണ്ടുവരുന്ന ചില മൃഗങ്ങളും പക്ഷികളുമുണ്ട്. കംഗാരുവിനെപ്പററി നാം കേട്ടിരിക്കുമല്ലോ. വയററിന്റെ ഭാഗത്തുള്ള ഒരു സഞ്ചിയിൽ ഇതു് കുഞ്ഞുങ്ങളെ പേറിക്കൊണ്ടു് നടക്കുന്നു. ആറടി പൊക്കമുള്ള ചിറകില്ലാത്ത എമു എന്ന




ANIMALS AND BIRDS OF AUSTRALIA

ഒരുതരം പക്ഷി ഇവിടെയുണ്ട്. പ്ലാററിപ്പസ് എന്ന പേരായ കൊക്കുള്ള ഒരുതരം മൃഗത്തേയും ആസ്ട്രേലിയയിൽ കാണാം.

# മഹാസമുദ്രങ്ങൾ

## 1. വെള്ളമുണ്ടു്, കുടിക്കാനില്ല

ഭൂമിയുടെ മുകൾപ്പരപ്പ് കടലും കരയുംകൊണ്ട് നിറഞ്ഞിരിക്കുന്നുവെന്നു നമുക്കറിയാം. മുകൾപ്പരപ്പിൽ ഉയരംകൂടിയ ഭാഗങ്ങളാണു് കരകളായിത്തീർന്നതു്. “താണനിലത്തേ നീരോടൂ” എന്നു നാം കേട്ടിട്ടുണ്ടല്ലോ. ഭൂതലത്തിലെ താഴ്ന്ന പ്രദേശങ്ങളിൽ ജലം വന്നൊന്നിച്ചുകൂടി. അങ്ങനെ ഒന്നിച്ചുകൂടിയ ജലപ്പരപ്പിനെയാണ് മഹാസമുദ്രങ്ങൾ എന്നു പറയുന്നതു്. കരയിൽത്തന്നെ കുന്നും കുഴിയുമുണ്ടല്ലോ. അതുപോലെ സമുദ്രത്തിന്റെ അടിത്തട്ടും പൊങ്ങിയും താണും കിടക്കുന്നു. അതിനനുസരിച്ചു സമുദ്രത്തിൽ ചിലേടത്തു് ആഴം കൂടും; ചിലേടത്തു് കുറയും.



WHALE

കരയിൽ മനുഷ്യരും മൃഗങ്ങളും ഉള്ളതുപോലെ കടലിലും പല തരത്തിലുള്ള ജലജന്തുക്കളുണ്ട്.

അവയിൽ ഏററവും പ്രധാനം മത്സ്യങ്ങളാണ്. മത്സ്യം ഒരു ആഹാരപദാർത്ഥമാകുന്നു. ചിലതരം മത്സ്യങ്ങളിൽനിന്നു് മീനെണ്ണ കിട്ടുന്നു. ആനയേക്കാൾ എത്രയോ വലിപ്പമേറിയ തിമിംഗലങ്ങൾ സമുദ്രത്തിലുണ്ടു്. മുത്തും പവിഴവും സമുദ്രത്തിൽനിന്നാണ്




DIFFERENT KINDS OF FISH

ഷമിക്കുന്നതു്. നിറപ്പകിട്ടുള്ള ചെറുതും വലുതുമായ അനേകതരം കക്കകൾ സമുദ്രത്തിൽ കാണാം. ഈ കക്കകൾ ജലജന്തുക്കളുടെ പുറഞ്ചട്ടകളാണു്. സമുദ്രജലം വററിച്ചു് ഉപ്പു് ധാരാളമുണ്ടാക്കുന്നു. ഉപ്പുരസമുള്ളതിനാൽ സമുദ്രത്തിലെ വെള്ളം കുടിക്കാൻ കൊള്ളുകയില്ല.

ഒരു വൻകരയിൽനിന്നു മററൊരു വൻകരയിലേക്കു പോകുവാൻ മിക്കവാറും സമുദ്രം കടക്കേണ്ടിവരും. ഇങ്ങനെയുള്ള ഗതാഗതത്തിനു് കപ്പലുകൾ ഉപകരിക്കുന്നു. അമേരിക്ക, ആസ്ത്രേലിയ ഇവ കണ്ടുപിടിച്ചതു് സമുദ്രസഞ്ചാരികളാണല്ലോ. അവർ യാത്രചെയ്തതു് കപ്പലുകളിലാണു്. വൻകരകൾ കണ്ടുപിടിക്കാൻ മാത്രമല്ല ഇങ്ങനെ സഞ്ചരിക്കുന്നതു്. കച്ചവടത്തിനും വിദേശങ്ങളിലേക്കു് സമുദ്രയാത്ര ചെയ്യാറുണ്ടു്. നമ്മുടെ ഇന്ത്യയിൽ വിദേശികൾ കച്ചവടത്തിനുവന്നതു് ഇന്ത്യൻ മഹാസമുദ്രം കടന്നിട്ടാണു്.

## 2. ഇന്ത്യൻ മഹാസമുദ്രം

ഇന്ത്യയുടെ തെക്കുഭാഗത്തു് ഇന്ത്യൻ മഹാസമുദ്രമാകുന്നു. നമ്മുടെ രാജ്യത്തിന്റെ പടിഞ്ഞാറുള്ള അറബിക്കടലും കിഴക്കുള്ള ബങ്കാൾ ഉൾക്കടലും ഈ മഹാസമുദ്രത്തിന്റെ ഭാഗങ്ങളാണു്.

നമ്മുടെ രാജ്യത്തിൽ കച്ചവടത്തിനു് സമുദ്രമാർഗ്ഗം വന്ന വിദേശികളാണു് ഈ ജലാശയത്തിനു് ഇന്ത്യൻ മഹാസമുദ്രമെന്നു് പേർ നൽകിയതു്. ഇന്ത്യയുടെ തെക്കേഭാഗം സമുദ്രത്താൽ മൂന്നുവശവും ചുററപ്പെട്ടു കിടക്കുന്നു. ഇങ്ങനെ മൂന്നുവശം വെള്ളവും ഒരുവശം കരയുമായ പ്രദേശത്തിനു് ഉപദ്വീപെന്നു പറയും. ദക്ഷിണേന്ത്യ ഒരു ഉപദ്വീപാണു്.

## 3. ശാന്തമഹാസമുദ്രം

തിരകടം ഇളമ്പുകയില്ല. ആഴമുള്ള സമുദ്രത്തിൽ കോളിളക്കം കുറവായിരിക്കും. ആഴവും പരപ്പും കൂടിയ ശാന്തസമുദ്രം പൊതുവേ ശാന്തമാണു്. അവിടെ തിരമാലകളും കോളിളക്കവും ഇല്ലെന്നല്ല ഇതിന്നർത്ഥം. ഇംഗ്ലീഷിൽ പസഫിക്ക് സമുദ്രം എന്നാണിതിന്റെ പേർ. ലോകത്തിൽ ഏററവും ഉയരംകൂടിയ കൊടുമുടിയെ വെള്ളത്തിനടിയിലാക്കത്തക്കവണ്ണം ശാന്തസമുദ്രത്തിനു് ചിലേടങ്ങളിൽ ആഴമുണ്ടു്.

അമേരിക്കൻ ഭൂഖണ്ഡങ്ങളുടേയും ഏഷ്യയുടേയും നടുവിൽ ഈ മഹാസമുദ്രം സ്ഥിതിചെയ്യുന്നു. ഇതിൽ അനേകം ദ്വീപുകൾ (നാലുഭാഗത്തും വെള്ളത്താൽ ചുററപ്പെട്ട കരഭാഗങ്ങൾ) കാണാം. ചില ദ്വീപുകളിൽ കൂടക്കൂടെ ഭൂമികുലുക്കങ്ങൾ ഉണ്ടാകാറുണ്ടു്.

## 4. അത്‌ലാൻറിക്ക് മഹാസമുദ്രം

യൂറോപ്പു്, ആഫ്രിക്ക, അമേരിക്ക ഈ മൂന്നു ഭൂഖണ്ഡങ്ങളെ തൊട്ടു കിടക്കുന്നതിനാൽ അത്‌ലാൻറിക്കു് സമുദ്രത്തിനു് വളരെ പ്രാധാന്യമുണ്ടു്. ഇതിനെ തൊട്ടു കിടക്കുന്ന എല്ലാ ഭൂഖണ്ഡങ്ങളുടേയും സമീപത്തായി സമുദ്രത്തിൽ അനേകം ദ്വീപസമൂഹങ്ങൾ കാണ്മാനുണ്ടു്.

ഗതാഗതകാര്യങ്ങളിലും വാണിജ്യകാര്യങ്ങളിലും അത്‌ലാൻറിക്കു് മഹാസമുദ്രം മററു മഹാസമുദ്രങ്ങളെക്കാൾ പ്രാധാന്യമർഹിക്കുന്നു.

വടക്കേ അമേരിക്കയേയും തെക്കേ അമേരിക്കയേയും വേർതിരിക്കുന്ന പനാമാ തോടു് അത്‌ലാൻറിക്കു് സമുദ്രത്തേയും പസഫിക്കു് സമുദ്രത്തേയും യോജിപ്പിക്കുന്നു.

### 5. ആർട്ടിക്ക് മഹാസമുദ്രം

ഉത്തരധ്രുവത്തിന്റെ ചുററുമുള്ള സമുദ്രത്തെയാണ് ആർട്ടിക്ക് സമുദ്രമെന്നു പറയുന്നതു്. ധ്രുവപ്രദേശത്തി നു ചുററും തണുപ്പിന്റെ കൂടുതൽകൊണ്ടു് സമുദ്രം മഞ്ഞു കൂടികിടക്കുന്നു. ശീതകാലത്തു് മഞ്ഞുറഞ്ഞുകിടക്കുന്ന ഈ സമുദ്രം വിസ്തൃതമായ ഭൂഭാഗമാണെന്നു തോന്നും. വേനൽക്കാലത്തു് ഈ മഞ്ഞുകട്ടി ചിലേടങ്ങളിൽ ഉരുകാറുണ്ടു്. ആർട്ടിക്ക് സമുദ്രം സഞ്ചാരയോഗ്യമല്ല.

ഇതുപോലെ ദക്ഷിണധ്രുവത്തിനു ചുററുമുള്ള സമുദ്ര മാണു് അൻറാർട്ടിക്ക് മഹാസമുദ്രം. ഇതും മഞ്ഞുമൂടി ക്കിടക്കുന്നു.

---

## അദ്ധ്യായം 4

# വൻപർവ്വതങ്ങൾ

### 1. ഹിമാലയപ്രദേശങ്ങൾ

എല്ലാ ദിവസവും രാവിലെ വർത്തമാനപ്പത്രം വാ യിക്കാതെ ഗോവിന്ദമേനോൻ ആഫീസിൽ പോകാറില്ല. അന്നു പത്രം തുറന്നു വായിച്ചപ്പോഠം കണ്ട ഒരു വാർത്ത അദ്ദേഹത്തിന്റെ ശ്രദ്ധയെ കൂടുതൽ ആകർഷിച്ചു. "നീ ലകണ്ഠ കൊട്ടമുടിയിൽ ഇന്ത്യാക്കാരുടെ ഒരു പർവ്വതാ രോഹണസംഘം കയറി" എന്നു് അദ്ദേഹം ഉറക്കെ വായിച്ചു. അതു കേട്ടുകൊണ്ടിരുന്ന മകഠം ലളിത ചോ ദിച്ചു: "എവിടെയാണച്ഛാ ഈ കൊട്ടമുടി?" അതു് ഹിമാലയത്തിലാണെന്നു് അച്ഛൻ പറഞ്ഞു. വീണ്ടും ലളിത ഹിമാലയ പർവ്വതത്തെപ്പററി അച്ഛനോടു് പലതും ചോദിക്കാൻ തുടങ്ങി. അദ്ദേഹം ഇങ്ങനെ പറഞ്ഞു:—


THE
WORLD MAP
SHOWING
MOUNTAINS, RIVERS
PACIFIC OCEAN
ROCKIES
Mackenzie
U.S.A.
Missouri
GREENLAND
ATLANTIC OCEAN
ARCTIC OCEAN
Switzerland
Ruhr Valley
ALPS
R. Danube
EUROPE
R. Volga
SAHARA
AFRICA
Egypt
Cairo
CONGO
S.A.
Aswan Dam
Pakistan
Punjab
Kosi
ASIA
Gobi Desert
China
Sikiang
Hoyangho
Yangtze
PACIFIC OCEAN
Australian Desert
Great Dividing Range
Murray-Darling
SOUTHERN OCEAN
ANTARCTIC OCEAN
1. Himalayas
2. Everest Peak
3. Nilakanta Peak
4. R. Brahmaputra
5. R. Ganges
6. Delhi
7. Agra
8. Anamudi
9. Kerala

“ലോകത്തിലെ ഏററവും ഉയരമുള്ള പർവ്വതം ഹിമാലയമാണു്. ഏഷ്യയുടെ മററു ഭാഗങ്ങളിൽനിന്നു് ഇന്ത്യയെ വേർതിരിക്കുന്നതു് ഈ മലകളാണു്. ഹിമാലയത്തിനു് മൂന്നു നിരകളുണ്ടു്. നടുവിലെ നിരയിലാണു് ലോകത്തിലെ ഏററവും ഉയരംകൂടിയ എവറസ്റ്റ് കൊടുമുടി. ഇതിനു് കേരളത്തിലെ ‘ആനമുടി’യുടെ മൂന്നിരട്ടി ഉയരമുണ്ടു്. വേറെയും അനേകം കൊടുമുടികൾ ഹിമാലയത്തിലുണ്ടു്.

മദ്ധ്യ ഏഷ്യയിൽനിന്നും ചില കാലങ്ങളിൽ വരുന്ന തണുത്ത കാററു് വീശാറുണ്ടു്. അവ ജനങ്ങൾക്കും കൃഷിക്കും നാശം ചെയ്യും. ആ കാററിനെ ഇന്ത്യയിലേക്കു കടത്തിവിടാതെ തടയുന്നതു് ഹിമാലയനിരകളാണു്.

ഇന്ത്യയുടെ കാലാവസ്ഥയെ നിയന്ത്രിക്കുന്നതിൽ ഒരു പ്രധാന പങ്കു് ഈ പർവ്വതനിരയ്ക്കുണ്ടു്. പ്രകൃതിദത്തമായ ഒരു വൻകോട്ടയാണു് ഹിമാലയം.

ശത്രുക്കളുടെ പെട്ടെന്നുള്ള ആക്രമണത്തെ തടയുന്നതിനും ഈ പർവ്വതനിരകൾ ഉപകരിക്കുന്നു. കരവഴിക്കു് ഇന്ത്യയെ ആക്രമിച്ചിട്ടുള്ള അന്യ നാട്ടുകാർ വടക്കേപടിഞ്ഞാറേഭാഗത്തുള്ള ചുരങ്ങളിൽക്കൂടെയാണു് കടന്നുവന്നിട്ടുള്ളതു്. വടക്കേ ഇന്ത്യയിലെ വലിയ നദികൾ ഹിമാലയത്തിൽനിന്നാണു് ഉത്ഭവിക്കുന്നതു്. ഇന്ത്യൻ മഹാസമുദ്രത്തിൽനിന്നു വീശുന്ന നീരാവിനിറഞ്ഞ കാററിനെ തടഞ്ഞുനിർത്തി ഈ പർവ്വതനിരകൾ വടക്കേ ഇന്ത്യയിൽ മഴ പെയ്യിക്കുന്നു.

പുരാണങ്ങളിൽ ഹിമവാനെപ്പററി വളരെ കീർത്തിച്ചിട്ടുണ്ടു്. കാളിദാസൻെറ കൃതികളിൽ ഹിമാലയത്തെപ്പററി സരസമായി വർണ്ണിച്ചിരിക്കുന്നു. ഭാരതീയർ ഹിമവാനെ ആദരിക്കുകയും ആരാധിക്കുകയും ചെയ്യുന്നു.

1953 മേയ് 29-ാംനു- എവറസ്റ്റ് കൊടുമുടിയിൽ മനുഷ്യൻ ആദ്യമായി കാലുകുത്തി. ടെൻസിങ്ങ് ഹിലാരി എന്നിവർക്കാണ് ആ ഭാഗ്യം സിദ്ധിച്ചതു്."

എവറസ്റ്റിൽ മനുഷ്യൻ കയറിയതിനെപ്പറ്റി കേട്ടപ്പോഴ് ഒരു പർവ്വതത്തിൽ കയറാൻ ഇത്ര പ്രയാസമെന്താണെന്നു ലളിത ചോദിച്ചു.



ഗോവിന്ദമേനോൻ:— "അനേകം ആഴ്ചകൾ നടന്നെങ്കിലെ കൊടുമുടിയുടെ മുകളിൽ എത്തുകയുള്ളു. നടന്നുപോകാൻ റോഡുകളില്ല. കിഴുക്കാം തൂക്കായ മലകളിൽ കയറിയിറങ്ങിവേണം ഈ കൊടുമുടികളിൽ എത്താൻ. മിക്ക മലകളും മഞ്ഞുപൊതിഞ്ഞവയാണ്. കഠിനമായ തണു

പ്പായിരിക്കും. കാൽ വഴുതിപ്പോകാതെ വടങ്ങളും കെട്ടിയിറക്കി അവയിൽ പിടിച്ചു പിടിച്ചു കയറേണ്ട ഭാഗങ്ങളും ഉണ്ടു്. നമുക്കു് ശ്വാസിക്കാൻ ആവശ്യമായ വായു അവിടെ ഇല്ലാത്തതുകൊണ്ടു് പ്രാണവായു നിറച്ച സഞ്ചികളുംകൂടി മലകയറുന്നവർ കൊണ്ടുപോകുന്നു. ആളുകൾക്കു തന്നെ സഞ്ചരിപ്പാൻ പ്രയാസമുള്ള ഈ പ്രദേശങ്ങളിൽ കൂടുതൽ ഭാരവുമായി പോയാലുള്ള വിഷമതകൾ പറയേണ്ടതില്ലല്ലോ. ആളുകൾ സംഘമായാണു് പർവ്വതം കയറുന്നതു്. ചിലയിടങ്ങളിൽ മഞ്ഞുകട്ടകൾ ഇടിഞ്ഞു വീണു് ജീവനാശംപോലും സംഭവിച്ചേക്കാം.”

ലളിത:—“ഇത്ര പ്രയാസപ്പെട്ടു് മനുഷ്യൻ എന്തിനാണു് മല കയറുന്നതു്?”



ഡോ. മേ:—“അറിയാത്ത വസ്തുവിനെക്കുറിച്ചറിയാൻ, കണ്ടിട്ടില്ലാത്ത വസ്തുവിനെ കാണാൻ, കീഴടക്കാ

അതിനെ കീഴടക്കാൻ എന്നും മനുഷ്യൻ ആഗ്രഹിക്കും. പ്രയാസങ്ങൾ കൂടാതെയും തടസ്സങ്ങൾ തള്ളിനീക്കാതെയും അറിവു സമ്പാദിക്കുക സാദ്ധ്യമല്ല."

ലളിത :—"അപ്പോൾ ആർക്കുവേണമെങ്കിലും ഇങ്ങനെ മലകയറാമല്ലോ."




ഡോ: മേ:—ഇതിനു് വേണ്ട പരിശീലനം വേണം. പർവ്വതാരോഹണത്തിനു് പരിശീലനം നൽകുന്ന ഒരു വിദ്യാലയം ടെൻസിംഗിന്റെ നേതൃത്വത്തിൽ സ്ഥാപിച്ചിട്ടുണ്ടു്. കേരളത്തിൽ നെയ്യാർ അണയുടെ സമീപത്തും മലകയററത്തിൽ ആഗ്രഹമുള്ളവർക്കു് ചിലപ്പോഴെല്ലാം പരിശീലനം നല്കിവരുന്നു.

ഇത്രയും കാര്യങ്ങൾ ഗ്രഹിച്ചപ്പോൾ ലളിതയ്ക്കു സന്തോഷമായി. പത്രത്തിലെ ഒരു വാർത്തയാണല്ലോ അവൾക്കു ഇത്രയും അറിവു് സമ്പാദിച്ചുകൊടുത്തതു്. ദിവസവും പത്രം വായിക്കണമെന്നും മനസ്സിലാകാത്ത കാര്യങ്ങൾ അച്ഛനോടു ചോദിച്ചു് അറിയണമെന്നും അവൾ നിശ്ചയിച്ചു. ലോകത്തിലുള്ള മററു പർവ്വതനിരകളെപ്പററി ഓരോ ദിവസവും അവൾക്കു പറഞ്ഞുകൊടുക്കാമെന്നു് ഗോവിന്ദമേനോൻ ഏററു.

## 2. ആൽപ്സ് പർവ്വതനിരകൾ

അടുത്ത ദിവസം ലളിത അച്ഛനെ സമീപിച്ചപ്പോൾ അദ്ദേഹം ഇങ്ങനെ പറഞ്ഞു:—"ഇന്നലെ നാം പറഞ്ഞതു് ഏററവും വലിയ ഭൂഖണ്ഡത്തിലെ ഏററവും വലിയ പർവ്വതനിരയെപ്പററിയായിരുന്നു. ഇന്നു് ഏഷ്യയോടു തൊട്ടുകിടക്കുന്ന യൂറോപ്പിലെ ഉയരംകൂടിയ പർവ്വതനിരയെപ്പററി പറഞ്ഞുതരാം."

ഇത്രയും പറഞ്ഞു് യൂറോപ്പിന്റെ ഭൂപടം എടുത്തു നിവർത്തി ഗോവിന്ദമേനോൻ സ്വിററ്സർലണ്ടു് എന്ന രാജ്യവും ആൽപ്സ്പർവ്വതനിരകളും മകളെ കാണിച്ചു. അദ്ദേഹം പറഞ്ഞു:—"സ്വിററ്സർലണ്ടിന്റെ തെക്കുകിഴക്കെ ഭാഗത്തുകൂടി ആൽപ്സ്പർവ്വതനിരകൾ നീണ്ടുകിടക്കുന്നു. ഉയരംകൂടിയ പല കൊടുമുടികൾ ഇതിലുണ്ടു്. മഞ്ഞു നിറഞ്ഞവയാണു് പലതും. തുക്കായതും അല്ലാത്തതുമായ പല പർവ്വതനിരകൾ ഇടകലർന്നു് ആൽപ്സ്പർവ്വതം അനേകം താഴ്‌വരകൾ സൃഷ്ടിക്കുന്നു. ചില സ്ഥലങ്ങളിൽ ഉള്ള ചുരങ്ങളിൽക്കൂടി മലയുടെ മറുഭാഗത്തെത്താം. ഇന്നു വലിയ തുരങ്കങ്ങൾ നിർമ്മിച്ചു് തീവണ്ടിപ്പാതകൾ ഉണ്ടാക്കിയിട്ടുണ്ടു്. ഒരുകാലത്തു് മലമ്പാതകളിൽക്കൂടി നടക്കുന്ന ആളുകളെ സഹായിക്കുന്നതിനു്

ഡാഗ്ഗുകളെ ഉപയോഗിച്ചിരുന്നു. അവയെ സെൻറ് ബെർനാർഡ്സ് ഡാഗ്ഗ്സ് എന്നു പറഞ്ഞുവരുന്നു. സ്വിററ്സർലണ്ടിന്ന് യൂറോപ്പിലെ കളിസ്ഥലം എന്നു പേരുണ്ട്. സുഖവാസത്തിനായി അനേകം ആളുകൾ ആൽപ്സ്പർവ്വതങ്ങളിൽ വേനൽക്കാലത്തു് എത്താറുണ്ട്. മഞ്ഞുറഞ്ഞുകിടക്കുന്ന തണുപ്പുകാലത്തു് ആൽപ്സ്പർവ്വതനിരകളിൽ സ്കേററിംഗ് മുതലായി പലതരം കളികളുണ്ട്. സഞ്ചാരികളും സന്ദർശകരും അവയിൽ പങ്കെടുക്കുന്നു. വേനൽക്കാലത്തു് പ്രകൃതിയിലെ കാഴ്ചകൾ വളരെ സുന്ദരമാണു്.



SKATING ON ICE

ഗോവിന്ദമേനോന്ന് ആഫീസിൽ പോകാൻ സമയമായതുകൊണ്ട് അന്നത്തെ സംഭാഷണം അങ്ങനെ അവസാനിച്ചു.

## 3. (a) റോക്കി പർവ്വതനിരകഠം

ഏഷ്യയിലേയും യൂറോപ്പിലേയും പ്രധാന പർവ്വതങ്ങളെപ്പററി ലളിത മനസ്സിലാക്കിക്കഴിഞ്ഞിരുന്നു. ഇനിയും അവഠംക്ക് അറിയേണ്ടതു് വടക്കേ അമേരിക്കയിലേയും തെക്കേ അമേരിക്കയിലേയും പവ്വ്വതനിരകളെപ്പററിയായിരുന്നു. അതും പറഞ്ഞുകൊടുക്കാമെന്നു് ഗോവിന്ദമേനോൻ സമ്മതിച്ചു.

വടക്കേ അമേരിക്കയുടെ ഒരു പടം അദ്ദേഹം വരച്ചുകാണിച്ചു. ,,പടിഞ്ഞാറഭാഗത്തു് കടലോരത്തിന്നു് ചൊവ്വായി തെക്കുവടക്കു നീണ്ടുകിടക്കുന്ന പർവ്വതഭാഗത്തിന്നു് റോക്കി പർവ്വതനിരകഠം എന്നു പറയുന്നു. പല നിരകഠം കൂടിയതാണു് ഈ പർവ്വതം. സമുദ്രതീരത്തോടടുത്തു് സ്ഥിതിചെയ്യുന്ന നിര ഇടമുറിഞ്ഞു കിടക്കുന്നു. റോക്കി പർവ്വതനിരകളുടെ മദ്ധ്യഭാഗത്തിനു് വീതി അധികമുണ്ടു്. വടക്കും തെക്കുമാണു് ഉയരം കൂടുതൽ.

റോക്കി പർവ്വതനിരയിൻ ധാരാളം മലയിടുക്കുകളുണ്ടു്. ചില മലയിടുക്കുകളിൽക്കൂടി തീവണ്ടിപ്പാതകഠം കടന്നുപോകുന്നു. ഈ പർവ്വതനിരകഠം അനേകം ധാതുവർഗ്ഗങ്ങളുടെ ഇരിപ്പിടമാണു്. പസിഫിക്കു് സമുദ്രത്തിൽനിന്നു് അടിക്കുന്ന നീരാവി കലറഞ്ഞ കാററിനെ തടഞ്ഞുനിത്തി തീരപ്രദേശങ്ങളിൽ മഴ പെയ്യിക്കുന്നതു് ഈ പർവ്വതനിരകളാണു്.

## (b) ആൻഡീസ് പവ്വ്വതനിരകഠം

തെക്കേ അമേരിക്കയുടെ ഒരു പടം ഗോവിന്ദമേനോൻ വരച്ചു. ആൻഡീസ് പർവ്വതം റോക്കി പർവ്വതത്തിന്റെ തുടർച്ചയായി തെക്കേ അമേരിക്കയുടെ പടിഞ്ഞാറ വശത്തു് നെടുനീളെ കിടക്കുന്നതും അദ്ദേഹം അടയാളപ്പെടുത്തി കാണിച്ചു. ,,ആൻഡീസ്

പർവ്വതത്തിന്റെ പല ഭാഗത്തും പീഠഭൂമികളിലാണു് ജനങ്ങൾ വസിക്കുന്നതു്. ഉഷ്ണമേഖലയിലുള്ള ഉയരം കൂടിയ ഈ പ്രദേശങ്ങളിൽ ജീവിതം സുഖപ്രദമാണു്. ഇവിടെ ലാമ, അൽപാക്ക എന്നീ മൃഗങ്ങളെ ധാരാളം കാണാം. ഇവയുടെ ശരീരം രോമംകൊണ്ടു നിറഞ്ഞിരിക്കും. കുത്തനെയുള്ള വഴിയിൽക്കൂടി ഇവ നിഷ്പ്രയാസം സഞ്ചരിക്കും. എണ്ണക്കിണറുകളും സ്വർണ്ണം, വെള്ളി മുതലായവ കിട്ടുന്ന ഖനികളും ഏറെയുണ്ടു്. റോക്കി പർവ്വതത്തിന്റെ തുടർച്ചയായിമാത്രം ആൻഡീസിനെ കരുതിയാൽ മതി.”

ഏററവും ചെറിയ ഭൂഖണ്ഡമായ ആസ്ട്രേലിയയിലെ പർവ്വതനിരയെപ്പററി പറഞ്ഞുകൊടുക്കുന്നതു് എന്നാണെന്നു് ലളിത അച്ഛനോടു് ചോദിച്ചു. അടുത്ത ദിവസമാകട്ടെ എന്നു് അച്ഛൻ പറഞ്ഞു.

## 4. ചെറിയ ഭൂഖണ്ഡത്തിലെ പവ്വതം

അടുത്ത ദിവസം ലളിത ആസ്ട്രേലിയയുടെ ഭൂപടവുമായി അച്ഛന്റെ അടുത്തു ചെന്നു. അദ്ദേഹം മകൾക്കു് ഇപ്രകാരം വിവരിച്ചുകൊടുത്തു.

“ആസ്ട്രേലിയയുടെ കിഴക്കേ കടലോരത്തു് തെക്കുവടക്കായി ഗ്രേററ് ഡിവൈഡിങ്ങ് റെയിഞ്ച് എന്ന പർവ്വതനിര കിടക്കുന്നു. ഇതിന്റെ പടിഞ്ഞാറുള്ള താഴ്വര ഒരു വലിയ മേടയാണു്. ഇവിടെ കന്നുകാലികളെ ധാരാളം വളർത്തുന്നു. ആദ്യകാലത്തു് ആസ്ട്രേലിയയിലേയ്ക്കുള്ള കുടിയേററം തടഞ്ഞിരുന്നതു് ഈ പർവ്വതനിരകളാണു്. ഇതിന്റെ കിഴക്കേ ചെരിവു് കിഴക്കാംതൂക്കാകുന്നു. അവിടെ നിന്നു് സമുദ്രത്തിലേയ്ക്കു് ഒഴുകുന്ന നദികൾ നീളം കുറഞ്ഞവയും പാഞ്ഞൊഴുകുന്നവയുമാണു്. നാം മുമ്പു് പറഞ്ഞ എല്ലാ പർവ്വതനിരകളും ഗ്രേററ് ഡിവൈഡിങ്ങ് റെയിഞ്ചിനെക്കാൾ ഉയരം കൂടിയവയാണു്. ആസ്ട്രേലിയയിലെ ഒരു കൊടുമുടിക്കും നമ്മുടെ ആനമുടി

യോളം ഉയരമില്ല. മഞ്ഞുമൂടിയ ഒററ കൊടുമുടി പോലും ഈ പർവ്വതത്തിൽ ഇല്ലെന്നു പറയാം. ഈ ഭൂഖണ്ഡത്തിൻെറ കിഴക്കേ തീരങ്ങളിൽ മഴ കൂടുത ലുണ്ടു്. അതിന്നു് കാരണം പർവ്വതത്തിൻെറ കിട പ്പാണു്."

ലളിത:—"ആസ്ത്രേലിയയിൽ സ്വർണ്ണഖനികഠം ഉണ്ടല്ലോ. അതെവിടെയാണു്?"

ഗോ: മേ:—അവ പർവ്വതനിരകളിലല്ലാ. ആസ്ത്രേലിയ യുടെ ഉഠംഭാഗങ്ങളിലാണു്."

---

അദ്ധ്യായം 5

# വൻനദികഠം

## 1. വേനലിലും വെള്ളപ്പൊക്കം

എല്ലാ സ്കൂളിലും കുട്ടികഠംക്കറിയാൻവേണ്ടി പ്രധാന വാർത്തകഠം ദിവസവും ഒരു പ്രത്യേക ബോർഡിൽ എഴുതാറുണ്ടു്. അന്നത്തെ വാർത്തക്കുറിപ്പിൽ ഇങ്ങനെ കണ്ടു. "വെള്ളപ്പൊക്കദുരിതനിവാരണ ഫണ്ടിലേക്കു് സംഭാവന ചെയ്യണമെന്നു് പ്രധാനമന്ത്രി ആവശ്യ പ്പെടുന്നു."

ജോണിയും, സുകുമാരനും, കൃഷ്ണൻകുട്ടിയും അതു വായിച്ചു. ജോണിക്കൊരു സംശയം. വെള്ളപ്പൊക്ക ദുരിതം എങ്ങനെയുണ്ടാകുന്നു?

സുകു:—"വെള്ളപ്പൊക്കം ഞാൻ കണ്ടിട്ടുണ്ടു്. ദുരിതം എന്താണെന്നു മനസ്സിലായില്ല."

കൃ: കു—"നമുക്കു് സാറിനോടു് ചോദിക്കാം."

പ്രസാദ്ദ് സാർ ക്ലാസ്സിൽ ചെന്നപ്പോ ഠം കൃഷ്ണൻകുട്ടി എഴുന്നേററുനിന്നു് ഇങ്ങനെ ചോദിച്ചു:—"സാർ, വെള്ള പ്പൊക്കദുരിതം എന്നാൽ എന്താണു് ?"

പ്ര: സാ:—"കൃഷ്ണൻകുട്ടി അക്കാര്യം ചോദിച്ചതു് നന്നായി."

വെള്ളപ്പൊക്കത്തെക്കുറിച്ചും നദികളെക്കുറിച്ചുമാണു് നമുക്കിനി പഠിക്കേണ്ടതു്." കൃഷ്ണൻകുട്ടിയോടു് ഇരി ക്കാൻ പറഞ്ഞിട്ടു് അദ്ധ്യാപകൻ കേരളത്തിൽ അടുത്ത കാലത്തുണ്ടായ വെള്ളപ്പൊക്കത്തെപ്പററിയും ജനങ്ങഠം അനുഭവിച്ച കഷ്ടതകളെപ്പററിയും വിസ്തരിച്ചു പറഞ്ഞു. നദികളാണു് വെള്ളപ്പൊക്കത്തിനു കാരണം എന്നു് സാർ പറഞ്ഞപ്പോഠം ജോണി ചോദിച്ചു:

"അങ്ങനെയാണെങ്കിൽ നദികളെല്ലാം മൂടിക്കളയ രുതോ സാർ ?"

പ്ര: സാ:—"നദികഠംകൊണ്ടു് വളരെ പ്രയോജനമുണ്ടു്. കുടിക്കാനും കുളിക്കാനും കൃഷിക്കും മററും വെള്ളം കിട്ടുന്നതു് നദികളിൽനിന്നാണല്ലോ. ഗതാഗതത്തിനും നദികഠം പ്രയോജനപ്പെടുന്നു. ലോകത്തിൽ പ്രധാനപ്പെട്ട നദികളെക്കുറിച്ചു് ചില കാര്യങ്ങഠം പറയാം."

ഇത്രയും പറഞ്ഞതിനുശേഷം അദ്ധ്യാപകൻ ഭൂലോ കത്തിൻെറ ഒരു പടം ഭിത്തിയിൽ തൂക്കി. "നമ്മുടെ ഇന്ത്യയിലെ പ്രധാന നദികഠം ഏതെല്ലാമാണെന്നു് ഈ ഭൂപടം നോക്കി പറയാമോ ?"

സുകുമാരൻ ഭൂപടത്തിനു സമീപം ചെന്നു കുറച്ചു നേരം പടത്തിൽ ഉററുനോക്കിനിന്നിട്ടു് മടങ്ങിപ്പോന്നു. സാർ അവനെ വിളിച്ചു് സിന്ധു, ഗംഗ, ബ്രഹ്മപുത്ര എന്നീ നദികളുടെ കിടപ്പു് കാണിച്ചു കൊടുത്തു. അദ്ദേഹം കുട്ടികളോടു് ഇങ്ങനെ പറഞ്ഞു:

“ഉത്തരേന്ത്യയിലെ നദികൾ സിന്ധു, ഗംഗ, ബ്രഹ്മപുത്ര എന്നിവയാണു്. ഇവ ഒഴുകുന്നതു് ഒരു സമതലത്തിൽക്കൂടിയാകുന്നു. ഈ നദികൾ ഹിമാലയത്തിൽനിന്നു് ഉത്ഭവിക്കുന്നു. നദികൾ ഒഴുക്കിക്കൊണ്ടുവരുന്ന എക്കൽകൊണ്ടു നിറഞ്ഞതാണു് ഉത്തരേന്ത്യൻ പ്രദേശം. ഈ ഭാഗത്തിനു് സിന്ധുഗംഗാ സമതലം എന്നു പറയുന്നു. ഇവിടം കൃഷിക്കു് വളരെ പററിയതാണു്.

സിന്ധുനദി അറബിക്കടലിലാണു് വീഴുന്നതു്. ഇതിനു് അഞ്ചു പോഷകനദികളുണ്ടു്. അവ ഒഴുകുന്ന പ്രദേശത്തിനാണു് പഞ്ചാബു് എന്നു പറയുന്നതു്. ഇന്നു് സിന്ധുവും പോഷകനദികളും മിക്കവാറും പാക്കിസ്ഥാൻ പ്രദേശങ്ങളിൽ ഉൾപ്പെട്ടു കിടക്കുന്നു.

ഗംഗ ഒരു പുണ്യനദിയാണു്. ഇതിന്റെ തീരത്താണു് കാശി. യമുന ഗംഗയുടെ ഏററവും വലിയ പോഷകനദിയാകുന്നു. യമുനയ്ക്കു് കാളിന്ദി എന്നും പേരുണ്ടു്. ശ്രീകൃഷ്ണൻ വിളയാടിക്കൊണ്ടിരുന്ന വൃന്ദാവനവും ലോകപ്രസിദ്ധമായ താജ്മഹലും യമുനാതീരത്താണു്. അതുമാത്രമല്ല, ഇന്ത്യയുടെ തലസ്ഥാനമായ ദൽഹിയും യമുനാതീരത്തു സ്ഥിതിചെയ്യുന്നു.”

കൃഷ്ണൻകുട്ടി വീണ്ടും ചോദിച്ചു: “നമ്മുടെ പെരിയാറിനേക്കാൾ വലുതാണോ ഈ നദികൾ?”

അദ്ധ്യാപകൻ ചിരിച്ചുകൊണ്ടു പറഞ്ഞു:

“സിന്ധുനദിക്കു് പെരിയാറിന്റെ പതിനഞ്ചിരട്ടി നീളമുണ്ടു്. വീതിയും എത്രയോ കൂടുതലാണു്. മററ നദികളും ഇതുപോലെ വലിപ്പമുള്ളവയാണു്. ഈ നദിക്കു് ലോകത്തിലെ മററ നദികളിൽനിന്നു് വലിയൊരു വ്യത്യാസംകൂടിയുണ്ടു്. സാധാരണ നദികളിൽ വെള്ളപ്പൊക്കമുണ്ടാകുന്നതു് മഴക്കാലത്താണു്. എന്നാൽ ഉത്തരേന്ത്യൻ നദികളിൽ മഴക്കാലത്തും വേനൽക്കാലത്തും ജലം പെരുകുന്നു.

ഹിമാലയത്തിലെ മഞ്ഞുരുകി നദികളിൽ വെള്ളം പെരുകുന്നതാണു് ഇതിനു കാരണം. ഉത്തരേന്ത്യൻ നദികളിൽ വേനൽക്കാലത്തു് മിക്കവാറും വരൾച്ച ഉണ്ടാകാറില്ല. സമുദ്രത്തിൽനിന്നു വളരെ അധികം ഉള്ളിലോട്ടു് ഗംഗാനദിയിൽക്കൂടി ചെറിയ കപ്പലുകൾക്കു് സഞ്ചരിക്കാം. മഴയില്ലാത്ത പ്രദേശങ്ങളിൽ കൃഷിക്കാർ ഈ നദികളിൽനിന്നു് തോടുവെട്ടി സമീപ പ്രദേശങ്ങളിലേക്കു് വെള്ളം കൊണ്ടുപോകുന്നു."

## 2. ചൈനയുടെ ദുഃഖം

ഇന്ത്യയുടെ അയൽരാജ്യമായ ചൈനയിലെ നദികളെ പ്പററിയായിരുന്നു അടുത്ത ദിവസം പഠിച്ചതു്. ഭൂപടം ചൂണ്ടിക്കാണിച്ചുകൊണ്ടു് പ്രസാദു് സാർ പറഞ്ഞു തുടങ്ങി:

"ലോകത്തിലെ വലിയ രാജ്യങ്ങളിലൊന്നാണു് ഈ പടത്തിൽ കാണുന്ന ചൈന. മൂന്നു പ്രധാനപ്പെട്ട നദികൾ ചൈനയിലുണ്ടു്— ഹൊയാങ്ങ്ഹോ, യാങ്ങ്ടിസ്, സിക്കിയാങ്ങ്. ചൈന ഒരു വലിയ രാജ്യമാണെങ്കിലും നദീതടങ്ങളിൽമാത്രമാണു് ജനവാസം അധികമുള്ളതു്. നദീതടങ്ങൾ വിസ്തൃതമല്ല." ഇത്രയും പറഞ്ഞിട്ടു് അദ്ദേഹം ചൈനയുടെ വടക്കു ഭാഗത്തുകൂടെ ഒഴുകുന്ന ഹൊയാങ്ങ്ഹോ, തെക്കുകൂടെ ഒഴുകുന്ന സിക്കിയാങ്ങ്, മദ്ധ്യത്തിൽക്കൂടെ ഒഴുകുന്ന യാങ്ങ്ടിസ് ഇവ പടത്തിൽ കാണിച്ചുകൊടുത്തു. ഈ നദികളെ തമ്മിൽ വേർപെടുത്തുന്ന മേടുകളും അദ്ദേഹം കാണിച്ചു.

പ്ര: സാ:—"സിക്കിയാങ്ങ് നദി ഏററവും ചെറുതാണു്. ഇതിൻെറ തടത്തിനു് ദക്ഷിണ ചൈന എന്നു പറയുന്നു. മഴ ഇവിടെ കൂടുതലാണു്. നെല്ലു്, കരിമ്പു് എന്നിവയാകുന്നു ഈ

നദീതടത്തിലെ പ്രധാന കൃഷികൾ. മററു നദികളെ അപേക്ഷിച്ച് സികിയാങ്ങ് ഉപദ്രവം കുറഞ്ഞതാണ്. മദ്ധ്യഭാഗത്തുകൂടെ ഒഴുകുന്ന യാങ്ങ്ടിസ് ഉറച്ച മണൽപ്രദേശത്തുകൂടെ ഒഴുകുന്നതിനാൽ ഈ നദിയുടെ ഗതി അധികം മാറാറില്ല. കപ്പലുകൾ ഈ നദിയിൽകൂടെ ഉള്ളിലോട്ടു സഞ്ചരിക്കുന്നു. പ്രധാനപ്പെട്ട ഒരു ഗതാഗതമാർഗ്ഗമാണ് ഈ നദി. ചൈനയിൽ ജനവാസം ഈ നദീതീരത്താണ് ഏററവും കൂടുതൽ. ഹൊയാങ്ങ്ഹോ നദിക്ക് മഞ്ഞനദി എന്നും പേരുണ്ട്. മദ്ധ്യേഷ്യയിൽ നിന്നു് കാററു പറത്തികൊണ്ടുവരുന്ന മഞ്ഞനിറത്തിലുള്ള മണ്ണ് വടക്കേ ചൈനയുടെ പല ഭാഗങ്ങളിലും അടിഞ്ഞുകിടപ്പുണ്ട്. ഈ മണ്ണ് വീണ് നദിയിൽ പലയിടങ്ങളിലും ആഴം കുറഞ്ഞുവരുന്നു. ആഴം കുറയുന്നതുകൊണ്ട് പലപ്പോഴും ഹൊയാങ്ങ്ഹോ അതിൻെറ സാധാരണഗതി മാറി ഒഴുകാറുണ്ട്. ഇങ്ങനെ ഒഴുകുന്നതുമൂലം വളരെ ജീവഹാനിയും ധനനാശവും ചൈനയിൽ സംഭവിക്കുന്നു. അതിനാൽ ഈ നദിയെ ചീനയുടെ ഗ്രഹപ്പിഴ എന്നു വിളിച്ചുവരുന്നു. ഹൊയാങ്ങ്ഹോവിനു് മററു രണ്ടു നദികളേക്കാൾ ആഴം കുറവാണ്.'

"ഇന്ത്യയിലെ നദികൾ ഹൊയാങ്ങ്ഹോയെപ്പോലെ ഗതിമാറി ഒഴുകാറുണ്ടോ?" ശ്രീധരൻ എന്ന കുട്ടി ചോദിച്ചു:

ഏ: സാ:—"ഇന്നു് അതു് അധികം സംഭവിക്കാറില്ല. പണ്ടു് ഉത്തരേന്ത്യൻ നദികൾ, പ്രത്യേകിച്ച്, സിന്ധു വഴിമാറി ഒഴുകീട്ടുണ്ടെന്നു പറയപ്പെടുന്നു." ചൈനയെപ്പററി ചില കാര്യങ്ങൾകൂടി മനസ്സിലാക്കാനുണ്ട്. ഇന്ത്യയെപ്പോലെ തന്നെ

ചൈനയും ഒരു കർഷക രാജ്യമാണു്. ലോകത്തിൽ ഇന്നു് പരിഷ്കൃതമായിട്ടുള്ള രാജ്യങ്ങളിലെ ആളുകൾ കാടന്മാരായിരുന്നപ്പോൾ ചീനർ പരിഷ്കൃതരായിരുന്നു.

## 3 നീലനദിയുടെ നാട്ടിൽ

അടുത്ത ദിവസത്തെ പാഠം നൈൽ (നീല) നദിയായിരുന്നു. ആഫ്രിക്കയിലെ ഏററവും പ്രധാനപ്പെട്ട രാജ്യം ഈജിപ്താണെന്നു് പറയാം. സഹാറാ മരുഭൂമിയുടെ ഒരു ഭാഗമാണു് ഈജിപ്തു്. നീല നദിയും പോഷകനദികളും ഈജിപ്തിനെ ഫലപുഷ്ടിയുള്ളതാക്കുന്നു. ഈജിപ്തിന്നു് "നൈൽനദിയുടെ ദാനം" എന്നും പേരുണ്ടു്.

ലോകത്തിലെ നീളം കൂടിയ നദികളിൽ നീലനദിക്കു് രണ്ടാമത്തേതാണു്. ആഫ്രിക്കയിലെ തടാകപ്രദേശത്തു നിന്നു് ഉത്ഭവിച്ചു് വടക്കോട്ടൊഴുകി സുഡാനിൽക്കൂടി ഈ നദി ഈജിപ്തിൽ പ്രവേശിക്കുന്നു. മഴക്കാലത്തു നദിയിൽക്കൂടെ ഒഴുകിവരുന്ന എക്കൽ നദീതീരങ്ങളിൽ അടിയുന്നതുകൊണ്ടു് മണ്ണു് ഫലപുഷ്ടിയുള്ളതാകുന്നു. ഈ നദിയിലെ ജലത്തിന്റെ സഹായം കൂടാതെ ഈജിപ്തിൽ കൃഷി അസാദ്ധ്യമാണു്. വേനൽക്കാലത്തു് ജലസേചനത്തിനു സൗകര്യമുണ്ടാക്കി കൃഷിക്കാർ കൃഷി നടത്തുന്നു. നീലനദിയിൽ അനേകം അണകൾ നിർമ്മിച്ചിട്ടുണ്ടു്. അവയിൽ ഏററവും പ്രധാനം ആസ്വാൻ അണയാണു്.

ഈജിപ്തിൽ നൈൽനദീതടം മാത്രമാണു് കൃഷിക്കുപയോഗിക്കുന്നതു്. പരുത്തിയാണു് ഏററവും പ്രധാന കൃഷി. നൈൽ നദീതടത്തിലെ പ്രധാന വളർത്തുമൃഗങ്ങൾ കഴുതയും ഒട്ടകവുമാകുന്നു. ഈജിപ്തിലെ പ്രധാന പട്ടണമാണു് നീല നദീമുഖത്തുള്ള കയിറോ. അവിടെ നിന്നു നോക്കിയാൽ സുമാർ പത്തു മൈൽ അകലെ ലോകത്തിലെ അത്ഭുത

ങ്ങളിലൊന്നായ പിരമിഡുകൾ കാണാം. സൂയസ്സ്തോട്ട് ഈജിപ്റ്റിന്റെ അടുത്താണ്.

സുകു:—"എന്റെ വീട്ടിൽ ഒട്ടകത്തിന്റെയും പിരമിഡുകളുടെയും പടങ്ങളുണ്ട്."

പ്ര സാ:—"അടുത്ത ദിവസം ആ പടങ്ങളെല്ലാം കൊണ്ടു വന്നു മററുള്ളവരെക്കൂടി കാണിക്കണം. മാത്രമല്ല, എല്ലാവരും പടങ്ങൾ ശേഖരിക്കുകയും വേണം."

## 4. വെള്ളപ്പൊക്കമുണ്ട്, ഉറിതമില്ല

അടുത്ത ദിവസം ആദ്യത്തെ പിരിയഡിലായിരുന്നു ഭൂമിശാസ്ത്രപാഠങ്ങൾ. പ്രസാദ് സാർ ഇങ്ങനെ ആരംഭിച്ചു.

"ആഫ്രിക്കയിലെ മറെറാരു നദിയെപ്പററിയാണ് ഇനി നിങ്ങൾ അറിയേണ്ടതു്. കോംഗോ എന്നാണതിന്റെ പേർ. മദ്ധ്യരേഖയുടെ ഇരുവശത്തും ഈ നദി കുടെ തടം വ്യാപിച്ചു കിടക്കുന്നു. അനേകം വെള്ളച്ചാട്ടങ്ങൾ ഈ നദിയിൽ ഉള്ളതിനാൽ ഉള്ളിലേക്ക് ഗതാഗതം എളുപ്പമല്ല. അത്ലാൻറിക്കിൽനിന്നും നാം ഈ നദിയിലൂടെ യാത്രചെയ്യുന്നുവെന്നു വിചാരിക്കുക. നദീമുഖത്തുകൂടെ കപ്പലിൽ നാം ആദ്യമായി ഉള്ളിലോട്ടു പ്രവേശിക്കുന്നു. വീതിയുള്ള നദീമുഖം ക്രമേണ ഇടുങ്ങി വരുന്നതായി കാണാം. നദിചെന്ന് കടലിൽ ചേരുന്ന സ്ഥലത്തിനാണ് 'നദീമുഖം' എന്നു പറയുക. ഇരുകരയിലും വൃക്ഷങ്ങൾ ഇടതൂർന്നു വളരുന്നു. കടുത്ത ചൂടും കലശലായ മഴയും ഇവിടെയുള്ളതുകൊണ്ട് നദിയുടെ കരകൾ അധികം വനപ്രദേശങ്ങളാണ്. ഈ കാടുകളിൽ ഇടതൂർന്നു വളർന്നുനിൽക്കുന്ന മരങ്ങളുടെ പച്ചപ്പടർപ്പുകളിൽക്കൂടി നട്ടുച്ചയ്ക്കുപോലും വെളിച്ചം അകത്തേക്കു കടക്കുകയില്ല."

ഇതുവരെ നാം കപ്പലിലാണ് യാത്രചെയ്തത്. ഇനി അതു സാദ്ധ്യമല്ല. അനേകം വെള്ളച്ചാട്ടങ്ങൾ ഉള്ളതാണ് കാരണം. വെള്ളച്ചാട്ടങ്ങൾ ഉള്ള ഭാഗത്ത് കരമാർഗ്ഗമേ സഞ്ചരിക്കാൻ തരമുള്ളു. അതു കഴിഞ്ഞാൽ ബോട്ടിൽ യാത്ര തുടരാം. ഇവിടെ ചുററുമുള്ള ജനങ്ങൾ നീഗ്രോകളാണ്. ഇവരിൽ അധികംപേരും റബ്ബർ, കൊക്കോ, എണ്ണപ്പന എന്നിവ കൃഷിചെയ്യുന്നു. ഇവരുടെ കുടിലുകൾ കൂട്ടംകൂട്ടമായി ഇവിടെയെല്ലാം കാണാം. കന്നുകാലികളെ ഇവർ അധികം വളത്താറില്ല. അവയെ ഉപദ്രവിക്കുന്ന വിഷമുള്ള ഒരു തരം ഈച്ച ഇവിടെ ധാരാളമുണ്ട്. യാത്രക്കിടയിൽ പിഗ്മിവർഗ്ഗക്കാരെയും കണ്ടെന്നു വരാം. ബോട്ടിൽക്കൂടി സ്റ്റാൻലിവെള്ളച്ചാട്ടംവരെ സഞ്ചരിച്ചതിനുശേഷം തീവണ്ടിമാർഗ്ഗം മാത്രമേ ഉള്ളിലേക്കു പോകാൻ സാധിക്കു.

ആൾപ്പാർപ്പു കുറഞ്ഞ ഈ വനപ്രദേശങ്ങളിൽ വെള്ളപ്പൊക്കം ആക്കെന്തു ശല്യം ചെയ്യാനാണ്?

കൃഷ്ണൻകുട്ടി മുമ്പുപറഞ്ഞതുപോലെ ഇവിടെ "വെള്ളപ്പൊക്കമുണ്ട്, പക്ഷേ ദുരിതമില്ല."

## 5. തോണിക്കാരുടെ തോഴി

"ഇതുവരെയും നിങ്ങൾ പഠിച്ചതു് മഹാസമുദ്രങ്ങളിൽ പതിക്കുന്ന നദികളെപ്പററിയാണ്. എന്നാൽ യൂറോപ്പിലെ വളരെ പ്രധാനപ്പെട്ട വോൾഗാ എന്ന നദി വലിയ ഒരു തടാകമായ കാസ്പിയൻ കടലിലാണ് വീഴുന്നതു്." ഇങ്ങനെ പറഞ്ഞാണ് അന്നു് പ്രസാദ്സാർ ക്ലാസ്സ് തുടങ്ങിയതു്.

"വോൾഗ വളരെ നീളമുള്ളതും ഗതാഗതസൗകര്യമുള്ളതുമാണ്. ഇതിൽക്കൂടെ സഞ്ചരിക്കുന്ന ഒരു കപ്പ

ലിൻെറ മേൽത്തട്ടിൽനിന്നു നോക്കിയാൽ മനോഹരമായ കാഴ്ചകഠം ചുററം കാണാം. റഷ്യയുടെ തെക്കഭാഗത്തു് വിശാലമായ പുൽത്തകിടികളും വനപ്രദേശങ്ങളും തരിശുഭൂമികളും കടന്നാണു് ഈ നദി കാസ്പിയൻ കടലിൽ വീഴുന്നതു്. വോഠംഗാതടത്തിൽ അങ്ങിങ്ങായി കാണുന്ന ഗ്രാമങ്ങഠം സുന്ദരങ്ങളാണു്. ചൈനയുടെ കടൽത്തീരത്തു നിന്നു് മോസ്കോവരെ നീണ്ടുകിടക്കുന്ന റെയിൽപ്പാതകഠം ഈ നദി കടന്നുപോകുന്നു.

യൂറോപ്പിലെ ഏററവും നീളം കൂടിയതും റഷ്യയിലെ പ്രധാനപ്പെട്ടതുമായ നദി വോഠംഗയാണു്. വോഠംഗാനദിയിലൂടെ ഗോതമ്പും മററം കയററിക്കൊണ്ടു് ഉല്ലാസമായി പാടിപ്പോകുന്ന തോണിക്കാരുടെ പാട്ടു് ഇമ്പമുള്ളതത്രേ. ആണ്ടിൽ നാലഞ്ചു മാസം ഈ നദി മഞ്ഞുകൊണ്ടു് മൂടിയിരിക്കും. മഞ്ഞുരുകുമ്പോഠം നദിയിൽ വെള്ളപ്പൊക്കമുണ്ടാകാറുണ്ടു്. വരണ്ടുകിടക്കുന്ന പ്രദേശങ്ങളിലേയ്ക്കു് ജലംകൊണ്ടു പോകുന്നതിനു് വോഠംഗയിൽ അണകഠം കെട്ടിയിട്ടുണ്ടു്. ജലസേചനത്തിനും ഗതാഗതത്തിനും ഉതകുന്ന പല തോടുകളും ഈ നദിയിൽനിന്നു് ഉഠംപ്രദേശങ്ങളിലേയ്ക്കു നിമ്മിച്ചിരിക്കുന്നു. തന്മൂലം ഇവിടെ കൃഷിയും വ്യവസായവും വളരെ പുരോഗമിച്ചിട്ടുണ്ടു്."

## 6. ജമ്മൻ രാജ്യലക്ഷ്മി

പ്ര: സാ:—യൂറോപ്പിലെ ഏററവും പ്രധാനപ്പെട്ട ഒരു നദിയാണു് റൈൻ. ഇതിൻെറ തടങ്ങഠം സമ്പത്തും സമൃദ്ധിയും നിറഞ്ഞതാകുന്നു. "ജമ്മൻ രാജ്യലക്ഷ്മി" എന്നു് ഇതിനെ വിളിക്കാം. ഗതാഗതസൗകര്യം കൂടുതലുള്ള ഒരു നദിയാണിതു്. ഇരുകരകളിലും നല്ല ഫലപുഷ്ടിയുള്ള മണ്ണാണു്.

ആൽപ്സ്  പർവ്വതത്തിൽനിന്നാണ് റൈനിൻെറ ഉത്ഭവം. ആദ്യം വിസ്തൃതമായ ഒരു സമതലത്തിൽ ഈ നദി പ്രവേശിക്കുന്നു. ഈ സമതലത്തിൻെറ ഫലപുഷ്ടിക്കു കാരണം നദിയിൽക്കൂടെ ഒഴുകിവരുന്ന എക്കലാണ്. ആപ്പിൾ. മുന്തിരി, ഗോതമ്പ്, ഓട്ട്സ് എന്നിവ ഇവിടെ കൃഷിചെയ്യുന്നു.

കപ്പലുകളും ബോട്ടുകളും നദിയിൽ എപ്പോഴും കാണാം. നദീതീരങ്ങളിൽ ജനവാസവും അധികമാണ്. ഈ നദി കപ്പൽ ഗതാഗതത്തിനു് വളരെ ഉപകരിക്കുന്നു. ജർമ്മനിയിലെ പ്രധാന വ്യവസായ കേന്ദ്രങ്ങളെല്ലാം ഈ നദീതീരത്താണ്. കൽക്കരി, ഇരുമ്പ് ഇവയ്ക്കു റൈൻ നദീതീരത്തിലുള്ള റൂർ താഴ്വര പ്രസിദ്ധമാണ്.

## 7. കിഴക്കൻ യൂറോപ്പിൻെറ ജീവനാഡി

ആസ്ട്രിയാ, ഹംഗറി എന്നീ രാജ്യങ്ങൾക്ക് വളരെ പ്രയോജനമുള്ള ഒരു നദിയാണ് ഡാന്യൂബ്. ഈ നദി കരിങ്കടലിൽ പതിക്കുന്നു. കിഴക്കൻ യൂറോപ്പിലെ രണ്ടു രാജ്യങ്ങളായ ആസ്ട്രിയാ, ഹങ്കറി എന്നിവയ്ക്കു മററു രാജ്യങ്ങളുമായി വ്യാപാരം നടത്താൻ കഴിയുന്നതു് ഡാന്യൂബിൻെറ സഹായം കൊണ്ടാണ്. ഗോതമ്പ്, മണ്ണെണ്ണ, തടികൾ മുതലായവ കയററിയ ജലവാഹനങ്ങൾ ഈ നദിയിൽക്കൂടെ ഇടവിടാതെ സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. കൃഷിക്കു് ആവശ്യമായ ജലം നൽകുന്നതും ഈ നദിതന്നെ. ഡാന്യൂബിൻെറ അനുഗ്രഹമില്ലെങ്കിൽ കിഴക്കൻ യൂറോപ്പിലെ ജനങ്ങൾ കഷ്ടപ്പെട്ടുമായിരുന്നു.

## 8. ഏററവും നീളംകൂടിയ നദി

"ലോകത്തിലെ ഏററവും നീളംകൂടിയ നദി ഏതെന്നു പറയാമോ?" പ്രസാദ്സാർ ജോണിയോടു ചോദിച്ചു.

ജോണി:—"നൈൽ നദി."

പ്ര: സാ:—"ജോണി പറഞ്ഞതും ശരിതന്നെ. എന്നാൽ ലോകത്തിലെ ഏററവും നീളംകൂടിയ നദി വടക്കെ അമേരിക്കയിലെ മിസോറി–മിസ്സിസിപ്പി ആണു് എന്നു നാം പാഠിച്ചല്ലോ. ഇതു് വളരെ ദൂരം രണ്ടു നദികളായി ഒഴുകി ഒടുവിൽ ഒന്നിച്ചുചേർന്നു് പിന്നേയും ആയിരം മൈൽ പാഞ്ഞു് കടലിൽ വീഴുന്നു. നീലനദിയാണു് ഏററവും നീളം കൂടിയ നദിയെന്നു് ചിലർ പറയാറുണ്ടു്. ഗോതമ്പു്, ചോളം, പരുത്തി ഇവ മിസോറി–മിസ്സിസിപ്പി തീരങ്ങളിൽ ധാരാളം വിളയുന്നു. ഐക്യനാടുകളിൽ തെക്കുഭാഗത്തെ പ്രധാന ഗതാഗതമാർഗ്ഗം ഈ നദിയാണു്."

## ൨. ഏററവും വീതിയുള്ള നദി

അദ്ധ്യാപകൻ ക്ലാസ്സിൽ പ്രവേശിച്ചു് ഇങ്ങനെ പറഞ്ഞു:—"ഏററവും നീളം കൂടിയ നദിയെപ്പററി നാം പഠിച്ചു. ഇന്നു് ഏററവും വീതിയുള്ള നദി ഏതാണെന്നു പറയാം.

തെക്കേ അമേരിക്കയിലെ ആമസോൺനദി ലോകത്തിലെ ഏററവും വീതിയുള്ള നദിയാണു്. ഈ നദിയുടെ ഇരുകരകളും വൻകാടുകളാകുന്നു. നിമിഷംതോറും ഇത്രയധികം വെള്ളം കടലിലേക്കൊഴുക്കുന്ന മറെറാരു നദി ഇല്ലതന്നെ. അതിനാൽ നദീമുഖത്തെ സമുദ്രജലത്തിനു് ഉപ്പുരസം വളരെ കുറയും.

തെക്കേ അമേരിക്കയിലെ ഏററവും വലിയ രാജ്യമായ ബ്രസീലിൽക്കൂടിയാണു് ആമസോൺ ഒഴുകുന്നതു്. ആമസോൺവനങ്ങളിൽനിന്നു് റബ്ബർ, കാപ്പി, തടി, മുള മുതലായവ കിട്ടുന്നു.

ഈ നദി കടലിൽ ചേരുന്ന സ്ഥലത്തെ വീതി ഇരുന്നൂററമ്പതു മൈലാണു്. അതായതു് നമ്മുടെ

കേരളത്തിൻെറ മുക്കാൽഭാഗത്തോളം വരും ആമസോൺ നദീമുഖം."

## 10. ചെറിയ ഭൂഖണ്ഡത്തിലെ വലിയ നദി

"ഇന്നത്തെ പാഠംകൊണ്ടു° ലോകത്തിലെ പ്രധാന നദികളെപ്പററി പഠിച്ചുകഴിയും" എന്നു പറഞ്ഞുകൊണ്ടാണു° അദ്ധ്യാപകൻ ക്ലാസ്സുതുടങ്ങിയതു°.

"ആസ്ത്രേലിയായിലെ മുറേ–ഡാർലിങ്ങ്° നദിയെപ്പററിയാണു° ഇനി അറിയാനുള്ളതു°. ഗ്രേറ്റ°ഡിവൈഡിങ്ങ്°റെയിഞ്ചിൽനിന്നു° ഉത്ഭവിക്കുന്ന മുറേനദി പല മലയിടുക്കുകളിൽക്കൂടി കുതിച്ചു പായുന്നു. സമതലത്തിൽ പ്രവേശിച്ചു കഴിഞ്ഞാൽ ഒഴുക്കു° മന്ദഗതിയിലാകും. ഡാർലിങ്ങ്° എന്ന പോഷകനദി ഇതിൽ വന്നു ചേരുന്നു. മുറേ–ഡാർലിങ്ങ്° നദീതടം ആസ്ത്രേലിയയിലെ ഏററവും പ്രധാനപ്പെട്ട ഭാഗമാണു°. ഇവിടം ആടുവളർത്തലിനും കൃഷിക്കും ഉപകരിക്കുന്നു. ഈ നദിയിൽ വളരെ കുറച്ചു ദൂരം മാത്രമേ ഗതാഗത സൗകര്യമുള്ളു. ജലസേചനത്തിനും മററുമായി പല അണകളും ഇതിൽ കെട്ടിയിട്ടുണ്ടു°. മഴ വളരെ കുറവായ പ്രദേശങ്ങളിൽക്കൂടിയാണു° ഇതിൻെറ പോക്കു°.

നദീതടം പ്രധാനമായി ഒരു പുൽത്തകിടിയാണു°. ഈ പുൽപ്പരപ്പിൽ നദിയോടു ചേൎന്നുകിടക്കുന്ന ഭാഗത്തു° മാടുകളേയും വരണ്ട ഭാഗങ്ങളിൽ ആടുകളേയും വളൎത്തുന്നു. ആടുകളാണു° വളരെ കൂടുതൽ. ആട്ടിൻരോമം ഇവിടെനിന്നു° തണുപ്പുരാജ്യങ്ങളിലേക്കു° അയയ്ക്കുന്നു. പാൽ, പാൽപ്പൊടി, വെണ്ണ എന്നിവയും മാംസവും ഇവിടെനിന്നു° കയററി അയയ്ക്കാറുണ്ടു°.

ഇവിടത്തെ പുൽപ്രദേശം ഗോതമ്പുകൃഷിക്കു° വളരെ പററിയതാണു°. യന്ത്രം ഉപയോഗിച്ചാണു° കൃഷിചെയ്യുന്നതു°."

ഇങ്ങനെ ഓരോ ദിവസംകൊണ്ടു് ലോകത്തിലെ പ്രധാന നദികളെപ്പററി കുട്ടികഠം മനസ്സിലാക്കി. അവ രവരുടെ ഭൂപടപുസ്തകത്തിൽനിന്നു് ഈ നദികഠം, അവയുടെ സ്ഥാനം, തടപ്രദേശങ്ങഠം, പ്രാധാന്യം എന്നിവ അവർ കണ്ടുപിടിച്ചു.

---

അദ്ധ്യായം 6

# തടാകങ്ങഠം

## 1. ഉണ്ണികൃഷ്ണൻെറ നവവത്സരകാർഡു്

ഉണ്ണികൃഷ്ണൻ ഒരു നല്ല വിദ്യാത്ഥിയാണു്. അവൻ പാഠങ്ങഠം ശരിയായി പഠിക്കും. വിദ്യാഭ്യാസം കഴിഞ്ഞു് വിദേശത്തുപോയി ഉയർന്ന ഉദ്യോഗം സമ്പാദിക്കണമെന്നാണു് അവൻെറ മോഹം. ഉണ്ണികൃഷ്ണൻെറ ജ്യേഷ്ഠൻ സോമൻ കോളേജിൽ പഠിച്ചു് ബിരുദം സമ്പാദിച്ചശേഷം കിഴക്കെ ആഫ്റിക്കയിൽ പോയി ഒരു വലിയ ഉദ്യോഗത്തിൽ ഇരിക്കുകയാണു്. ചേട്ടൻ അയയ്ക്കുന്ന കത്തുകഠം അവൻ ശ്രദ്ധാപൂർവ്വം വായിക്കാറുണ്ടു്.

കുടുംബാംഗങ്ങഠം തമ്മിലും സ്നേഹിതന്മാർ തമ്മിലും നവവത്സരാശംസകഠം കൈമാറുക പതിവുണ്ടല്ലോ. സോമൻ ആഫ്റിക്കയിൽനിന്നും ഒരാശംസാകാർഡു് ഉണ്ണികൃഷ്ണനു് അയച്ചുകൊടുത്തു. അതിൽ കിഴക്കെ ആഫ്റിക്കയിലെ ഒരു തടാകത്തിൻെറ ചിത്രം അച്ചടിച്ചിരുന്നു. കൈയിൽ കിട്ടിയ കാർഡുംകൊണ്ടു് അവൻ തുള്ളിച്ചാടി വഴിയിൽ കണ്ട പരിചയക്കാരെയെല്ലാം ആ പടം കാണിച്ചു. സഹപാഠികഠംക്കു് പടംകണ്ടു് കൊതിയായി.

കേശവപിള്ളസ്സാർ അവനോടു ചോദിച്ചു:—

"ഇതു് എന്തു പടമാണു്? "

ഉണ്ണി:—"അതു് കിഴക്കേ ആഫ്റിക്കയിലെ ഒരു തടാകമാണു്. പേരെനിക്കറിഞ്ഞുകൂടാ. ഇതിനെപ്പററി എനിക്കു് അറിഞ്ഞാൽ കൊള്ളാമെന്നുണ്ടു്."

സാർ:—"നോക്കട്ടെ—ഇതു് ആഫ്റിക്കയിലെ ഏററവും വലിയ തടാകമായ 'വിക്ടോറിയ'യുടെ ചിത്രമാണു്. ലോകത്തിലെ ശുദ്ധജല തടാകത്തിൽ വച്ചു് രണ്ടാം സ്ഥാനം ഇതിനുണ്ടു്. നൈൽനദി ഉത്ഭവിക്കുന്നതു് ഈ ജലാശയത്തിൽ നിന്നാണു് വിക്ടോറിയാ തടാകത്തിനു് വലിയ ആഴമില്ല. വിസ്താരമുണ്ടുതാനും. തടാകത്തിൽ കിഴക്കും പടിഞ്ഞാറും തീരങ്ങളിൽ ഉയരം കൂടിയ കൊടുമുടികളുണ്ടു്. ഈ തടാകം കണ്ടുപിടിച്ചതു് നൂറു കൊല്ലങ്ങൾക്കു മുമ്പാണു്. അതുവരെയും വിദേശികൾ ആ പ്രദേശത്തു് പ്രവേശിച്ചിരുന്നില്ല."

തടാകത്തെപ്പററി അറിഞ്ഞ വിവരങ്ങൾ വീട്ടിൽ ചെന്നു പറയാൻ ഉണ്ണിക്കൃഷ്ണനു തിടുക്കമായി. മണിയടിക്കുന്ന ശബ്ദം കേൾക്കാൻ അവൻ അക്ഷമയോടെ കാത്തിരുന്നു.

## 2. ലോകത്തിലെ വൻതടാകങ്ങൾ

ബഷീറിൻെറ അച്ഛനും അമ്മയും ഒരു ദിവസം കുററാലത്തിനു പോകാൻ ഉറച്ചു. കൂട്ടത്തിൽ മകനേയും കൊണ്ടുപോകണമെന്നു് അമ്മ പറഞ്ഞു. ബഷീറിനു സന്തോഷമായി.

അവർ കുററാലത്തെത്തി. അവിടത്തെ വെള്ളച്ചാട്ടം ബഷീറിനെ ആകർഷിച്ചു. അവൻെറ ചിന്താഗതി മനസ്സിലാക്കിയ അച്ഛൻ പറഞ്ഞു.

"നീ എന്താണിത്ര നോക്കുന്നതു്? ഇതിനേക്കാൾ വലിയ വെള്ളച്ചാട്ടങ്ങൾ ഉണ്ടു്. നീ ലോകത്തിലെ ഏററവും വലിയ വെള്ളച്ചാട്ടം കണ്ടിരുന്നെങ്കിലോ?"

"അതെവിടെയാണച്ഛാ?" അവൻ ചോദിച്ചു.

അച്ഛൻ:—"അമേരിക്കയിലാണു്. നയാഗ്ര എന്നാണു് അതിൻെറ പേർ. വീട്ടിൽ ചെന്നിട്ടു് കൂടുതൽ പറഞ്ഞുതരാം."

കുററാലത്തു് ഒരു ദിവസം മാത്രമേ അവർ താമസിച്ചുള്ളു. വീട്ടിൽ എത്തിയപ്പോൾ മകൻ അച്ഛൻെറ അടുത്തെത്തി ചോദ്യങ്ങൾ തുടങ്ങി. അദ്ദേഹം ഒരു ഭൂപടപുസ്തകം നിവൎത്തി വടക്കേ അമേരിക്ക കാണിച്ചു. പടത്തിൽ നീലനിറമുള്ള പല അടയാളങ്ങൾ അവൻ അടുത്തടുത്തു കണ്ടു. അതെന്താണെന്നു് അവനു് അറിയണം.

അച്ഛൻ പറഞ്ഞു:—"ഭൂപടങ്ങളിൽ സമുദ്രത്തിനും മററു ജലാശയങ്ങൾക്കും നീലച്ഛായമാണു് കൊടുത്തിരിക്കുന്നതു്. നീ ഇവിടെ കണ്ടതു തടാകങ്ങളാണു്. നാം തേക്കടിയിൽ പോയിട്ടുണ്ടല്ലോ. അവിടെ പെരിയാർ തടാകത്തിൽ ഉല്ലാസയാത്ര നടത്തിയതു് നിനക്കോർമ്മയുണ്ടോ?"

ബഷീർ:—"ഉണ്ടച്ഛാ, അണകെട്ടിയാണു് ആ തടാകം ഉണ്ടാക്കിയിട്ടുള്ളതെന്നു് അച്ഛൻ അന്നു പറഞ്ഞതല്ലോ. അമേരിക്കയിൽ ഇത്രയും തടാകങ്ങളുണ്ടാകണമെങ്കിൽ വളരെയധികം അണകൾ നിൎമ്മിക്കണമല്ലോ?"

അച്ഛൻ:—"അവിടെ അണകം കെട്ടിയല്ല ഈ തടാകങ്ങൾ ഉണ്ടാക്കിയിട്ടുള്ളതു്. പ്രകൃതിദത്തമാണു് ഇവയെല്ലാം. ഈ തടാകങ്ങൾ തൊട്ടു തൊട്ടു കിടക്കുന്നു. കിഴക്കേ അററത്തു കിടക്കുന്നതാണു് ഒൻറാറിയോ. എല്ലാററിലും ചെറുതാണിതു് ഇതിൽനിന്നു് ഒരു വലിയ നദി സമുദ്രത്തിലേക്കൊഴുകുന്നുണ്ടു്. സെൻറ് ലോറൻസ് എന്നാണു് ആ നദിയുടെ പേർ. ഒൻറാറിയോയ്ക്കടുത്തു കാണുന്നതു് ഈറി. ഇവയ്ക്കിടയിലാണു് നയാഗ്രാ വെള്ളച്ചാട്ടം. ഈറി തടാകം ഒൻറാറിയോയെക്കാൾ ഉയന്ന തട്ടിൽ കിടക്കുന്നു. ഈറി തടാകത്തിൽ നിന്നും തോടു വെട്ടി ഒൻറാറിയോയിലേയ്ക്കു് ഗതാഗതം ഏർപ്പെടുത്തീട്ടുണ്ടു്."

ബഷീർ:—"ഈ തടാകങ്ങളെല്ലാം തട്ടുതട്ടായിട്ടാണോ കിടക്കുന്നതു്."

അച്ഛൻ:—"അതെ. സമുദ്രനിരപ്പിൽനിന്നും ഈ തടാകങ്ങളുടെ ഉയരം ഒരുപോലെയല്ല. ഈറിയേക്കാൾ ഉയന്ന തട്ടിലാണു് ഹ്യൂറൺ തടാകത്തിന്റെ കിടപ്പു്. ഹ്യൂറൺ തടാകത്തിലെ വെള്ളമൊഴുകി ഈറിയിൽ വീഴുന്നു. ഈറിയിൽനിന്നും ഒൻറാറിയോയിലേയ്ക്കും. ഹ്യൂറൺ തടാകത്തിനടുത്തായി മിച്ചിഗൻ കിടക്കുന്നതു നോക്കൂ. അടുത്തു കാണുന്നതു് സുപ്പീരിയർ തടാകമാണു്. ഇതു് ലോകത്തിലെ ശുദ്ധജല തടാകങ്ങളിൽ ഒന്നാം സ്ഥാനം വഹിക്കുന്നു. ഈ തടാകങ്ങളെയെല്ലാം ചേത്തു് വടക്കേ അമേരിക്കയിലെ വൻതടാകങ്ങൾ എന്നാണു പറയുന്നതു്. ലോകത്തിലെ ഏററവും പ്രധാനപ്പെട്ട ഒരു ജലഗതാഗതമാർഗ്ഗമാണു് ഈ തടാകങ്ങൾ."

ഭൂപടപുസ്തകത്തിൽ ശ്രദ്ധിച്ചു നോക്കിക്കൊണ്ടിരുന്ന ബഷീർ ഈ തടാകങ്ങളുടെ പടിഞ്ഞാറുള്ള ഒരു ജലാശയം ചൂണ്ടിക്കാണിച്ചുകൊണ്ടു് അതിന്റെ പേർ എന്തെന്നു ചോദിച്ചു.

“അതാണു് വിന്നിപ്പെഗ്ഗ് തടാകം.” അച്ഛൻ പറഞ്ഞു.

ബഷീറിനു തൃപ്തിയായി. കൂടുതൽ പഠിക്കുന്നതു പിന്നീടാകാമെന്നു കരുതി അവൻ ഭൂപടപുസ്തകം സൂക്ഷിച്ചു വെച്ചിട്ടു് അമ്മയെത്തേടി അകത്തേക്കോടി. ഈ സ്ഥലങ്ങളൊക്കെ ഭാവിയിൽ സന്ദർശിക്കണമെന്നു് ഒരാഗ്രഹം അവനുണ്ടായി.

## പ്രായോഗിക പ്രവർത്തനങ്ങൾ

1. താഴെ പറയുന്ന അക്ഷാംശരേഖകളും രേഖാംശ (ധ്രുവാംശ) രേഖകളും സന്ധിക്കുന്ന സ്ഥലത്തു് സ്ഥിതി ചെയ്യുന്ന നഗരങ്ങൾ ഭൂപടത്തിൽ നോക്കി മനസ്സിലാക്കുക.

| അക്ഷാംശം | രേഖാംശം (ധ്രുവാംശം) |
|---|---|
| 42° വടക്കു് | 74° പടിഞ്ഞാറു് |
| 34° തെക്കു് | 151° കിഴക്കു് |
| 13° വടക്കു് | 30° കിഴക്കു് |
| 28° വടക്കു് | 77° കിഴക്കു് |
| 51° വടക്കു് | 0° |

2. ഉച്ചയ്ക്കു് സൂര്യൻ നിങ്ങളുടെ തലയ്ക്കു നേരെ മീതേ വരുന്ന മാസങ്ങൾ കണ്ടുപിടിക്കുക.

3. നമുക്കു് ഏററവും അധികം ഉഷ്ണം ലഭിക്കുന്ന മാസങ്ങൾ, ഏററവും അധികം തണുപ്പുള്ള മാസങ്ങൾ ഇവ കണ്ടുപിടിക്കുക.

4. ദിവസവും സൂര്യോദയവും സൂര്യാസ്തമനവും ഏതേതു സമയത്താണ് ഉണ്ടാവുന്നതെന്നു നിരീക്ഷിച്ച് ഒരു പട്ടിക തയ്യാറാക്കുക.

5. ഇന്ത്യയിൽ നിലവിലിരുന്ന അബ്ദങ്ങൾ ഏവയെന്ന് അന്വേഷിച്ചറിയുക.

6. ഭൂപടപുസ്തകം നോക്കി ഭൂലോകത്തിന്റെ ചിത്രത്തിൽ ചുവടെ ചേർത്തവ അടയാളപ്പെടുത്തുക:—

(a) മഹാസമുദ്രങ്ങൾ. (b) വൻകരകൾ.

7. "വൻപർവ്വതങ്ങൾകൊണ്ട് ജനങ്ങൾക്ക് വല്ല ഗുണവും ഉണ്ടോ?" ഈ വിഷയത്തെപ്പറ്റി ചർച്ച ചെയ്യുക.

8. നിങ്ങളുടെ സ്കൂളിലെ കളിസ്ഥലത്തിന്റെ ഏതെങ്കിലും ഒരു കോണിൽ ഭൂലോകത്തിന്റെ ഒരു രൂപം കെട്ടിയുണ്ടാക്കുക. അതിൽ വൻനദികൾ, തടാകങ്ങൾ എന്നിവ നിർമ്മിക്കുക. നദികളെ ചെറിയ ചാലുകൾ മൂലവും തടാകങ്ങളെ കുഴികൾമൂലവും കുറിക്കുക. നദീതീരങ്ങളിലുള്ള പ്രധാന പട്ടണങ്ങളുടെ പേരുകൾ എഴുതി അതാതിടങ്ങളിൽ ഉറപ്പിക്കുക.

9. നിങ്ങൾ പല തടാകങ്ങളെക്കുറിച്ചും നദികളെക്കുറിച്ചും മനസ്സിലാക്കി നദികളിലൂടെയും മറ്റും സഞ്ചരിക്കുമ്പോൾ ആളുകൾ പാട്ടുപാടാറുണ്ടെന്നും നിങ്ങൾക്കറിയാം. കേരളത്തിലെ "ചില വഞ്ചിപ്പാട്ടുകൾ" കാണാതെ ചൊല്ലാൻ പഠിക്കുക. പിന്നീട് സംഘങ്ങളായി ചേർന്ന്, ആ പാട്ടുകൾ പാടി തോണി തുഴയുന്ന തരത്തിൽ അഭിനയിക്കുക.

10. കപ്പൽ, വിമാനം, തീവണ്ടി, തടാകങ്ങൾ, വെള്ളച്ചാട്ടങ്ങൾ, എന്നിവയുടെ പടങ്ങൾ ശേഖരിച്ച് ആൽബത്തിൽ പതിക്കുക.

---

# ഭാഗം II—ലോകത്തിലെ അത്ഭുതങ്ങൾ

## അദ്ധ്യായം 1

## പ്രകൃതിയിലെ അത്ഭുതങ്ങൾ

### പ്രാരംഭം

പ്രകൃതിയിൽ പല അത്ഭുതങ്ങളും നമുക്കു കാണ്മാൻ കഴിയുന്നു. മലമുകളിൽനിന്നും കുതിച്ചു പാഞ്ഞുവരുന്ന വെള്ളം വളരെ ആഴത്തിലേയ്ക്കു പതിക്കുന്ന കാഴ്ച അവയിലൊന്നാണു്. മരങ്ങളും വള്ളികളും നിറഞ്ഞു് സൂര്യപ്രകാശംപോലും ഏല്ക്കാതെ വിസ്തൃതമായി കിടക്കുന്ന വൻകാടുകൾ പ്രകൃതിയിലെ മറെറാരത്ഭുതമാണു്. ഒരു പുൽക്കൊടിപോലും വളരാത്ത വരണ്ട മരുഭൂമികൾ, മഞ്ഞുകൊണ്ടു മൂടിക്കിടക്കുന്ന മരുഭൂമികൾ, ലോകത്തിൽ പല ഭാഗത്തായി കാണുന്ന അഗ്നിപർവ്വതങ്ങൾ എന്നിവ പ്രകൃതിയിലെ അത്ഭുതങ്ങളാകുന്നു. പാറയും മണലും കാററും വെയിലും ശിലകളിലുണ്ടാക്കുന്ന മനോഹരങ്ങളായ രൂപഭേദങ്ങൾ ആശ്ചര്യകരം തന്നെ.

### 1. വെള്ളച്ചാട്ടങ്ങൾ

#### (a) വെള്ളത്തിൻെറ ഇടിനാദം

ലോകത്തിലെ പേരുകേട്ട വെള്ളച്ചാട്ടങ്ങളിലൊന്നാണു് നയാഗ്ര. അമേരിക്കൻ ഐക്യനാടുകളുടേയും കനഡയുടേയും അതിർത്തിയിൽക്കൂടി ഒഴുകുന്ന സെൻറു് ലോറൻസു് നദിയിലാണു് ഇതു്.

ഇതിന്റെ ശരാശരി ഉയരം സുമാർ 48 മീററർ (158 അടി) ആണു്. ഇതിനേക്കാൾ ഉയർന്ന വെള്ളച്ചാട്ടങ്ങൾ വേറെയുണ്ടു്. എന്നാൽ നയാഗ്രയുടെ പ്രസിദ്ധിക്കു കാരണം മൂന്നാണു്. ഒന്നാമത്തെ കാരണം ഗാംഭീര്യവും ഭംഗിയും.. രണ്ടു്, പതിക്കുന്ന വെള്ളത്തിന്റെ അളവും ശക്തിയും. മൂന്നു്, അതിന്റെ വീതി. ഈ വെള്ളച്ചാട്ടത്തിൽനിന്നും ഉണ്ടാകുന്ന കറന്റു് ഉപയോഗിച്ചു് അടുത്തുള്ള നഗരങ്ങളിൽ വമ്പിച്ച വ്യവസായങ്ങൾ നടത്തുന്നുണ്ടു്. വെള്ളച്ചാട്ടത്തിന്റെ ശബ്ദം അനേകം മൈൽ ദൂരെ കേൾക്കാം. ചുററുപാടുമുള്ള ആളുകളെ ഉറങ്ങാൻ സമ്മതിക്കാത്ത ഒരു് കോലാഹലം കൂട്ടുന്നു. ഈ വെള്ളച്ചാട്ടത്തിനു് "വെള്ളത്തിന്റെ ഇടിനാദം" എന്നു് അർത്ഥംവരുന്ന "നയാഗ്ര" എന്ന പേർ കൊടുത്തതു് അതുകൊണ്ടായിരിക്കണം.

(b) നദിയിലെ മേഘങ്ങൾ

ലോകപ്രസിദ്ധമായ മറെറാരു വെള്ളച്ചാട്ടമുണ്ടു്. അതു് മദ്ധ്യാഫ്രിക്കയിലെ സാംബസി നദിയിലാണു്. വിക്ടോറിയാവെള്ളച്ചാട്ടം എന്നാണു് അതിന്റെ പേർ. ഏകദേശം 1675 മീററർ (5500 അടി) വീതിയുള്ള ഒരു ഭാഗത്തുനിന്നു് സാംബസി കിഴുക്കാംതൂക്കായി ഉദ്ദേശം 104 മീററർ (340 അടി) ആഴമുള്ള ഒരു പിളർപ്പിലേക്കു പതിക്കുന്നു. ഈ പിളർപ്പു് വളരെ ഇടുങ്ങിയതാണു്. അതിനാൽ ആ ജലപാതം നീരാവിയും വെള്ളത്തുള്ളികളും നിറഞ്ഞ മേഘച്ചുരുളുകൾ ആകാശത്തേക്കു് ഉയർത്തുന്നു.

ഇന്ത്യയിൽ പശ്ചിമഘട്ടങ്ങളിലുള്ള ഗർസോപ്പ അഥവാ ജോഗ് വെള്ളച്ചാട്ടവും പ്രസിദ്ധമാണു്. മൈസൂർ സംസ്ഥാനത്തെ ശരാവതി നദിയിലുള്ള ഈ വെള്ളച്ചാട്ടത്തിനു് ഏകദേശം 250 മീററർ (830 അടി) ഉയരമുണ്ടു്.

കേരളത്തിലും ചെറിയ വെള്ളച്ചാട്ടങ്ങളുണ്ട്. ഇതിൽ പ്രധാനം ചാലക്കുടിയുടെ കിഴക്കുഭാഗത്തുള്ള പെരിങ്ങൽകുത്താണ്.

## 2. വൻകാടുകൾ

നാം വീടുകളിൽ പൂന്തോട്ടങ്ങൾ ഉണ്ടാക്കാറുണ്ട്. അവിടെ ചെടികളും മരങ്ങളും നട്ടുപിടിപ്പിക്കുകയാണ് പതിവ്. അവ വളരുവാൻ നാം വളമിട്ടുകൊടുക്കുകയും വെള്ളമൊഴിക്കുകയും ചെയ്യുന്നു. എന്നാൽ ആരും നട്ടുപിടിപ്പിക്കാതെ, തഴച്ചുവളരുന്ന മരങ്ങൾ നിറഞ്ഞ ചില പ്രദേശങ്ങൾ ലോകത്തിൽ പല ദിക്കിലുമുണ്ട്. ഇടതൂർന്നു നില്ക്കുന്ന വൻമരങ്ങളും ചുററിപ്പിണഞ്ഞു കയറുന്ന വള്ളികളും മുൾപ്പടർപ്പുകളും പാറക്കെട്ടുകളും എല്ലാം ഇവിടെ കാണാം. ആന, സിംഹം, പുലി, കടുവാ, കരടി മുതലായ ക്രൂരമൃഗങ്ങളും മലമ്പാമ്പുകളും നിമിത്തം ഇവിടങ്ങളിൽ ജനവാസം വളരെ കുറവാണ്. ചില കാട്ടുജാതിക്കാരെ കണ്ടെന്നുവരാം. ഇത്തരം പ്രദേശങ്ങളെയാണ് നാം വൻകാടുകൾ എന്നു പറയുന്നത്.

ഈ വൻകാടുകൾ സാധാരണ മധ്യരേഖയുടെ ഇരുവശങ്ങളിലുമാണ് കണ്ടുവരുന്നത്. അത്യുഷ്ണവും പെരുമഴയും ആണ് ഇത്തരം കാടുകൾ ഉണ്ടാകാൻ കാരണം.

### (a) ഇരുണ്ട പച്ചപ്പന്തലുകൾ

ലോകത്തിൽ ഏററവും വീതികൂടിയ ആമസോൺ നദിയുടെ ഇരുകരകളും ഘോരവനങ്ങൾകൊണ്ട് നിറഞ്ഞിരിക്കുന്നു. വൻവൃക്ഷങ്ങളും അവയിൽ പററിക്കയറുന്ന വള്ളിക്കൂട്ടങ്ങളും കാരണം ഇവിടെ സൂര്യരശ്മി നിലത്തു പതിക്കുന്നില്ല. ഇരുളടഞ്ഞ പച്ചപ്പന്തലാണിതെന്നുപറയാം. വായുവും വേണ്ടിടത്തോളം ആ വനങ്ങളിലേക്ക് കടക്കു

ന്നില്ല. അതുകൊണ്ടു് ഈ പ്രദേശത്തുള്ള ജന്തുക്കൾ വൃക്ഷങ്ങളുടെ ചില്ലകളിൽത്തന്നെ ജീവിക്കുന്നു. ഒതുങ്ങിയ ഉടലും പറക്കാനോ ചാടാനോ പററിയ അവയവങ്ങളും ഉള്ള മൃഗങ്ങളാണധികം. പറക്കുന്ന അണ്ണാൻ, കുരങ്ങുവർഗ്ഗങ്ങൾ, ഉടുമ്പുകൾ, പലതരം പക്ഷികൾ എന്നിവയെല്ലാം ഇവിടെയുണ്ടു്:

## (b) കോംഗോ വൻകാടുകൾ

ആഫ്റിക്കയുടെ നടുക്കു് കോംഗോ നദീതീരത്തു് വൻകാടുകളുണ്ടെന്നു നാം പഠിച്ചല്ലോ. ആമസോൺ വനപ്രദേശങ്ങളും ഇതും തമ്മിൽ സാമ്യമുണ്ടു്. ഇവിടെ ചൂടും മഴയും കൂടുതലാണു്. മഴ ഇല്ലാത്ത ദിവസങ്ങൾ ഇല്ലെന്നുതന്നെ പറയാം. തൽഫലമായി വൃക്ഷങ്ങളും ലതകളും തഴച്ചുവളരുന്നു. 6 മീററരോളം ഉയരമുള്ള വൃക്ഷങ്ങൾ ആയിരക്കണക്കിനുണ്ടു്. ഈ കാടുകളിലുള്ള പ്രധാന വൃക്ഷങ്ങൾ മഹോഗനി, എബണി ഇവയാണു്. റബ്ബർ മരങ്ങളും ധാരാളമുണ്ടു്. ആനകളെ കൂട്ടംകൂട്ടമായി കാണാം. ഇവിടെനിന്നു് ആനക്കൊമ്പുകൾ ശേഖരിച്ചു് വിദേശങ്ങളിലേക്കു് കയററി അയയ്ക്കുന്നുണ്ടു്. ആമസോൺ വൻകാടുകളെപ്പോലെ ഇവിടെയും കുരങ്ങുകൾ അനവധിയുണ്ടു്. എന്നാൽ ഇവിടത്തെ കുരങ്ങുകൾക്കു് വലിപ്പം കൂടും.

ഇവിടത്തെ ജനങ്ങൾ വളരെ ഉയരം കുറഞ്ഞവരാണു്. അവരെ പിഗ്മികൾ എന്നു പറയുന്നു.

വൻകാടുകൾ ഒരു രാജ്യത്തിൻെറ വലിയ സമ്പത്തുതന്നെയാണു്. അതുകൊണ്ടു് എല്ലാ രാജ്യങ്ങളിലും വനങ്ങൾ രക്ഷിക്കുവാൻ വേണ്ട ഏർപ്പാടുകൾ ചെയ്യുന്നുണ്ടു്. ഇന്ത്യയിൽ വർഷംതോറും വനമഹോത്സവം ഏർപ്പെടുത്തിയിരിക്കുന്നതിൻേറയും ഉദ്ദേശം

ജുതന്നെ. ജനസംഖ്യ ഏറിവരുന്നതുകൊണ്ടും കൃഷിസ്ഥലങ്ങൾ വർദ്ധിപ്പിക്കുന്നതുകൊണ്ടും കാടുകൾ നാടുകളായി മാറുകയാണു്. കാടുകൾ വെട്ടിത്തെളിക്കുന്നതുമൂലം മഴ കുറയുകയും ചൂടു പെരുകുകയും വനവിഭവങ്ങൾ ചുരുങ്ങുകയും ചെയ്യുന്നു. ആ കുറവു് നികത്താൻ മരങ്ങൾ പുതുതായി വച്ചുപിടിപ്പിക്കണമെന്നു് ഇന്ത്യാഗവൺമെൻറ് നിശ്ചയിച്ചു. ഇതിലേക്കാണു് വനമഹോത്സവം നടപ്പാക്കിയതു്.

കൂട്ടിലടച്ച വന്യമൃഗങ്ങളെ നാം കാഴ്ചബംഗ്ലാവിൽ കാണാറുണ്ടു്. എന്നാൽ ജീവിക്കുന്ന ചുററുപാടിൽത്തന്നെ അവയെ കാണുന്നതു് നന്നാണല്ലോ. അതിനുവേണ്ടി വൻകാടുകളിൽ ചില സ്ഥലങ്ങൾ പ്രത്യേകം സൂക്ഷിച്ചിട്ടുണ്ടു്. അവയ്ക്കു് വന്യമൃഗസംരക്ഷണ കേന്ദ്രങ്ങൾ എന്നു പറയുന്നു. കാടുകളിലുള്ള അപൂർവ്വമൃഗങ്ങൾ നശിച്ചുപോകാതെ അവയെ പുലർത്തിക്കൊണ്ടുവരികയാണു് ഈ കേന്ദ്രങ്ങളുടെ മറെറാരു ലക്ഷ്യം. കേരളത്തിലെ തേക്കടിയിൽ ഇത്തരം ഒരു കേന്ദ്രമുണ്ടു്. ഗുജറാത്തു് സംസ്ഥാനത്തെ ഗീർ വനങ്ങൾ സിംഹങ്ങൾക്കു കേൾവി കേട്ടതാണു്. വന്യമൃഗസങ്കേതങ്ങളിൽ നായാട്ടു് അനുവദിക്കാറില്ല.

മഴ വേണ്ടത്ര ലഭിക്കുന്ന കേരളത്തിലും വനങ്ങളുണ്ടു്. കേരളത്തിൻെറ വിസ്തീർണ്ണത്തിൽ ഏകദേശം മൂന്നിലൊരു ഭാഗം വനങ്ങളാണു്. ഈ കാടുകളുടെ ചില ഭാഗങ്ങൾ വെട്ടിത്തെളിച്ചു് റബ്ബർ, കാപ്പി, തേയില, കുരുമുളകു് എന്നിവ കൃഷിചെയ്യുന്നു. തേക്കു്, ഈട്ടി മുതലായ കാതലുള്ള മരങ്ങളും കട്ടപ്പം കുറഞ്ഞ ഇലവു്, പൈൻ എന്നീ മരങ്ങളും ഇവിടെ ധാരാളമുണ്ടു്. നമ്മുടെ വനങ്ങളിൽ കാണുന്ന ആനകൾ ആഫ്രിക്കയിലെ ആനകളെക്കാൾ അഴകേറിയവയാണു്.

## 8. മരുഭൂമികൾ

വൻകാടുകൾ ഉണ്ടാകാനുള്ള ഒരു കാരണം മഴയുടെ കൂടുതലാണെന്നു് പറഞ്ഞല്ലോ. മഴ ഇല്ലെങ്കിൽ സസ്യങ്ങൾ വളരുകയില്ല.

ലോകത്തിൻെറ ചില ഭാഗങ്ങളിൽ മഴ വളരെ കുറവാണു്. ചില ദിക്കുകളിൽ മഴ മിക്കവാറും ഇല്ലെന്നു പറയാം. മഴ തീരെ ഇല്ലാത്ത പ്രദേശങ്ങൾ പച്ചപ്പുല്ലു പോലും കിളിക്കാത്ത മരുഭൂമികളാണു്. അവിടെ പകൽ സമയത്തു് അസഹ്യമായ ചൂടു് ... രിക്കും. രാത്രിയിൽ താങ്ങാനാവാത്ത തണുപ്പുമാണു്. ശീതോഷ്ണങ്ങളിൽ പെട്ടെന്നുണ്ടാവുന്ന ഈ വ്യത്യാസംമൂലം മരുഭൂമികളിലെ പാറക്കെട്ടുകൾ തകർന്നുപൊടിഞ്ഞു മണ...യിത്തീരാറുണ്ടു്. നല്ലവണ്ണം ചൂടുപിടിച്ചിരിക്കുന്ന ഒരു കണ്ണാടിയിൽ തണുത്ത വെള്ളം വീണാൽ അതു പൊട്ടുന്നതു് നാം കണ്ടിട്ടുണ്ടല്ലോ. അതുപോലെയാണു് മരുഭൂമിയിലെ പാറകൾ പിളരുന്നതു്. ഇത്തരം മരുഭൂമികൾക്കു് ഉഷ്ണമരുഭൂമികളെന്നാണു് പേർ. ആഫ്രിക്കയിലെ സഹാ... ഒരു ഉഷ്ണമരുഭൂമിയാണു്.

മഞ്ഞുറഞ്ഞുകിടക്കുന്നതിനാൽ ഉപയോഗശൂന്യമായ മരുഭൂമികളുണ്ടു്. ഇവിടെ പാ... കല്ലല്ലാതെ മറെറാരു സസ്യവും വളരാറില്ല. ഇവയുടെ ...പർ ശീതമരുഭൂമികളെന്നാണു്. ഉത്തരധ്രുവത്തോടു... ...കിടക്കുന്ന തുൺഡ്ര (Tundra) പ്രദേശം ഒരു ശീതമരു...യാകുന്നു.

അല്പാല്പം മഴ കിട്ടുന്നതുകൊണ്ടു് അങ്ങിങ്ങായി പുല്ലുകളും മുൾച്ചെടികളും വളരുന്ന തരിശുഭൂമികളുണ്ടു്. അവയെ മിതോഷ്ണ മരുഭൂമികൾ എന്നു പറയാം.

(a) സഹാറ

ഉഷ്ണമരുഭൂമികളിൽ ഏററവും പ്രസിദ്ധമാണു് സഹാറ. ഇതിന്നു് ഇന്ത്യയുടെ ഇരട്ടിയിലേറെ വലിപ്പമുണ്ടു്. ആഫ്രിക്കയുടെ വടക്കുഭാഗത്തു് ഈജിപ്തിന്നു് പടിഞ്ഞാറാണു് സഹാറ കിടക്കുന്നതു്. സഹാറയിൽ മഴ ഇല്ല. എവിടെ നോക്കിയാലും



CAMEL & OASIS

മണൽതന്നെ. മരുഭൂമിയിലെ ശക്തിയായ കാററ് മണലടിച്ചുകൂട്ടി മണൽക്കുന്നുകൾ ഉണ്ടാക്കാറുണ്ട്. ഇവയ്ക്കു നമ്മുടെ മലകളോളം ഉയരമുണ്ടാവും. കാററിൻെറ വികൃതിയനുസരിച്ച് ഇന്നു കുന്നായിക്കാണുന്ന സ്ഥലം നാളെ കുഴിയായെന്നു വരാം. കണ്ണെത്താതെ പരന്നുകിടക്കുന്ന മണൽക്കാടാണ് സഹാറ.

മരുഭൂമിയിൽ അപൂർവ്വമായി അങ്ങിങ്ങ് വെള്ളം കിട്ടുന്ന സ്ഥലങ്ങളുണ്ട്. ഇവയ്ക്കു മരുപ്പച്ചകളെന്നു പറയും. ഇവിടങ്ങളിൽ ഈന്തപ്പനകൾ ചുരുക്കമായി വളരുന്നു. ധാന്യങ്ങളും കൃഷിചെയ്യാറുണ്ട്. ഇവിടെ മനുഷ്യവാസമുണ്ട്.

ഒട്ടകങ്ങളുടെ പുറത്തുകയറിയാണ് ആളുകൾ മരുഭൂമിയിൽ സഞ്ചരിക്കുന്നതു്. അനേക ദിവസത്തേക്കു് വെള്ളം ശേഖരിച്ചുവയ്ക്കാനുള്ള സഞ്ചി ഈ മൃഗത്തിനുണ്ട്.

(b) ഗോബി മരുഭൂമി

റഷ്യയ്ക്കും ചൈനയ്ക്കും ഇടയ്ക്കു കിടക്കുന്ന വിശാലമായ രാജ്യമാണ് മംഗോളിയ. ഇതു പൊതുവെ ഒരു മരുപ്രദേശമാണ്. എന്നാൽ അവിടവിടെ കൃഷിസ്ഥലങ്ങളും മേച്ചിൽ സ്ഥലങ്ങളും കാണുന്നു. കുറേക്കൂടി തെക്കോട്ടു നീങ്ങിയാൽ ഗോബി മരുഭൂമിയാണ്. സഹാറപോലുള്ള മണൽക്കാടല്ല ഇതു്. വൃക്ഷങ്ങളൊന്നും വളരാത്ത ഒരു പീഠഭൂമിയാണ് ഗോബി. എവിടെ നോക്കിയാലും കല്ലുനിറഞ്ഞ പ്രദേശം നീണ്ടു പരന്നു കിടക്കുന്നു. ഇടയ്ക്കിടെ പറക്കെട്ടുള്ള മേടുകൾ കാണാം.

ജനങ്ങളുടെ മുഖ്യമായ തൊഴിൽ ആടുമേയ്ക്കലാണ്. കുതിര, ചെമ്മരിയാട്, ഇരട്ടപ്പൂഞ്ഞുള്ള ഒട്ടകം എന്നിവയാണ് ഇവിടെക്കാണുന്ന പ്രധാന മൃഗങ്ങൾ. ഇവിടത്തെ ജനങ്ങൾ പഴയ സമ്പ്രദായ

ത്തിലാണ് കച്ചവടം നടത്തുന്നതു്. അവരവരുണ്ടാക്കുന്ന സാധനങ്ങൾ മററുള്ളവർക്കു കൊടുത്തു് അവക്കു് ആവശ്യമുള്ള സാധനങ്ങൾ പകരം വാങ്ങുന്നു എന്നർത്ഥം. കച്ചവടം നടത്തുന്നവർ അധികവും ചൈനാക്കാരാണ്.

ഇവിടത്തെ കാലാവസ്ഥ അത്യുഷ്ണവും അതിശീതവുമാണ്. അതുകൊണ്ടുതന്നെയാണ് ശോബിമിതോഷ്ണമരുഭൂമികളുടെ കൂട്ടത്തിൽപ്പെടുന്നതു്.

## (c) ആസ്ത്രേലിയായിലെ മരുഭൂമി

ആസ്ത്രേലിയായുടെ പശ്ചിമഭാഗത്തും മദ്ധ്യഭാഗത്തുമായി ഒരു പീഠഭൂമിയുണ്ടു്. വിസ്തൃതമായ ഈ സ്ഥലം ഒരു മരുഭൂമിയാണ്. മഴ വളരെ കുറവാണ്. ഉഷ്ണം വളരെ കൂടുതലും. എന്നാൽ ഈ പ്രദേശങ്ങളിൽ സ്വർണ്ണം കണ്ടുപിടിച്ചതോടെ ജനവാസം തുടങ്ങി. ദൂരസ്ഥലത്തുനിന്നു് കുഴൽവഴി വെള്ളംകൊണ്ടുവന്നാണ് ഇവിടെ ആളുകൾ ജീവിക്കുന്നതു്.

## 4 അഗ്നിപർവ്വതങ്ങൾ

ഭൂമിയുടെ അന്തർഭാഗത്തു് ചൂടു് വളരെ കൂടുതലാണ്. അതുകൊണ്ടു് അവിടെയുള്ള പാറ, ലോഹകഷണങ്ങൾ ആദിയായവ ഉരുകി "ലാവ" എന്നൊരു പദാർത്ഥം ഉണ്ടാവുന്നു. കല്ലും ചരലും മണലും മണ്ണും കൂടി ഭൂമിയുടെ ഉള്ളിൽ തിളച്ചുമറിയുകയാണ്. ഭൂകമ്പം പുറമ്പിൽനിന്നു് താഴേട്ടു പോകുന്ന വെള്ളം ഈ ദ്രാവകവുമായി യോജിക്കുമ്പോൾ ആവിയായിത്തീരുന്നു. ലാവയുടെ ക്രമേണ പെരുപ്പം വർദ്ധിക്കുന്നു. പെരുകുംതോറുമുള്ള തള്ളൽമൂലം അതു് എങ്ങനെയെങ്കിലും പുറത്തേക്കു കടക്കാൻ വെമ്പുന്നുണ്ടു്. ഭൂമിയുടെ പുറന്തോടിന്റെ കട്ടികുറഞ്ഞ ഭാഗങ്ങൾ പിളർന്നുകൊണ്ടു് ലാവ പുറത്തേയ്ക്കു പായുന്നു. ഇങ്ങനെയാണ് അഗ്നിപർവ്വതം

കപ്പെടുന്നതു്. പൊട്ടലുണ്ടാകുന്ന സമയം ആ പ്രദേശത്തോ, മററു വല്ലയിടങ്ങളിലുമോ ഭൂകമ്പം ഉണ്ടാകും. ഭൂകമ്പമുള്ളപ്പോഴെല്ലാം അഗ്നിപർവ്വതം പൊട്ടണമെന്നില്ല. അഗ്നപർവ്വങ്ങളുടെ മുകൾഭാഗത്തു് ഫണലിൻെറ (ചോർപ്പിൻെറ) ആകൃതിയിൽ ഒരു വിള്ളൽ ഉണ്ടാകുന്നു. ഇതുവഴി ചില വാതകങ്ങൾ പുകച്ചുരുളുകളായി ആകാശത്തിലേക്കുയരും. ഇവയിൽനിന്നു് ചാരം, പാറകൾ, പാറക്കഷണങ്ങൾ എന്നിവയും പുറത്തേക്കു വരാറുണ്ടു്. ഇപ്രകാരം വരുന്ന പാറക്കഷണങ്ങളും മററും ദൂരെയിൽ ശക്തിയായി പതിക്കുന്നു.

അഗ്നിപർവ്വതങ്ങൾ എല്ലാം ഭൂമിയിൽനിന്നു് ഉയർന്നു നിൽക്കുന്ന മലകളല്ല. മുകൾഭാഗം പരന്നു കിടക്കുന്നവയുമുണ്ടു്. എല്ലാ അഗ്നിപർവ്വതങ്ങളിൽ നിന്നും ലാവ എന്ന ദ്രാവകമല്ല പുറത്തേക്കു വരുന്നതു് ചിലതിൽ നിന്നു് ആവിയും വാതകങ്ങളും മാത്രം പുറപ്പെടുന്നു. മററു ചിലതിൽനിന്നു് ചൂടുള്ള വെള്ളവും നീരാവിയും പൂക്കററിപോലെ മേലോട്ടു തള്ളിവരുന്നു.



VESUVIUS

ഇററലിയിൽ നേപ്പിൽസിനു സമീപമുള്ള വെസൂവിയസ്സ് ലോക പ്രസിദ്ധമായ ഒരഗ്നിപർവ്വതമാണു്. ഇതു പല കാലങ്ങളിലായി വളരെ നാശം ചെയ്തി

ട്ടുണ്ട്. മുന്നൂറു കൊല്ലങ്ങൾക്കുമുമ്പ് ഇതു പൊട്ടിത്തെറിച്ചപ്പോൾ ഏകദേശം പതിനെണ്ണായിരം ആളുകൾ മരിച്ചു. ജപ്പാനിലെ ഫ്യൂജിയാമാ അഗ്നിപർവ്വതം പേരുകേട്ടതാണ്. ജപ്പാന്റെ തലസ്ഥാനമായ ടോക്കിയോയിൽനിന്നും എഴുപതു മൈൽ (113 കി. മീററർ) അകലെയാണ് ഫ്യൂജിയാമ മല. ഇതു ജപ്പാനിലെ ഏററവും ഉയരം കൂടിയ മലയാണ്. ഉദ്ദേശം 3660 മീററർ (12,000-നു മേൽ അടി) ഉയരമുള്ള ഈ മലയുടെ മുകൾഭാഗങ്ങളിൽ നല്ല വേനൽക്കാലത്തുപോലും മഞ്ഞുറഞ്ഞു കിടക്കുന്നു.

ഈ അഗ്നിപർവ്വതം മുന്നൂറു കൊല്ലങ്ങൾക്കുമുമ്പ് ഒരിക്കൽ പൊട്ടി. അതിനുശേഷവും പർവ്വതത്തിന്റെ മുകളിലുള്ള ചില ഭാഗങ്ങളിൽനിന്ന് ആവി പുറത്തേക്കു വന്നുകൊണ്ടിരിക്കുന്നു. അഗ്നിപർവ്വതങ്ങൾ നാടുകളേയും നഗരങ്ങളേയും പാടെ നശിപ്പിച്ചിട്ടുണ്ട്.



FUJIYAMA

ഇതൊന്നും വകവയ്ക്കാതെ വീണ്ടും മനുഷ്യൻ അവിടെ പാർപ്പുറപ്പിക്കുന്നു. ലാവയുടേയും മററും ഫലപുഷ്ടിമൂലം ഇവിടെ കൃഷിചെയ്യാൻ സൗകര്യമുള്ളതാണ് ഇതിനു കാരണം.

## 5. ഗ്രാൻഡ് കാന്യൻ

മഞ്ഞും മഴയും കാററും നദിയും ഒത്തൊരുമിച്ച് മുന്നൂററി ഇരുപത്തിരണ്ട് കിലോ മീററർ (200 മൈൽ) നീളത്തിൽ ചെയ്തുതീർത്ത മനോഹരമായ ഒരു കലാരംഗം കൊളറാഡോ നദിയിൽ കാണാം. ഈ നദി വടക്കേ അമേരിക്കയിലുള്ള റോക്കി പർവ്വതങ്ങളിൽനിന്നുത്ഭവിക്കുന്നു. നദി ഒഴുകുന്നതിനിടയ്ക്ക് മലയിൽ അഗാധമായ ഒരു പിളർപ്പ് ഉണ്ടാക്കിയിട്ടുണ്ട്. മലയുടെ മുകളിൽ നിന്നു നോക്കിയാൽ നദി ഒരു വെള്ളിനാടപോലെ കാണുന്നു. മഴവില്ലിൻെറ എല്ലാവർണ്ണങ്ങളും ആ ആഴത്തിൽ എവിടേയും മാറിമാറി കണ്ടുകൊണ്ടിരിക്കും. ഇരു ഭാഗങ്ങളിലും ഒരു മൈൽ ഉയർന്നു നിൽക്കുന്ന പാറയുടെ ഇരുവശങ്ങളിലും എന്തെല്ലാം രൂപങ്ങളാണ് കാണുന്നത്; ദേവാലയങ്ങളുടേയും ഗോപുരങ്ങളുടേയും മട്ടുപ്പാവുകളുടേയും തനിപ്പകർപ്പുകളോ എന്നു തോന്നുന്ന രൂപങ്ങൾ അവിടെയുണ്ട്. പലതരത്തിലുള്ള പ്രതിമകൾ അവിടെ ആയിരക്കണക്കിനു് കൊത്തിവച്ചിട്ടുണ്ടെന്നു തോന്നിപ്പോകും. എവിടെ നോക്കിയാലും നിറപ്പകിട്ടുതന്നെ. എത്രയോ നൂററാണ്ടുകൾകൊണ്ട് പ്രകൃതി രൂപം നൽകിയ ഈ മനോഹരശില്പങ്ങളുടെ നിർമ്മാണത്തിൽ മനുഷ്യൻെറ കൈവിരുതിനു് യാതൊരു പങ്കുമില്ല.

ഇരുനൂറു മൈൽ നീണ്ടുകിടക്കുന്ന ഈ പിളർപ്പ് ലോകത്തിലെ അത്ഭുതങ്ങളിൽ ഒന്നാണ്. ഇതിനെ ഗ്രാൻഡ് കാന്യൻ എന്നു വിളിക്കുന്നു.

---

അദ്ധ്യായം 2

# നൗകാശയങ്ങളും തുറമുഖങ്ങളും

കൊച്ചി തുറമുഖം നമുക്കറിയാം. എല്ലാ ദിവസവും കപ്പലുകൾ ആ തുറമുഖത്തിലടുത്തു് സാമാനങ്ങൾ ഇറക്കുകയും കയററുകയും ചെയ്യുന്നുണ്ടെന്നും നാം മനസ്സിലാക്കിയിട്ടുണ്ടു്. നമ്മുടെ കേരളത്തിലുള്ള മററു തുറമുഖങ്ങൾക്കില്ലാത്ത ഒരു മെച്ചം കൊച്ചി തുറമുഖത്തിനുണ്ടു്. വലിയ കാററും കോളും ഉള്ള മഴക്കാലത്തും സൈ്വരമായി കപ്പലുകൾക്കു് തീരത്തോടടുത്തു് നങ്കൂരമിട്ടു് കിടക്കുവാനുള്ള സൗകര്യം അവിടെയുണ്ടു്. തിരുവനന്തപുരം, ആലപ്പുഴ, കോഴിക്കോടു് എന്നീ തുറമുഖങ്ങളിൽ ഈ സൗകര്യമില്ല. അവിടെ കപ്പലുകൾ കരയിൽനിന്നും രണ്ടുമൂന്നു മൈലകലെയാണു് കിടക്കുന്നതു്. കടലിലേക്കു് ഇറക്കി കെട്ടിയിട്ടുള്ള കടൽപ്പാലത്തിൽനിന്നും തോണിയിൽ സാമാനങ്ങൾ കയററുന്നു. ആ തോണി കപ്പലിന്നടുത്തെത്തി സാമാനങ്ങൾ കയററുകയാണു ചെയ്യുന്നതു്. ഇറക്കുവാനുള്ള സാമാനങ്ങളും തോണിയിൽ കയററി കടല്പാലത്തിൽ ഇറക്കുന്നു.

കൊച്ചി തുറമുഖത്തിനു് ഒരു നൗകാശയം ഉള്ളതുകൊണ്ടു് കപ്പലുകൾ കരയുടെ തൊട്ടടുത്തു കിടന്നാണു് സാമാനങ്ങൾ കയററുകയും ഇറക്കുകയും ചെയ്യുന്നതു്. ഇന്ത്യയിൽ ഏററവും പ്രസിദ്ധങ്ങളായ നൗകാശയ തുറമുഖങ്ങളാണു് ബോംബെയും, കല്ക്കത്തയും. ഈ രണ്ടു നൗകാശയങ്ങളും മനുഷ്യനിർമ്മിതങ്ങളല്ല. ഇന്ത്യയിലെ മറെറാരു നല്ല തുറമുഖമാണു് മദ്രാസ്. എന്നാൽ അതിനൊരു നൗകാശയം പ്രകൃതി നൽകിയിട്ടില്ല. സമുദ്രത്തിലെ വലിയ തിരമാലകളിൽനിന്നും കപ്പലുകൾക്കു രക്ഷനൽകാൻവേണ്ടി കടലിലേയ്ക്കു് രണ്ടു ഭാഗത്തുനിന്നും വലിയ മതിലുകൾ കട്ടിയിരിക്കയാണു്.


THE
WORLD MAP
SHOWING
IMPORTANT HARBOURS
NORTH AMERICA
GREENLAND
ARCTIC OCEAN
PACIFIC OCEAN
U.S.A
ATLANTIC OCEAN
London
English Channel
Bay of Bisco
Portugal Lisbon
Gibraltar
New York
Mediterranean sea
Corsica
Sicily
EUROPE
Port Said
Suez Canal
Sahara
AFRICA
Arabia
Aden
Bombay
Cochin
Colombo
Calcutta
Singapore
ASIA
Tokio
PACIFIC OCEAN
INDIAN OCEAN
AUSTRALIA
Sydney
SOUTH AMERICA
SOUTHERN OCEAN
ANTARCTIC OCEAN

എല്ലാ നൗകാശയങ്ങളും തുറമുഖങ്ങളാണു്. എന്നാൽ എല്ലാ തുറമുഖങ്ങൾക്കും നൗകാശയങ്ങളുണ്ടായിരിക്കണമെന്നു വരില്ല.

മനുഷ്യൻ എത്രയോ നൂററാണ്ടുകളായി വളരെ പ്രയത്നിച്ചു നിർമ്മിച്ചിട്ടുള്ളതാണു് ലോകത്തിലെ പേരുകേട്ട നഗരങ്ങൾ. അവയിൽ ചിലതു് കാണികൾക്കു് അത്ഭുതമുളവാക്കുന്ന രമ്യഭൂമികളും കച്ചവടകേന്ദ്രങ്ങളുമാണു്.

## 1 ന്യൂയോർക്ക്

അമേരിക്കൻ ഐക്യനാടുകളിലെ ഏററവും വലിയ നഗരമാണു് ന്യൂയോർക്കു്. ഇതിന്നു് അതിവിശിഷ്ടമായ ഒരു നൗകാശയതുറമുഖമുണ്ടു്. ഒരു പ്ര



SKYSCRAPER OF AMERICA

സിദ്ധ വിമാന സങ്കേതവുമാണിതു്. അമേരിക്കൻ ഐക്യനാട്ടുകളുടെ നാനാഭാഗത്തുനിന്നും റയിൽപ്പാതകൾ ഈ മഹാനഗരത്തിലേയ്ക്കു് എത്തുന്നു. അമ്പതും, അറുപതും നിലകളുള്ള കെട്ടിടങ്ങൾ ഇവിടെ ധാരാളമാണു്. ഓരോ നിലയിലും അനേകം മുറികളുണ്ടു്. ഈ കൂററൻ കെട്ടിടങ്ങളുടെ മുകൾത്തട്ടുകളിലേയ്ക്കു് കയറുന്നതും ഇറങ്ങുന്നതും ലിഫ്റ്റുകളുടെ സഹായത്താലാണു്. ആകാശചുംബികളായ വൻ കെട്ടിടങ്ങളിൽ ഏററവും ഉയരംകൂടിയതാണു് "എംപയർ സ്റ്റേററ ബിൽഡിംഗ്". നഗരത്തിൽ എവിടെ നോക്കിയാലും വലിയ തിക്കും തിരക്കുമാണു്. മോട്ടോർകാർ ഇല്ലാത്തവർ ഈ നഗരത്തിൽ വളരെ ചുരുങ്ങും. തൊഴിലാളികൾക്കുപോലും മോട്ടോർകാറുണ്ടു്. ധാരാളം കാറുകൾ ഐക്യനാട്ടുകളിൽ നിർമ്മിക്കുന്നു. ഇതുകൂടാതെ വസ്ത്രങ്ങൾ ഉണ്ടാക്കുന്ന മില്ലുകൾ, ഇരുമ്പു വ്യവസായശാലകൾ, അച്ചടിശാലകൾ എന്നിവയുമുണ്ടു്. അനേകായിരം ആളുകൾ ഇത്തരം തൊഴിൽശാലകളിൽ ജോലിചെയ്തു ജീവിക്കുന്നു.

## 2 ലണ്ടൻ

ബ്രിട്ടീഷുദ്വീപുകളുടെ തലസ്ഥാനമാണു് ലോകപ്രസിദ്ധമായ ഈ മഹാനഗരം. സന്ദർശകനു് അവിടെ പലതും കാണാനുണ്ടു്. തെംസ് നദീതീരത്തിന്റെ ഇരുതീരങ്ങളിലുമായിട്ടാണു് ലണ്ടൻ സ്ഥിതിചെയ്യുന്നതു്. ബ്രിട്ടീഷു പാർലിമെൻറ മന്ദിരം തെംസിന്റെ തീരത്താകുന്നു. ഇംഗ്ലണ്ടിലെ ഏററവും പ്രധാനമായ വെസ്റ്റ്മിൻസ്റ്റർ ദേവാലയം പാർലിമെൻറ മന്ദിരത്തിൽനിന്നു് അകലെയല്ല. ബ്രിട്ടീഷു് കാഴ്ചബംഗ്ലാവിനോടുചേർന്നുള്ള ഗ്രന്ഥശാല ലോകപ്രസിദ്ധമാണു്. അപൂർവ്വമായ കയ്യെഴുത്തുഗ്രന്ഥങ്ങൾ ഇത്രവളരെ ശേഖരിച്ചുവച്ചിട്ടുള്ള മറെറാരു ഗ്രന്ഥശാലയും ഇല്ല. ലണ്ടനിലുള്ള ബക്കിംഗ്ഹാം കൊട്ടാരത്തിലാണു് ഇംഗ്ലണ്ടിലെ രാജ്ഞി താമസിക്കുന്നതു്.



PARLIAMENT HOUSE

ഈ നഗരത്തിൽ ഭൂമിക്കടിയിൽക്കൂടിയും തീ
വണ്ടി പോകുന്നു. ലണ്ടൻ ഒരു വലിയ വാണിജ്യ



WESTMINSTER ABBEY

കേന്ദ്രമാണ്. കടൽമാർഗ്ഗമായ കച്ചവടമാണ് ലണ്ടന്റെ വളർച്ചയ്ക്കു പ്രധാന കാരണം. ഏതു വലിയ കപ്പലുകൾക്കും തെംസ് നദിയിൽ 100 കിലോമീറ്റർവരെ ഉള്ളിലേയ്ക്കു കടക്കാം. ഏറ്റവും തിരക്കുള്ള വിമാനസങ്കേതമാണ് ലണ്ടനിലുള്ളത്.

## ൩ കൊളംബോ

നമ്മുടെ ഇന്ത്യാരാജ്യത്തിന്റെ തൊട്ടു തെക്കുഭാഗത്താണല്ലോ സിലോൺ ദ്വീപു കിടക്കുന്നത്. കൊളംബോ സിലോണിന്റെ തലസ്ഥാനവും പ്രധാന നൌകാശയവും ആകുന്നു. അവിടെയുള്ള നൌകാശയം മനുഷ്യനിർമ്മിതമാണ്; പ്രകൃതിദത്തമല്ല. കൊളംബോയുടെ സ്ഥാനം ആ നൌകാശയത്തിന്റെ അഭിവൃദ്ധിക്കു പ്രധാന കാരണമായിത്തീർന്നു. യൂറോപ്പിൽനിന്നു സൂയസ്സ്തോടുവഴി കിഴക്കൻ രാജ്യങ്ങളിലേയ്ക്കു പോകുന്ന കപ്പലുകളെല്ലാം ഈ തുറമുഖത്ത് അടുത്തിട്ടാണ് പോകുന്നത്. ഇവിടെനിന്നു പ്രധാനമായി കൊപ്ര, റബ്ബർ, തേയില എന്നിവ കയറ്റുമതി ചെയ്യുന്നു.

## 4. സിങ്കപ്പൂർ

മലയാ ഉപദ്വീപിന്റെ തെക്കേ അറ്റത്ത് ഒരു ദ്വീപുണ്ട്. ആ ദ്വീപിലുള്ള ഒരു തുറമുഖമാണ് സിങ്കപ്പൂർ. ദ്വീപിന്നും അതുതന്നെയാണ് പേർ. ഉപദ്വീപിന്നും, ദ്വീപിന്നും ഇടയ്ക്കു കിടക്കുന്ന ഇടുങ്ങിയ കടൽ നല്ലൊരു നൌകാശയമായിത്തീർന്നു. പല കപ്പൽമാർഗ്ഗങ്ങളും അവിടെ കൂടിച്ചേരുന്നതുകൊണ്ട് തുറമുഖം വളരെ വേഗത്തിൽ അഭിവൃദ്ധിപ്പെട്ടു. ഒരേ സമയത്ത് അൻപതു കപ്പലുകൾക്ക് നങ്കൂരമുറപ്പിക്കുവാനുള്ള സൗകര്യം ഈ നൌകാശയത്തിലുണ്ട്. ലോകത്തിലുള്ള പല രാജ്യങ്ങളിലേയും ജനങ്ങളെ ഇവിടെ കാണാം.

## 5 ടോക്കിയോ

ജപ്പാന്റെ തലസ്ഥാനമാണ് ടോക്കിയോ. ഇതു രാജ്യത്തിന്റെ കിഴക്കേതീരത്തുള്ള ടോക്കിയോ ഉൾക്കടലിന്നരികിൽ സ്ഥിതിചെയ്യുന്നു. ഒരു നൂറുകൊല്ലങ്ങൾക്കുമുമ്പ് ടോക്കിയോ ചെറിയ ഗ്രാമം മാത്രമായിരുന്നു. ഇന്ന് അതു് ലോകത്തിലെ മഹാനഗരങ്ങളിൽ ഒന്നായിത്തീർന്നിട്ടുണ്ട്. ഇവിടെ വലുതും ചെറുതുമായ അനേകം കെട്ടിടങ്ങൾ കാണാം.

രണ്ടാം ലോകമഹായുദ്ധത്തിന്റെ ഫലമായി ടോക്കിയോ നഗരത്തിന്റെ പല ഭാഗങ്ങളും നശിച്ചുപോയി. എന്നാൽ അദ്ധ്വാനശീലരായ ജപ്പാനിലെ ജനങ്ങൾ ഒരു കൊല്ലത്തിനുള്ളിൽ ഈ നഗരം പുതുക്കിപ്പണിതു.

ടോക്കിയോ ഒരു തുറമുഖപട്ടണമാണ്. എന്നാൽ വലിയ കപ്പലുകൾക്ക് കരയ്ക്കടുത്തുവരുവാൻ സാദ്ധ്യമല്ല. മണൽ വന്നടിഞ്ഞു് കടലിന്റെ ആഴം കുറഞ്ഞുപോയതുകൊണ്ടാണിതു്. അതിനാൽ എപ്പോഴും മണ്ണുമാന്തിക്കപ്പലുകൾ പ്രവർത്തിച്ചുകൊണ്ടിരിക്കണം.

## 6. സിഡ്നി

ആസ്ട്രേലിയായിലെ ഏററവും വലിയ തുറമുഖപട്ടണമാണ് സിഡ്നി. തെക്കുകിഴക്കെതീരത്തുള്ള ആഴം കൂടിയ ഒരു ഉൾക്കടലിന്റെ തീരത്താണ് ഇതു്. ലോകത്തിന്റെ നാനാഭാഗത്തുനിന്നും കപ്പലുകൾ ഈ തുറമുഖത്തു് എത്തുന്നു.

അദ്ധ്യായം 3

# സൗധങ്ങളും സ്മാരകങ്ങളും

## 1. എമ്പയർ സ്റ്റേററ് ബിൽഡിങ്ങ്

ന്യൂയോർക്കിനെപ്പററി ചിലതെല്ലാം നാം അറിഞ്ഞിട്ടുണ്ട്. അവിടെ പല നിലകളായി പണിതി



THE EMPIRE STATE BUILDINGS

ട്ടുള്ള വളരെ ഉയരമുള്ള കെട്ടിടങ്ങൾ അനവധിയുണ്ടെന്നു പറഞ്ഞു. ആകാശത്തെ തൊട്ടുനിൽക്കുന്ന എന്നർത്ഥത്തിൽ ഇവയെ അംബരചുംബികൾ എന്നു വിളിക്കുന്നു. ആ കൂട്ടത്തിൽ ഏററവും ഉയരമുള്ള കെട്ടിടമാണ് ‘എമ്പയർ സ്റ്റേററ് ബിൽഡിംഗ്’’ എന്നു പറഞ്ഞല്ലോ. ഇതിന് നൂററിരണ്ടു നിലകളും ഏകദേശം നാനൂററമ്പതു മീററർ ഉയരവുമുണ്ട്. ഈ കെട്ടിടത്തിന്റെ അധികഭാഗവും പല ആഫീസുകളാണ്. അതിനു മുകളിൽ പതിനേഴു നിലകളുള്ള ഒരു ഗോപുരമുണ്ട്. തറനിരപ്പിൽനിന്നും പതിനേഴു മീററർ താഴെയുള്ള പാറയിൽനിന്നാണ് ഇതു കെട്ടി ഉയർത്തിയിരിക്കുന്നത്.

ഈ കെട്ടിടം ആകെക്കൂടി ഒരു നഗരംതന്നെയെന്നു പറയാം. എൺപതിനായിരം ആളുകൾക്കുള്ള സുഖസൗകര്യം ഇതിനുള്ളിലുണ്ട്. ഭൂമിയുടെ ചുററം മദ്ധ്യരേഖയിൽക്കൂടി രണ്ടു പ്രാവശ്യം ചുററുന്നതിനുള്ള വൈദ്യുതക്കമ്പി ഈ കെട്ടിടത്തിൽ ഉപയോഗിച്ചിരിക്കുന്നു. കല്ലും ഉരുക്കും എത്ര വേണ്ടി വന്നു എന്ന് ഊഹിക്കുകയാണ് നല്ലത്.

## 2. താജ്‌മഹൽ

ആഗ്രയിൽ യമുനാനദിയുടെ തീരത്ത് തൂവെള്ള മാർബിൾക്കല്ലുകൊണ്ടു നിർമ്മിച്ച അതിസുന്ദരമായ ഒരു സ്മാരകമന്ദിരമാണ് വിഖ്യാതമായ താജ്‌മഹൽ. ഈ മണിമന്ദിരത്തിന്റെ ഭംഗികണ്ടാനന്ദിക്കുവാൻ ലോകത്തിന്റെ നാനാഭാഗത്തുനിന്നും എത്ര സന്ദർശകരാണ് കൊല്ലംതോറും എത്താറുള്ളത്! ബ്രിട്ടീഷ് രാജ്ഞിയെപ്പോലുള്ള വിശിഷ്ടാതിഥികൾ ഇന്ത്യാ സന്ദർശനത്തിനിടയിൽ താജ്‌മഹലും സന്ദർശിക്കാൻ പ്രത്യേകം താല്പര്യം കാണിച്ചിട്ടുണ്ട്.

മഹാനായ ഷാജഹാൻചക്രവർത്തി തന്റെ പ്രിയപ്പെട്ട ഭാര്യ മുംതസ്‌മഹലിന്റെ സ്മരണ നില

നിർത്താൻ വേണ്ടിയാണു് ലോകാത്ഭുതങ്ങളിൽ ഒന്നായ ഈ മന്ദിരം കെട്ടിയുണ്ടാക്കിയതു്. ഇതിന്റെ നിർമ്മാണത്തിന്നു പേഴ്സ്യായിൽ നിന്നാണു് പ്രത്യേകം മാർബിൾക്കല്ലുകൾ കൊണ്ടുവന്നതത്രേ!



ഇരുപതിനായിരം സമർത്ഥരായ ജോലിക്കാർ ഇരുപത്തിരണ്ടു കൊല്ലംകൊണ്ടാണു് ഇതിന്റെ പണി പൂർത്തിയാക്കിയതു്. ഓരോ സെന്റിമീറ്റർ സ്ഥലവും അത്യന്തം സൂക്ഷ്മതയോടെയാണു് നിർമ്മിച്ചിരിക്കുന്നതു് എന്നു് ഒററ നോട്ടത്തിൽ ആർക്കും ബോദ്ധ്യമാകും. അനവധി വിലയേറിയ രത്നങ്ങൾ ഇതിന്റെ ചുവരുകളിൽ പതിച്ചിരുന്നവത്രേ. പക്ഷേ ഇന്നവയിൽ പലതും നമുക്കു് നഷ്ടപ്പെട്ടിരിക്കുന്നു.

പ്രധാന കെട്ടിടവും തൊട്ടുനിൽക്കുന്ന മിനാറുകളും (ഗോപുരങ്ങളും) ചുററുമുള്ള മനോഹരങ്ങളായ

തോട്ടങ്ങളും മുൻഭാഗത്തുള്ള പൊയ്കകളിലും യമുനാനദിയിലും നിഴലിച്ചുകാണുന്ന കാഴ്ച ആരും നോക്കിനിന്നുപോകും. മന്ദിരത്തിനകത്ത് മുംതസ് മഹലിൻെറയും ഷാജഹാൻ ചക്രവർത്തിയുടെയും ശവകുടീരങ്ങളിലും മററും മാർബിളിൽ കൊത്തിയെടുത്തിരിക്കുന്ന ലതകളും പുഷ്പങ്ങളും ഇലകളും കണ്ടാൽ നേർത്ത തുണിയിൽ നെയ്തിരിക്കുന്ന തയ്യൽവേലയാണോ എന്ന് സംശയിച്ചുപോകും. പരിശുദ്ധ ഖുർആനിൽനിന്നുള്ള തിരുവചനങ്ങൾ അവിടവിടെ ഭംഗിയായി കൊത്തിവച്ചിരിക്കുന്നു. എത്ര കണ്ടാലും മതിവരാത്ത ഒരനുഭവമാണ് താജ്മഹൽ സന്ദർശിക്കുന്നവക്ക് ഉണ്ടാവുന്നത്. താജ്മഹലിൻെറ ഭംഗി മുഴുവൻ ആസ്വദിക്കണമെങ്കിൽ പൂർണ്ണനിലാവുള്ള രാത്രിയിൽവേണം അതു കാണുവാൻ.

## 3 കാലത്തിൻെറ കൈകൾക്ക് കരുത്തില്ല

നമുക്ക് ഈജിപ്ററ് രാജ്യത്തിൻെറ തലസ്ഥാനമായ കയ്റോവിൽനിന്നും പത്തുമൈൽ അകലെയുള്ള "ഗിസെ" എന്ന ഗ്രാമപ്രദേശത്തേക്കു പോകാം. അവിടെ നമ്മുടെ മുമ്പിൽ കാണുന്നത് ഒരു മലയല്ല എങ്കിലും വലിപ്പം ഏതാണ്ട് അത്രയുംതന്നെയുണ്ട്. വലിയ കല്ലുകൾ ഒന്നിനുമേൽ ഒന്നായിവച്ചു പണിതുണ്ടാക്കിയ ഗംഭീരമായ ഒരു ശവകുടീരമാണിതു്. ആറായിരത്തി അറനൂറു കൊല്ലങ്ങൾക്കുമുമ്പാണ് അതു നിർമ്മിച്ചതു്. കാലത്തിൻെറ കൈകൾക്ക് അതിനെ തട്ടിത്തകർത്തുകളയുവാൻ കരുത്തുണ്ടായില്ല. ലോകത്തിലെ മഹാത്ഭുതങ്ങളിൽ ഒന്നായി ഇന്നും അതു നിലകൊള്ളുന്നു. ഈ ഭീമമായ ശവകുടീരത്തെ പിരമിഡ് എന്നു പറയുന്നു.

ഒന്നല്ല, പല പിരമിഡുകൾ നാം സമീപപ്രദേശങ്ങളിൽ കാണുന്നു. അതിൽ ഏററവും പഴക്കം

ചെന്നതും വലിപ്പമുള്ളതും ഈജിപ്റ്റിലെ ചിയോപസ് (കുഫു) എന്ന രാജാവിന്റെ ശവകുടീരമാണ്. അതിന്റെ ഓരോ വശത്തിനും 229 മീറ്റർ നീളമുണ്ട്. പൊക്കം 137 മീറ്ററാണ്. അതിന്റെ മുകളിലേക്കു പോകുന്തോറും വീതി കുറഞ്ഞ് ഒരഗ്രത്തിൽ ചെന്നവസാനിക്കുന്ന നാലുവശങ്ങൾ ഇതിനുണ്ട്. ഒരു ലക്ഷം



ആളുകൾ ഇരുപതുകൊല്ലം ജോലിചെയ്താണ് ഈ പിരമിഡ് ഉണ്ടാക്കിയത്. ഇതിനുപയോഗിച്ചിരിക്കുന്ന കല്ലുകൾ നൈൽനദിയുടെ മറുകരയിൽനിന്നാണു കൊണ്ടുവന്നത്. ഓരോ കല്ലിന്റേയും വലിപ്പം നമുക്ക് അത്ഭുതമുണ്ടാക്കുന്നു. എങ്ങനെ ഈ കല്ലുകൾ പിരമിഡിന്റെ മുകളിൽ എത്തിക്കുവാൻ സാധിച്ചു? അടിത്തറയുടെ ഓരോ ഭാഗത്തും ചരിവുള്ള റോഡുകൾ ഉണ്ടാക്കി അതിൽക്കൂടിയാണ് ഈ കല്ലുകൾ വണ്ടികളിൽ വലിച്ച് മുകളിൽ എത്തിച്ചത്. ഓരോ

കല്ലും മറെറാന്നിനോടു് കുമ്മായംകൊണ്ടു ചേത്തിരിക്കുന്നതു് അസാധാരണമായ സാമത്ഥ്യത്തോടുകൂടിയാണു്. ഈ കാലത്തുപോലും അതുമാതിരി ഒന്നു കാണാൻ പ്രയാസം. പിരമിഡിൻെറ എല്ലാ വശങ്ങളും കണ്ണാടിപോലെ മിനുക്കിയിരുന്നതിൻെറ ലക്ഷണങ്ങൾ ഇന്നും കാണാം. ഒരേ സമയത്തു് നാലായിരം ശില്പികൾ ഇതിൻെറ പണിയിൽ ഏപ്പെട്ടിരുന്നു എന്നാണു് ചരിത്രത്തിൽ കാണുന്നതു്.

പിരമിഡിൻെറ ഉള്ളിൽ രാജാവിൻെറ മൃതശരീരം സൂക്ഷിച്ചിരിക്കുന്നു. ആ കാലത്തു് ഈജിപ്റ്റുകാർക്കു മാത്രം അറിയാമായിരുന്ന ചില മരുന്നുകൾ പുരട്ടി ശവശരീരം വളരെ വിലപിടിച്ച പെട്ടികളിലാക്കി സൂക്ഷിച്ചിരുന്നു. ആറായിരം കൊല്ലങ്ങൾക്കുശേഷം ആ ശരീരം ഒരു കേടുംകൂടാതെയിരിക്കുന്നു. അങ്ങനെ സൂക്ഷിച്ചിട്ടുള്ള മൃതശരീരത്തിനു് "മമ്മി" എന്നാണു പേർ.

വലിയ പിരമിഡിന്നടുത്തു് ഒരു ഭീമമായ പ്രതിമ കരിങ്കല്ലിൽ കൊത്തിവച്ചിട്ടുണ്ടു്. അതിനു് മനുഷ്യൻെറ മുഖവും സിംഹത്തിൻെറ ശരീരവുമാണുള്ളതു്. ഇതിനെ "സ്ഫിങ്ക്സ്" എന്നു പറയുന്നു.

## 4. ചൈനയിലെ വൻമതിൽ

മനുഷ്യൻ നിർമ്മിച്ചിട്ടുള്ള മഹാത്ഭുതങ്ങളിൽ ഒന്നാണു് ചൈനയിലെ ഭീമമായ മതിൽ. ചൈനയിലെ ആദ്യത്തെ ചക്രവത്തിയാണു് ഇതു നിർമ്മിച്ചതു്. ക്രിസ്തുവിനു് 200 കൊല്ലം മുമ്പാണു് ഇതുണ്ടാക്കിയതു്. അന്നു 'ടാർട്ടർ' എന്നൊരു വഗ്ഗക്കാർ ചൈനയെ തുടർച്ചയായി ആക്രമിച്ചുകൊണ്ടിരുന്നു. അവരെ കീഴടക്കുക സാദ്ധ്യമല്ല എന്നു ചക്രവത്തി മനസ്സിലാക്കി. അവരെ ഏതുവിധേനയും രാജ്യത്തിൽ കടക്കാതിരിക്കാൻവേണ്ടിയാണു് ഈ ഭീമ

മായ മതിൽ കെട്ടിയുണ്ടാക്കിയതു്. ഒരു വലിയ രാജ്യത്തിന്റെ രക്ഷയ്ക്കുവേണ്ടി ഉടനീളം ഒരു ചുമരു കെട്ടുക, അതിനു മുൻപും പിൻപും ആരും ചെയ്തിട്ടില്ല.



*THE GREAT WALL OF CHINA*

ആദ്യം അവിടെയുണ്ടായിരുന്ന ചെറിയ കോട്ടകൾതമ്മിൽ മതിൽകെട്ടി യോജിപ്പിക്കാൻ തുടങ്ങി. വളരെയേറെ ദൂരം പുതിയ മതിലുണ്ടാക്കി. കുന്നുകളിലും താഴ്‌വരകളിലും ഇതു ചെയ്യേണ്ടിവന്നു. ഇന്നു് അതിന്റെ പല ഭാഗങ്ങളും ഇടിഞ്ഞു പൊളിഞ്ഞു പോയിട്ടുണ്ടു്. എങ്കിലും അധിക ഭാഗവും കേടുകൂടാതെ നിൽക്കുന്നു. ഇതിന്റെ ആകെ നീളം രണ്ടായിരത്തിനാനൂററിപ്പതിനാലു് കീലോമീററാണു്. മതിലിനു് ആറു മീററർ മുതൽ ഒമ്പതു മീററർവരെ പൊക്കമുണ്ടു്. മതിലിന്റെ കനം ചിലടത്തു $4\frac{1}{2}$ മീററവും മററു ചിലടത്തു് $7\frac{1}{2}$ മീറററമാണു്. ഇതിൽ കാവൽഭടന്മാർക്കു് താമസിക്കുന്നതിനുവേണ്ടി ഇരുപതിനായിരം ഗോപുരങ്ങൾ ഉണ്ടാക്കിയിട്ടുണ്ടു്. ഇതു കൂടാതെ പതിനായിരം

ചെറിയ ഗോപുരങ്ങളും ഉണ്ട്. ഇതിന്റെ ഏതു ഭാഗവും പട്ടാളക്കാർക്ക് എളുപ്പത്തിൽ കാത്തുസൂക്ഷിക്കുവാൻ കഴിയും.

എത്ര ആയിരം ആളുകൾ എത്ര കാലംകൊണ്ട് പണി ചെയ്തതാണ് ഈ കോട്ട എന്നു പറയുക സാദ്ധ്യമല്ല. എന്തുതന്നെ ആയാലും ഇതു് മനുഷ്യന്റെ കഴിവിന്റെ ഒരു നേട്ടംതന്നെയാണ്.

## 6. ചാഞ്ഞുനില്ക്കുന്ന പിസാഗോപുരം

ഗോപുരങ്ങൾ നാം കണ്ടിട്ടുണ്ട്. ക്ഷേത്രങ്ങളിലും പള്ളികളിലുമാണ് പ്രധാനമായി അവ കാണുന്നതു്. ക്രിസ്ത്യൻപള്ളികളിൽ കാണുന്ന ഗോപുരങ്ങളെ 'മണിമാളികകൾ' എന്നാണ് സാധാരണ പറയാറുള്ളതു്. പള്ളിമണികൾ ആ ഗോപുരങ്ങളിലാണ് സ്ഥാപിച്ചിരിക്കുന്നതു്.

ഇതുപോലെയുള്ള ഒരു ഗോപുരമാണ് ലോകത്തിലെ ഒരത്ഭുതമായിത്തീർന്നതു്. ഇററലിയിലെ ഒരു പട്ടണമാണ് "പിസ". അവിടെയുള്ള ഗംഭീരമായ ഒരു പള്ളിയുടെ മുമ്പിൽ ഒരു ഗോപുരം പണിതിട്ടുണ്ട്. അതിന്റെ മുകളിൽ ഒരു വലിയ മണി ഘടിപ്പിച്ചിരിക്കുന്നു. ആ മണിമാളികയ്ക്കു് അമ്പത്തഞ്ചു മീററാണ് ഉയരം. അതു വൃത്താകൃതിയിലാണ് പണിതിരിക്കുന്നതു്. അതിന്റെ ചുവട്ടിലുള്ള വാതിലിൽക്കൂടെ അകത്തേക്കു കടന്നുനിന്നാൽ ഒരു കിണററിന്റെ അടിയിൽ നില്ക്കുന്നതായി തോന്നും.

നൂററി എഴുപത്തിനാലു കൊല്ലങ്ങൾ കൊണ്ടാണ് ഇതിന്റെ പണി പൂർത്തിയായതു്. മുഴുവനാകുന്നതിനു മുമ്പുതന്നെ ഗോപുരം ചരിഞ്ഞുതുടങ്ങി. എന്നാൽ അതു വകവയ്ക്കാതെ പണി തുടർന്നുപോയി. ഇന്നും ആ ഗോപുരം ചരിഞ്ഞുതന്നെ നിൽക്കുന്നു. ഇത്രമാത്രം




LEANING TOWER OF PISA

ഉയരമുള്ള ഒരു ഗോപുരം ചരിഞ്ഞനിലയിൽത്തന്നെ നില്ക്കുന്നു എന്നുള്ളതാണു് അതിനെ അത്ഭുതവസ്തു

വാക്കിയതു്. കിഴക്കാംതൂക്കായി നിന്നിരുന്ന ഗോപുരം ഏതാണ്ടു് നാലര മീററർ ചരിഞ്ഞിട്ടുണ്ടു്.

കുറച്ചുകൊല്ലങ്ങൾക്കുമുമ്പു് ഗോപുരത്തിന്റെ അടിത്തറ ബലപ്പെടുത്തി. അതിനുശേഷം അതു ചരിഞ്ഞിട്ടില്ല.

## 6. ഈഫൽ ഗോപുരം

ഏകദേശം എഴുപതു കൊല്ലങ്ങൾക്കുമുമ്പു് പാരീസിൽ ഈഫൽ എന്ന എൻജിനീയർ ഒരു ഗോപുരം പണിയിച്ചു. ആ ഗോപുരം അദ്ദേഹത്തിന്റെ പേരോടു ചേർത്തു് ഈഫൽ ഗോപുരം എന്നറിയപ്പെടുന്നു.

ഇതിനു് ഏകദേശം മുന്നൂറു മീററർ ഉയരമുണ്ടു്. അക്കാലത്തു് ലോകത്തിലെ ഏററവും ഉയരമുള്ള ഗോപുരം ഇതായിരുന്നു. ഇന്നും യൂറോപ്പിൽ ഏററവും ഉയരമുള്ളതു് ഈഫൽ ഗോപുരംതന്നെ. എന്നാൽ അമേരിക്കയിൽ ഇതേക്കാൾ ഉയരമുള്ള കെട്ടിടങ്ങൾ ഇപ്പോൾ ഉണ്ടു്. അനേകം സന്ദർശകർ ഈ ഗോപുരം കാണാൻ പാരീസിൽ എത്തുന്നു.

ഗോപുരത്തിന്നു മൂന്നു നിലകളുണ്ടു്. ഏററവും മുകളിൽ ചുററും മട്ടുപ്പാവുപോലൊന്നു് കെട്ടിയിരിക്കുന്നു. അതിൽ കയറിനില്ക്കുന്ന ഒരാൾക്കു് ഏകദേശം അമ്പതു മൈൽ ചുററുമുള്ള കാഴ്ചകൾ കാണാൻ കഴിയും.

റേഡിയോ, കമ്പിയില്ലാക്കമ്പി, ടെലിവിഷൻ എന്നിവമൂലം വാർത്താവിതരണം നടത്തുന്നതിനും ഈഫൽ ഗോപുരം ഉപയോഗിക്കുന്നു.

ഈ ഗോപുരം നിർമ്മിക്കുന്നതിനു് കല്ലും മരവും ഒട്ടും തന്നെ ഉപയോഗിച്ചിട്ടില്ല. ഉരുക്കുകൊണ്ടുള്ള കമ്പികളും തൂണുകളും മാത്രമേയുള്ളു.




EIFFEL TOWER

## 7 വേഴ്സായ് കൊട്ടാരം

ഫ്രാൻസിൻെറ തലസ്ഥാനമായ പാരീസിൽനിന്നും കുറച്ചകലെ സ്ഥിതിചെയ്യുന്ന ഒരു നാട്ടിൻപുറമാണ് വേഴ്സായ്. ലോകത്തിലെ അതിമനോഹരമായ ഒരു കൊട്ടാരം അവിടെ പണികഴിപ്പിച്ചിരിക്കുന്നു. ഫ്രാൻസിലെ ലൂയി പതിനാലാമൻ ചക്രവർത്തിയാണ് അതിൻെറ നിർമ്മാതാവ്. ഇതു പൂർത്തിയാക്കുവാൻ അൻപതു കൊല്ലം വേണ്ടിവന്നു. പാരീസിലെ ജീവിതം വിരസമായിത്തോന്നിയ ലൂയി നാട്ടിൻപുറത്തെ സൈ്വര ജീവിതം ഇഷ്ടപ്പെട്ടു. ചക്രവർത്തി ആ കൊട്ടാരം ആഡംബരവസ്തുക്കൾകൊണ്ടു നിറച്ചു. കൃത്രിമധാരായന്ത്രങ്ങൾ കൊണ്ട് മോടിപിടിപ്പിച്ച അതിമനോഹരമായ ഒരുദ്യാനം അതിനു ചുററും നിർമ്മിച്ചു. പുതിയ പുതിയ കൊട്ടാരങ്ങൾ ഉദ്യാനത്തിൽ ഉയർന്നു തുടങ്ങി. അതിവിശാലമായ മുറികളിൽ നൂറുനൂറു കണക്കിനുള്ള ശരറാന്തലുകൾ തൂക്കിയിട്ടിട്ടുണ്ട്. കൊട്ടാരത്തിൻെറ ഏററവും പ്രസിദ്ധമായ ഭാഗം "മുഖക്കണ്ണാടികളുടെ മുറി" എന്നാണറിയപ്പെടുന്നതു്. ഒന്നാം ലോകമഹായുദ്ധം അവസാനിച്ചപ്പോൾ സമാധാനസന്ധിയിൽ ഒപ്പുവച്ചതു് ഈ വേഴ്സായ് കൊട്ടാരത്തിൽവച്ചാണ്. ഇന്ന് അതൊരു കാഴ്ചബംഗ്ലാവാണ്. മനുഷ്യൻ നിർമ്മിച്ച ഒരത്ഭുതം എന്ന പ്രശസ്തി ഇതു് എല്ലാ പ്രകാരത്തിലും അർഹിക്കുന്നു.

## പ്രായോഗിക പ്രവർത്തനങ്ങൾ

1. ഒരു മരുപ്പച്ചയുടെ മാതൃക നിർമ്മിക്കുക. (കട്ടിക്കടലാസ്സിൽ ഒട്ടകങ്ങൾ, അറബികൾ, കൂടാരം, ഈന്തപ്പന എന്നിവയുടെ ചിത്രങ്ങൾ വരച്ച് വെട്ടിയെടുക്കുക. മണൽകൂട്ടി വെട്ടിയെടുത്ത ചിത്രങ്ങളെ അവയിൽ ഉറപ്പിക്കുക.)

2. നിങ്ങളുടെ അടുത്തുള്ള ഒരു തുറമുഖത്തിലേക്കോ, നൗകാശയത്തിലേക്കോ അദ്ധ്യയനയാത്ര നടത്തുക.

3. ചില പ്രധാന കെട്ടിടങ്ങളുടേയും, സ്മാരകങ്ങളുടേയും പേരുകൾ താഴെ കൊടുത്തിരിക്കുന്നു. അവ ഓരോന്നും ഏതു രാജ്യത്തിലാണ് സ്ഥിതിചെയ്യുന്നത് എന്നു പറയുക.

(1) എംപയർ സ്റ്റേറ്റ് ബിൽഡിങ്ങ്.
(2) താജ്മഹൽ.
(3) പിരമിഡ്.
(4) പിസാ ഗോപുരം.
(5) ഈഫൽ ഗോപുരം
(6) വേഴ്സായ് കൊട്ടാരം.

——

# ഭാഗം III

# ലോകത്തിന്നു ചുററും കപ്പലിലും വിമാനത്തിലും

## 1. ബോംബെയിൽനിന്നു് സൂയസ്സ് വരെ

അച്ഛന്റെ കൂടെ ഭൂലോകം ചുററുക! ഞാൻ തുള്ളിച്ചാടി. നാലഞ്ചു ദിവസത്തേക്കു് ഉറക്കംപോലും ഉണ്ടായില്ല അല്പമൊന്നുറങ്ങിയപ്പോൾ വിമാനത്തിലും കപ്പലിലും ഇരിക്കുന്നതായി സ്വപ്നം കണ്ടു. വീട്ടിലെ ഒരുക്കങ്ങൾ പറയാനില്ല. പുതിയ ഉടുപ്പുകൾ തയ്പിക്കുക, ഉള്ള വസ്ത്രങ്ങൾ അലക്കി ശരിപ്പെടുത്തുക മുതലായ കാര്യങ്ങളിലായിരുന്നു അമ്മയുടെ ശ്രദ്ധ.

കൊച്ചിയിൽനിന്നു് ബോംബെയിലേക്കു് വിമാനത്തിൽ പോകുവാനാണു് അച്ഛൻ തീരുമാനിച്ചതു്. കാലത്തു് പത്തുമണിക്കു് അച്ഛനും ഞാനുംകൂടി കൊച്ചി വിമാനത്താവളത്തിലേക്കു് പുറപ്പെട്ടു. എനിക്കു് അമ്മയെ പിരിഞ്ഞുപോകാൻ വളരെ വ്യസനം തോന്നി. ഞങ്ങൾ കാറിൽ കയറി. അമ്മയോടു യാത്രചോദിച്ചപ്പോൾ അമ്മയും ഞാനും കരഞ്ഞുപോയി. അരമണിക്കൂർകൊണ്ടു കാർ വിമാനത്താവളത്തിലെത്തി.

വിമാനത്തിൽ കയറിയിരുന്നപ്പോൾ എനിക്കു് അല്പം ഭയം തോന്നി. വിമാനം ഉയർന്നു കഴിഞ്ഞതോടെ പേടി നിശ്ശേഷം നീങ്ങി. വിമാനം മേലോട്ടുയർന്നപ്പോൾ ഇരിപ്പിടത്തിൽനിന്നു വീണുപോകാതിരിക്കാൻ സീററിൽ ഘടിപ്പിച്ച ബെൽട്ടുകൾ ഞങ്ങൾ കെട്ടിയിരുന്നു. എഞ്ചിന്റെ ശബ്ദംകൊണ്ടുള്ള ശല്യം തടയുന്നതിനു് ചെവിയിൽ

പഞ്ഞിവയ്ക്കുകയും ചെയ്തു. ഇരിപ്പിടത്തിന്റെ ഒരു വശത്തുനിന്നു് കുമിളപോലെയുള്ള ഒന്നിൽനിന്നു തണുത്ത വായു വന്നുകൊണ്ടിരുന്നു. ഇടയ്ക്കിടയ്ക്കു് ഹോസ്റ്റസ്സ് വന്നു് എനിക്കു ചോക്കലേറ്റു് തന്നു. വിമാനത്തിൽനിന്നു താഴോട്ടു നോക്കിയപ്പോൾ കെട്ടിടങ്ങളും ആളുകളും വളരെ ചെറുതായാണു് കണ്ടതു്. വൈകുന്നേരം ഞങ്ങൾ ബോംബെയിൽ സാൻറാക്രൂസ് വിമാനത്താവളത്തിൽ ഇറങ്ങി.

സമയം അധികം ഇല്ലാതിരുന്നതുകൊണ്ടു് ബോംബെ ആകെയൊന്നു് ചുററിക്കാണാനേ കഴിഞ്ഞുള്ളു. പിറേറദിവസമാണു് ഞങ്ങളുടെ കപ്പൽ പുറപ്പെട്ടതു്.

കപ്പൽ പതുക്കെപ്പതുക്കെ നീങ്ങാൻ തുടങ്ങിയപ്പോൾ അച്ഛനും ഞാനും കപ്പലിന്റെ മേൽത്തട്ടിൽ കയറി. അവിടെനിന്നു നോക്കിയപ്പോൾ ബോംബെ പട്ടണത്തിന്റെ അഴകു് പറയാനില്ല! അറബിക്കടലിലൂടെ കപ്പൽ അതിശീഘ്രം പാഞ്ഞുകൊണ്ടിരുന്നു. കര തീരെ അപ്രത്യക്ഷമായി. സമുദ്രത്തിലെ നീല ജലപ്പരപ്പിൽ തിരമാലകൾ ഉയർന്നുരുണ്ടുമറിഞ്ഞു. കപ്പൽ ഏഡൻ കടലിടുക്കിനോടു് സമീപിച്ചപ്പോൾ കടൽ ക്ഷോഭിച്ചു തുടങ്ങി. ഈ ഭാഗത്തു് കടൽ സദാ ക്ഷോഭിക്കുമെന്നു് അച്ഛൻ പറഞ്ഞുതന്നു. അതുകൊണ്ടായിരിക്കാം ഈ കടലിടുക്കിന്നു് കണ്ണീരിന്റെ പടിവാതിൽ (ബാബൽമാൻഡബ്) എന്നു പേരുണ്ടായതു്.

ഏഡൻ കടലിടുക്കു കഴിഞ്ഞാൽ കപ്പൽ ചെങ്കടലിലേക്കാണു് പ്രവേശിക്കുന്നതു്. അറേബിയയുടേയും ആഫ്രിക്കയുടേയും ഇടയിലാണു് ചെങ്കടൽ. ഭൂപടം നിവർത്തിവച്ചു് അച്ഛൻ ചെങ്കടൽ കാണിച്ചു തന്നു. ഒരു വശത്തു് ആഫ്രിക്കാ വൻകര. എതിർവശത്തു് അറേബിയ. ആഫ്രിക്കയുടെ വടക്കു ഭാഗത്താണല്ലോ സഹാറാ മരുഭൂമി.

ചെങ്കടലിലെ ചൂട്ട് അസഹ്യമായിരുന്നു. മരുഭൂമികളിൽനിന്നുള്ള ചൂടുകാററാണ് ഇതിന്നു കാരണം. ചൂടിൻെറ കൂടുതൽകൊണ്ടു് കപ്പലിലെ യാത്രക്കാരായ വെള്ളക്കാർ വളരെ വിഷമിക്കുന്നതു കണ്ടു. കപ്പലിൻെറ മേൽത്തട്ടിലായിരുന്നു അധികമാളുകളും കഴിച്ചുകൂട്ടിയതു്. ഐസിട്ട വെള്ളം എത്ര കുടിച്ചിട്ടും ദാഹം ശമിച്ചില്ല.

കപ്പലിൻെറ വേഗത കുറഞ്ഞു. സൂയസ്സ് തോട്ട് അടുത്തതുകൊണ്ടാണെന്നു് അച്ഛൻ പറഞ്ഞുതന്നു. ചെങ്കടലിൽനിന്നു് കപ്പൽ സൂയസ്സ് കടലിടുക്കിച്ചൂടെയാണ് പോകേണ്ടതു്. സൂയസ്സ് തോട്ടിലേക്കു പ്രവേശിക്കുന്നിടത്തു് കപ്പൽ നിർത്തി. ഇവിടെ ഒരു ആഫീസുണ്ടു്. ഇവിടത്തെ പ്രധാന ഉദ്യോഗസ്ഥൻെറ അനുവാദത്തോടു കൂടിമാത്രമേ കപ്പൽ തോട്ടിലേക്കു കയററാവൂ. ഇവിടെ കപ്പൽ ഒരു മണിക്കൂറെങ്കിലും കിടക്കേണ്ടിവരും. മുമ്പേ വന്നു കിടന്ന കപ്പലിന്നാണല്ലോ മുൻഗണന.

പകൽ ചൂടും രാത്രി തണുപ്പും ഒരുപോലെ ഉപദ്രവിച്ചുവെങ്കിലും വിനോദയാത്രയായതുകൊണ്ടു് വിഷമങ്ങൾ പലതും ഞാൻ സഹിച്ചു.

## 2. സൂയസ്സ് തോട്ടിലൂടെ

സൂയസ്സ് തോട്ടിലേക്കു് കപ്പൽ പ്രവേശിക്കാൻ അനുവാദം കിട്ടി. അവിടെനിന്നു് ഒരുദ്യോഗസ്ഥൻ കപ്പലിൽ കയറി. അദ്ദേഹമാണു് കപ്പൽ നിയന്ത്രിച്ചുകൊണ്ടുപോകുന്നതു്. ഇങ്ങനെ ഒരു വഴികാട്ടിയില്ലെങ്കിൽ വലിയ അപകടങ്ങൾ ഉണ്ടാകും. കപ്പിത്താനു വഴി മനസ്സിലാക്കുവാൻ പകൽ മുഴുവൻ തോട്ടിൻെറ ഇരുവശത്തും കൊടികൾ പറക്കുന്നതു കാണാം. രാത്രി പല നിറത്തിലുള്ള വിളക്കുകൾ ഉപയോഗിക്കും.

ഞങ്ങളുടെ കപ്പൽ പതുക്കെ നീങ്ങിത്തുടങ്ങി. കുറെ ദൂരം ചെന്നപ്പോഠം കപ്പൽ നിൎത്തി വടക്കനിന്നുവന്ന ഒരു കപ്പലിനു് ഇടം കൊടുക്കേണ്ടിയിരുന്നു. രണ്ടു കപ്പലുകഠം ഒരേ സമയത്തു് അങ്ങോട്ടുമിങ്ങോട്ടും ഓടിച്ചു പോകാനുള്ള സ്ഥലം ആ ഭാഗത്തു് കുറവായിരുന്നു. കപ്പലുകഠം സൗകര്യംപോലെ കെട്ടിയിടുന്നതിനും മററും വേണ്ട ഏൎപ്പാടുകഠം ഇടയ്ക്കിടയ്ക്കുണ്ടു്. കപ്പലിൻെറ മുൻവശത്തായി വളരെ ദൂരം വെളിച്ചം പരത്തുന്ന ഒരു വിളക്കുണ്ടു്. രാത്രി സൂയസ്സ്തോട്ടിൽ കപ്പൽ പ്രവേശിച്ചു കഴിഞ്ഞാൽ ഈ വിളക്കു കത്തിച്ചിരിക്കണമെന്നു് നിർബ്ബന്ധമാണു്. തോടു് വ്യക്തമായി കാണുന്നതിനും അടുത്തടുത്തായി സ്ഥാപിച്ചിട്ടുള്ള അടയാളങ്ങഠം നോക്കി മനസ്സിലാക്കി കപ്പൽ നിയന്ത്രിക്കുന്നതിനും ആണിതു്.

തോടിൻെറ ഇരുവശത്തും ജനവാസം വളരെ കുറവാണു്. മണലാരണ്യത്തിൽക്കൂടിയാണു് തോടിൻെറ ഗതി. ഇതിൻെറ നീളം നൂറു മൈലാണെന്നു് അച്ഛൻ പറഞ്ഞുതന്നു.

ആവൂ! ഒരുതരത്തിൽ ഞങ്ങഠം സൂയസ്സ്തോടു കടന്നു. ഈ യാത്രക്കു് ഉദ്ദേശം പന്ത്രണ്ടുമണിക്കൂർ സമയം വേണ്ടിവന്നു.

സൂയസ്സിൽനിന്നു മെഡിററേനിയൻ കടലിലേക്കാണു് കപ്പൽ കടക്കുന്നതു്. സൂയസ്സ്തോടു് അവസാനിക്കുന്നിടത്തു് പോർട്ടുസെഡു് സ്ഥിതിചെയ്യുന്നു. അതിനടുത്തു് സൂയസ്സിൻെറ കവാടത്തിൽ ഒരു പ്രതിമ കാണാം. സൂയസ്സ്തോടു് നിൎമ്മിച്ച ഫെർഡിനാൻഡ്ഡി ലെസപ്പ് എന്ന ഫ്രഞ്ചുകാരൻെറ പ്രതിമയാണതെന്നു് അച്ഛൻ പറഞ്ഞുതന്നു.

പണ്ടു് യൂറോപ്പിലേക്കു് കപ്പൽ പൊയ്ക്കൊണ്ടിരുന്നതു് ആഫ്രിക്കാഭൂഖണ്ഡം ചുററിയായിരുന്നുവെന്നു്

ഭൂപടംവച്ചു് അച്ഛൻ കാണിച്ചുതന്നു. സൂയസ്സ്തോടു് തുറന്നതോടെ യാത്ര സുഗമമായി. ബോംബെയിൽനിന്നു് ലണ്ടനിലേയ്ക്കു് സൂയസ്സ് മാർഗ്ഗം യാത്ര ചെയ്താൽ ഇരുപത്തിനാലു ദിവസത്തെ വഴി ലാഭിക്കാം.





FERDINAND DE LESSEPS

## 3. മെഡിറ്ററേനിയൻ കടലിലൂടെ

കപ്പൽ പോർട്ട്സെയ്ഡ് വിട്ടു. ഞങ്ങളുടെ യാത്ര മെഡിറ്ററേനിയൻ കടലിലൂടെ ആയി. യാത്ര അല്പം സുഖകരമായിത്തുടങ്ങി. ചൂടു് അധികമില്ല. ആഫ്രിക്കാ

വൻകരയുടെ വടക്കുഭാഗത്തായും യൂറോപ്യൻരാജ്യങ്ങളുടെ തെക്കുഭാഗത്തായും മെഡിററേനിയൻ കടൽ കിടക്കുന്നു.

കപ്പൽ അതിശീഘ്രം പൊയ്ക്കൊണ്ടിരുന്നു. എന്റെ അറിവിനു് ആവശ്യമെന്നുതോന്നുന്നതു് പറഞ്ഞുതരാൻ അച്ഛൻ സദാ സന്നദ്ധനായിരുന്നു. ഞങ്ങൾ സിസിലിയുടെ തെക്കുഭാഗത്തുകൂടിയാണു് സഞ്ചരിച്ചിരുന്നതു്. സിസിലി ഇററലിയുടെ തെക്കുഭാഗത്താണെന്നു് ഭൂപടത്തിൽനിന്നു് എനിക്കു മനസ്സിലായി. സിസിലിയിൽ എററ്നാ എന്നൊരു പർവ്വതമുണ്ടു്. മുമ്പു് അതൊരു അഗ്നിപർവ്വതമായിരുന്നു.

ആറേഴു മണിക്കൂർ കപ്പൽ മെഡിററേനിയനിൽക്കൂടി സഞ്ചരിച്ചു. അച്ഛൻ ഭൂപടമെടുത്തു് ചെറിയൊരു ദ്വീപു കാണിച്ചുതന്നു. ഞാനതിന്റെ പേർ വായിച്ചു; കോർസിക്കാ. നെപ്പോളിയന്റെ ജന്മനാടാണതു്.

കുറേക്കൂടി കഴിഞ്ഞപ്പോൾ പടക്കപ്പലുകളുടെ ഒരു സമൂഹം കിടക്കുന്നതുകണ്ടു. ജിബ്രാൾട്ടർ കടലിടുക്കു് എത്താറായി. ബ്രിട്ടീഷ് നാവികസേനയുടെ സങ്കേതമാണു് ജിബ്രാൾട്ടർ. അററ്ലാന്തിക് മഹാസമുദ്രത്തെയും മെഡിററേനിയനേയും യോജിപ്പിക്കുന്നിടത്താണു് ജിബ്രാൾട്ടർ കടലിടുക്കു് സ്ഥിതിചെയ്യുന്നതു്. ആഫ്രിക്കയേയും സ്പെയിനിനേയും ഇതു് വേർതിരിക്കുകയും ചെയ്യുന്നു. പന്ത്രണ്ടുമൈൽ വിസ്താരമുണ്ടിതിനു്. മെഡിററേനിയനിലേക്കു വരുന്നതും അവിടെനിന്നു പുറത്തേക്കു പോകുന്നതുമായ കപ്പലുകൾ ജിബ്രാൾട്ടറിൽ നങ്കൂരമിടുന്നു. കപ്പലിലേക്കാവശ്യമുള്ള കൽക്കരി, വെള്ളം മുതലായവ ശേഖരിക്കാൻ ഇവിടെ സൗകര്യമുണ്ടു്.

ജിബ്രാൾട്ടർ കടലിടുക്കിൽ ഒരു ഊക്കൻ പാറ കാണാം. ഈ പാറപ്രദേശത്തു് മഴ വളരെ കുറവായതിനാൽ ശുദ്ധജലം കിട്ടാൻ പ്രയാസമാകുന്നു.

## 4. അത്‌ലാന്തിക്കിലെ കോളിളക്കം

ജിബ്രാൾട്ടർ വിട്ടു് കപ്പൽ അത്‌ലാന്തിക്‌ സമുദ്രത്തിൽ പ്രവേശിച്ചു. അതോടെ കടലിന്റെ ക്ഷോഭം നല്ലപോലെ അനുഭവപ്പെട്ടു. കുന്നുകണക്കെ ഉയർന്നുവന്ന തിരമാലകളിൽപ്പെട്ടു് കപ്പൽ ചാഞ്ചാടുവാൻ തുടങ്ങി. എനിക്കു വളരെ ഭയം തോന്നി. പലവട്ടം കപ്പൽയാത്ര നടത്തി പരിചയിച്ച അച്ഛന്നു് യാതൊരു കുലുക്കവുമില്ല. എന്നെ അച്ഛൻ സമാധാനിപ്പിച്ചു. ഇങ്ങനെ കുറെയങ്ങു യാത്രചെയ്തപ്പോൾ എനിക്കു പേടികുറഞ്ഞു.

സ്പെയിനിന്റെ പടിഞ്ഞാറുഭാഗത്തുള്ള പോർച്ചുഗൽ രാജ്യം ഭൂപടത്തിൽ അച്ഛൻ കാണിച്ചുതന്നു. ഇവിടത്തെ പ്രധാനപ്പെട്ട ഒരു തുറമുഖമാണു് ലിസ്‌ബൺ. അമേരിക്ക കണ്ടുപിടിച്ച കൊളംബസ്സ് ഇവിടെനിന്നു് നേരെ പടിഞ്ഞാറോട്ടു യാത്രചെയ്തു് അമേരിക്കയിൽ ചെന്നെത്തി. ആഫ്രിക്കാ വൻകര ചുററി ആദ്യമായി ഇന്ത്യയിലേക്കു് കപ്പൽമാർഗ്ഗം കണ്ടുപിടിച്ചതു് പോർച്ചുഗീസുകാരനായ വാസ്‌കോഡിഗാമയാണു്.

ഇപ്പോൾ കപ്പൽ ബിസ്‌കേ ഉൾക്കടൽഭാഗത്തുകൂടിയാണു് പോകുന്നതു്. കടലിന്റെ സ്വഭാവം പാടെ മാറി. ശക്തിയായ കാററടിച്ചു് തിരമാലകൾ മാനത്തോളം ഉയർന്നുതുടങ്ങി. ക്രമംവിട്ടു് കപ്പൽ ഇളകി. ഈ നില ഒന്നുരണ്ടു മണിക്കൂർ നിന്നെന്നുതോന്നുന്നു. ക്രമേണ കാററിന്റെ മുഴക്കവും കടലിന്റെ ഇരമ്പലും ശമിച്ചു. കപ്പലിന്റെ ചാഞ്ചാട്ടം കുറഞ്ഞു.

കപ്പൽ ഇംഗ്ലീഷ് ചാനലിലേക്കു് പ്രവേശിക്കുകയാണു്. ഡോവർ കടലിടുക്കിലുള്ള വിളക്കുമരം അങ്ങു ദൂരെ കാണാം. കപ്പൽ ഡോവർ തുറമുഖത്തടുത്തു. കുറെ യാത്രക്കാർ അവിടെ ഇറങ്ങി. കപ്പൽ വിട്ടു.

കുറെ മണിക്കൂറുകൾ കഴിഞ്ഞു കപ്പൽ ഒരു നദിയിലേക്കാണു് പ്രവേശിക്കുന്നതു്. തെംസ് നദിയാണിതെന്നു് അച്ഛൻ പറഞ്ഞപ്പോഴാണു് എനിക്കു മനസ്സിലായതു്. കപ്പലിന്റെ വേഗത കുറഞ്ഞുവന്നു. കപ്പൽ ലണ്ടൻ തുറമുഖത്തെത്തി നങ്കൂരമിട്ടു.

## 5' ലണ്ടനിൽനിന്നു ന്യൂയോക്കിലേക്കു്

ഞങ്ങൾ അതിരാവിലെ ലണ്ടനിൽനിന്നു തീവണ്ടി കയറി സതാംപ്ടനിൽ വന്നിറങ്ങി. ഇംഗ്ലണ്ടിന്റെ തെക്കു ഭാഗത്താണു് ഈ പട്ടണം. ഇതു് ഒരു തുറമുഖവും കൂടിയാണു്. ഇവിടെനിന്നു് കപ്പലുകൾ അമേരിക്കയിലെ വിവിധ തുറമുഖങ്ങളിലേക്കും പൊയ്ക്കൊണ്ടിരിക്കുന്നു. ന്യൂയോക്കിലേക്കുള്ള യാത്രയ്ക്കു് വലിയൊരു കപ്പലിലാണു് ഞങ്ങൾ കയറിയതു്. ഈ കപ്പൽ ബോംബെയിൽനിന്നു് ലണ്ടൻവരെ സഞ്ചരിച്ച കപ്പലിന്റെ ഇരട്ടിയുണ്ടു്. അത്‌ലാന്തിക്കു് സമുദ്രത്തിലെ അലകളെക്കുറിച്ചു് എനിക്കു് വലിയ ഭയമായിരുന്നു. ബിസ്കേ ഉൾക്കടലിലെ അനുഭവമായിരുന്നു അതിനു കാരണം. ഇത്തവണ കപ്പൽ വളരെ വലുതാണെന്നും യാതൊന്നുകൊണ്ടും ഭയപ്പെടുവാനില്ലെന്നും അച്ഛൻ പറഞ്ഞു.

കപ്പൽ തുറമുഖം വിട്ടു. ഒരു ദിവസം കഴിഞ്ഞപ്പോൾ ശൈത്യം കൂടി. തണുത്ത കാററു് വീശിത്തുടങ്ങി. ശീതമേഖലയിൽനിന്നുള്ള കാററായിരുന്നു അതു്. മലപോലെയുള്ള മഞ്ഞുകട്ടികൾ (ഐസ് ബെർഗ്ഗ്) ചിലയവസരങ്ങളിൽ സമുദ്രത്തിന്നു മീതെ ഒഴുകിനടക്കുമെന്നു് അച്ഛൻ പറഞ്ഞതുകേട്ടു് അവ സമുദ്രത്തിൽ കാണുന്നുണ്ടോ എന്നു് ഞാൻ നോക്കിക്കൊണ്ടിരുന്നു.

വടക്കേ ധ്രുവത്തിൽനിന്നും വളരെ വിസ്താരത്തിലുള്ള മഞ്ഞുകട്ടികൾ സമുദ്രത്തിൽ ഒഴുകി നടക്കുന്നു.

അവയിൽ കപ്പൽ ചെന്നിടിച്ചാൽ കപ്പലിന്നു് കേടു പററുകയും മുങ്ങിപ്പോകയും ചെയ്യും. അവയെ തിരഞ്ഞുപിടിച്ചു് കപ്പലുകൾക്കു് അറിവുകൊടുക്കുവാൻ വേണ്ട ഏർപ്പാടുകൾ ഉണ്ടു്. അതുകൊണ്ടു് കപ്പലുകൾക്കു് മഞ്ഞുകട്ടികളിൽനിന്നു് ഇക്കാലത്തു് അപകടം സംഭവിക്കാറില്ല. പണ്ടു മഞ്ഞുകട്ടിമുട്ടി കപ്പലുകൾ നടുക്കടലിൽ മുങ്ങിപ്പോയിട്ടുണ്ടു്.

കപ്പൽ ന്യൂയോർക്കു് അടുക്കാറായി. തുറമുഖത്തിലേയ്ക്കു് പ്രവേശിക്കുന്നതിനുമുമ്പുതന്നെ "സ്വാതന്ത്ര്യത്തിൻെറ പ്രതിമ" കാണാം. അമേരിക്കയുടെ സ്വാതന്ത്ര്യത്തെ കാണിക്കുന്നതാണതു്. അംബര ചുംബികളായ കെട്ടിടങ്ങൾ കപ്പലിൽ ഇരുന്നുതന്നെ എനിക്കു കാണുവാൻ കഴിഞ്ഞു. അങ്ങകലെ നോക്കി കുറേ നേരം മിഴിച്ചിരുന്നുപോയതുകൊണ്ടു് കപ്പൽ തുറമുഖത്തോടടുത്തതു് ഞാൻ അറിഞ്ഞില്ല. ഇറങ്ങുവാൻ അച്ഛൻ തിരക്കുകൂട്ടിയപ്പോളാണു് ഞാൻ ചിന്തയിൽനിന്നും ഉണർന്നതു്.

## 6 ന്യൂയോർക്കു് വിട്ടശേഷം

ന്യൂയോർക്കിൽനിന്നു ഞങ്ങൾ വിമാനത്തിൽ യാത്ര തിരിച്ചു. അമേരിക്കയുടെ കിഴക്കേ കരയിലാണു് ന്യൂയോർക്കു്. ഐക്യനാടുകളുടെ മുകളിൽക്കൂടി ഞങ്ങൾ പടിഞ്ഞാറോട്ടു വിമാനത്തിൽ പറന്നു. പട്ടണങ്ങൾ, നദികൾ, പുൽത്തകിടികൾ, അവയിൽ മേഞ്ഞുനടക്കുന്ന പശുക്കൾ, അനേകം വ്യവസായശാലകൾ മുതലായവ വിമാനത്തിൽ ഇരുന്നുകൊണ്ടു കണ്ടു. അങ്ങനെ യാത്രചെയ്തുകൊണ്ടിരിക്കേ വിമാനം കുറേക്കൂടി ഉയരത്തിൽ പറക്കുവാൻ തുടങ്ങി. ഇതിൻെറ കാരണം ഞാൻ അച്ഛനോടു ചോദിച്ചു. അച്ഛൻ ഭൂപടമെടുത്തു് ന്യൂയോർക്കു് നഗരം മുതലുള്ള യാത്രാമാർഗ്ഗം കാണിച്ചുതന്നു. നേരേ പടിഞ്ഞാട്ടു

വരുമ്പോൾ അത്യുന്നതമായ റോക്കി പർവ്വതം കാണാം. ഈ പർവ്വതത്തിന്റെ മുകളിൽക്കൂടി പറക്കേണ്ടിയിരുന്നതിനാലാണ് വിമാനം മേലോട്ടുയർന്നതെന്ന് എനിക്ക് മനസ്സിലായി. ഞങ്ങളുടെ വിമാനം സാൻഫ്രാൻസിസ്കോ പട്ടണത്തിൽ ഇറങ്ങി.

സാൻഫ്രാൻസിസ്കോ അമേരിക്കയുടെ പടിഞ്ഞാറേ തീരത്തുള്ള ഒരു വലിയ പട്ടണവും തുറമുഖവുമാണ്. ഇവിടെനിന്ന് ജപ്പാന്റെ തലസ്ഥാനമായ ടോക്കിയോവിലേക്കാണ് ഞങ്ങൾക്ക് പോകേണ്ടിയിരുന്നത്.

വിമാനം പസഫിക്ക് (ശാന്ത) സമുദ്രത്തിന്റെ മുകളിൽക്കൂടിയാണ് പറന്നുകൊണ്ടിരുന്നത്. താഴെ നോക്കെത്താത്ത വിശാലമായ സമുദ്രം. അതിൽക്കൂടെ വലിയ കപ്പലുകൾ അങ്ങോട്ടുമിങ്ങോട്ടും പൊയ്ക്കൊണ്ടിരുന്നു.

വിമാനം ഹോണോലുലു എന്ന പട്ടണത്തിൽ ഇറങ്ങി. ശാന്തസമുദ്രത്തിലുള്ള ഹാവായ് ദ്വീപുകളുടെ തലസ്ഥാനമാണ് ഈ പട്ടണം

ഒരു മണിക്കൂറോളം വിശ്രമിച്ചശേഷം യാത്രതുടർന്നു. നേരെ ടോക്കിയോവിലേക്കാണ് ഞങ്ങൾ പറന്നത്. വിമാനത്തിൽ ഞങ്ങൾക്ക് ചില കൂട്ടുകാരെ കിട്ടി. ഷിൻഷോ എന്ന ജപ്പാൻകാരനും അദ്ദേഹത്തിന്റെ മകനും ഹോണോലുലുവിൽനിന്ന് വിമാനത്തിൽ കയറി. അവർ ടോക്കിയോക്കാരാണ്. അവർക്ക് രണ്ടുപേർക്കും ജപ്പാൻഭാഷ മാത്രമേ അറിയാവൂ. ഷിൻഷോ എന്റെ അച്ഛനോട് ജപ്പാൻ ഭാഷയിൽ എന്തൊക്കെയോ പറഞ്ഞു. അച്ഛനുണ്ടോ അതുവല്ലതും മനസ്സിലാകുന്നു! ചിരിച്ചുകൊണ്ട് അച്ഛൻ കൈമലർത്തിക്കാണിച്ചു. രണ്ടുപേരും കുറെയേറെ ചിരിച്ചു. മകൻ ഫ്യൂൺഷോ എന്റെ പ്രായക്കാരനാണ്. അയാളും എന്നോട് നാട്ടു

വർത്തമാനം പറഞ്ഞു. ഞാനും കൈമലർത്തിക്കാണിച്ചു. ആ കുട്ടി പെട്ടിതുറന്നു് ഒരു പുസ്തകം എടുത്തുതന്നു. അതിൽ മുഴുവൻ പടങ്ങളാണു്. ഞാൻ പടത്തിൽനോക്കിക്കൊണ്ടു് സമയം കഴിച്ചുകൂട്ടി.

ഏതാനും മണിക്കൂറുകൾക്കുള്ളിൽ വിമാനം ടോക്കിയോവിൽ ഇറങ്ങി. ഷിൻഷോയും ഫ്യൂൺഷോയും ഞങ്ങളെ വിട്ടില്ല. വിമാനത്താവളത്തിൽവച്ചു് ഇംഗ്ലീഷ് അറിയാവുന്ന ഒരു ജപ്പാൻകാരന്റെ സഹായത്തോടുകൂടി അദ്ദേഹവും അച്ഛനും കുറേനേരം സംസാരിച്ചു. അവരുടെ അതിഥികളായി ഞങ്ങൾ താമസിക്കണമെന്നു് അദ്ദേഹം നിർബ്ബന്ധിച്ചു. ഞങ്ങൾക്കും അതു് സന്തോഷമായിരുന്നു.

## 7 സ്വദേശത്തേക്കു്

ജപ്പാനിൽനിന്നു് വിമാനത്തിൽത്തന്നെയാണു് മടങ്ങിയതു്. മടക്കയാത്രയിൽ ഞങ്ങൾ സിങ്കപ്പൂരിൽ ഇറങ്ങി.

സിങ്കപ്പൂരിൽനിന്നു് ഞങ്ങൾ നേരെ കല്ക്കത്തയ്ക്കു പറന്നു. യാത്ര വളരെ സുഖമായിരുന്നു.

ഇന്ത്യയിലെ ഏററവും വലിയ പട്ടണവും ഒരു തുറമുഖവുമാണു് കല്ക്കത്ത. ഇതു് ഹൂഗ്ലീനദിയുടെ കരയിലാണു്. ഇവിടത്തെ ഹൗറാപാലം കാണേണ്ടതുതന്നെ. കല്ക്കത്തയിൽ അനേകം ആളുകൾ തിങ്ങിത്താമസിക്കുന്നു. വ്യാപാരശാലകളും പല വ്യവസായശാലകളും ഇവിടെയുണ്ടു്. നാം നിത്യം കാണാറുള്ള ചാക്കുകൾ നെയ്തുണ്ടാക്കുന്ന ഒരു വ്യവസായശാല ഞാൻ സന്ദർശിച്ചു. കല്ക്കത്തയിൽ ഒരു ദിവസം താമസിച്ചശേഷം ഞങ്ങൾ സ്വദേശത്തേക്കു മടങ്ങി.

ഡംഡം വിമാനത്താവളത്തിൽനിന്നാണ് ഞങ്ങൾ പറന്നതു്. വിമാനം മദിരാശിയിലെത്തി. അവിടെ നിന്നു് അടുത്ത വിമാനത്തിൽ കൊച്ചിയിലേക്കു തിരിച്ചു. ഇങ്ങനെ ഞങ്ങൾ പുറപ്പെട്ട സ്ഥലത്തുതന്നെ സസുഖം എത്തിച്ചേർന്നു.

വിമാനത്താവളത്തിൽ അമ്മ ഞങ്ങളെ കാത്തുനിൽക്കുകയായിരുന്നു. അമ്മയെക്കണ്ടപ്പോൾ എന്റെ സന്തോഷം എത്രമാത്രമായിരുന്നുവെന്നു് പറയാൻ പ്രയാസം.

## പ്രായോഗിക പ്രവർത്തനങ്ങൾ

1. ന്യൂയോർക്കു്, ടോക്കിയോ, ലണ്ടൻ, സിങ്കപ്പൂർ, കൊളംബോ, സിഡ്നി, കൊച്ചി എന്നീ തുറമുഖങ്ങളുടെ ചിത്രങ്ങൾ കിട്ടാവുന്നവ ശേഖരിക്കുക. നിങ്ങളുടെ സ്കൂൾ വായനശാലയിലുള്ള മാസികകളിലോ പുസ്തകങ്ങളിലോ മേല്പറഞ്ഞവയുടെ ചിത്രങ്ങൾ ഉണ്ടെങ്കിൽ നോക്കി മനസ്സിലാക്കുക.

2. ന്യൂയോർക്കിലുള്ള ഒരു കുട്ടിക്കു് കൊച്ചി തുറമുഖത്തിന്റെ വിവരണമടങ്ങുന്ന ഒരു കത്തെഴുതുക.

3. നിങ്ങളുടെ സ്കൂളിനടുത്തു് തുറമുഖമോ, നൗകാശയമോ ഉണ്ടെങ്കിൽ ആ സ്ഥലം അദ്ധ്യാപകനൊരുമിച്ചു പോയി കണ്ടു മനസ്സിലാക്കുക.

4. ഈ അദ്ധ്യായത്തിൽ നിങ്ങൾ മനുഷ്യനിർമ്മിതമായ പല അത്ഭുതങ്ങളെക്കുറിച്ചും മനസ്സിലാക്കി. ഈ അത്ഭുതങ്ങളിലെല്ലാററിലുംവെച്ചു് നിങ്ങൾക്കേററവും അത്ഭുതകരമായിത്തോന്നിയതേതാണു്? അതിനു് നാലു് കാരണങ്ങൾ പറയുക.

5. ബോംബെയിൽനിന്നു് സൂയസ് വഴി നിങ്ങൾ ലണ്ടനിലേക്കു പോകുമ്പോൾ വഴിമദ്ധ്യേ കാണാവുന്ന കാഴ്ചകളെക്കുറിച്ചു് ചങ്ങാതിക്കു് ഒരു കത്തെഴുതുക.

# ഭാഗം IV
## ബാഹ്യജനം പലവിധം

കേരളത്തിൽ ധാരാളം നെല്ലുണ്ടാകുന്നു. നെല്ല വളരാനും അതു വിളയാനും വേണ്ട മഴയും ചൂടും ഇവിടെയുണ്ടു്. എന്നാൽ ഗോതമ്പു് ഇവിടെ വളരുന്നില്ല. അതു വളരാൻ ശൈത്യവും മഴയും മിതമായ ചൂടും ആവശ്യമാണ്. കേരളത്തിലെ സ്ഥിതി അതല്ല. നമ്മുടെ കടലോരങ്ങളിൽ റബ്ബറും തേയിലയും വളരുകയില്ല. മലംപ്രദേശങ്ങളിലാണു് അവ വളരുന്നതു്. ശൈത്യവും കഠിനമല്ലാത്ത ചൂടും അവിടെയുണ്ടു്. ഈന്തപ്പന കേരളത്തിൽ ഇല്ല. മരുഭൂമികളിലാണു് അതുണ്ടാകുന്നതു്. ഇങ്ങനെ നോക്കുമ്പോറം ശീതോഷ്ണസ്ഥിതിയുടെ വ്യത്യാസമനുസരിച്ചാണു് ചെടികളും വൃക്ഷങ്ങളും വളരുന്നതെന്നു് നമുക്ക മനസ്സിലാക്കാം.

ഇനി മൃഗങ്ങളുടേയും മനുഷ്യരുടേയും സ്ഥിതി ആലോചിക്കുക. തണുപ്പുരാജ്യത്തു് താമസിക്കുന്നവർ കമ്പിളികൊണ്ടുള്ള ഉടുപ്പുകറം അണിയുന്നു. കേരളത്തിൽ താമസിക്കുന്ന നാം പരുത്തിവസ്ത്രം ഉപയോഗിക്കുന്നു. മഞ്ഞുകാലത്തും നമുക്ക പരുത്തിവസ്ത്രം മതിയാകും. നേരേ മറിച്ചു്, നമ്മുടെ പരുത്തിവസ്ത്രം ഇംഗ്ലണ്ടിൽ ഉപയോഗിച്ചാൽ ശീതകാലത്തു് തണുത്തു മരവിച്ചുപോകും. മഞ്ഞു പൊഴിയുന്ന നാടുകളിൽ വേണ്ട ഉടുപ്പു് വേറൊരു തരമാണു്. ആഹാരത്തിൻെറ കാര്യവും ഇങ്ങനെതന്നെ. നാം അരികൊണ്ടുള്ള ആഹാരം കഴിക്കുന്നു. ഇംഗ്ലീഷുകാർ ഗോതമ്പാണു് ഉപയോഗിക്കുന്നതു്. ഇങ്ങനെ ശീതോഷ്ണസ്ഥിതിയനുസരിച്ചു പല രാജ്യക്കാരും പലതരത്തിൽ വസ്ത്രധാരണം ചെയ്യുകയും അതാതു രാജ്യത്തെ ശീതോഷ്ണാവസ്ഥയ്ക്കു യോജിച്ച ആഹാരം കഴിക്കുകയും ചെയ്യുന്നു.

മൃഗങ്ങളും ശീതോഷ്ണസ്ഥിതിയെ ആശ്രയിച്ചു ജീവിക്കുന്ന പശുവിനു മരുഭൂമിയിൽ ജീവിക്കുവാൻ വിഷമമാണു്. അതിനു മേയാൻ പുൽത്തകിടികളും കുടിക്കുവാൻ ധാരാളം വെള്ളവും വേണം. മഴയുള്ള പ്രദേശങ്ങളിലാണു് പുല്ലു തഴച്ചുവളരുന്നതു്.

ഈ കാര്യങ്ങളെല്ലാം ശരിയായി മനസ്സിലാകണമെങ്കിൽ പല രാജ്യങ്ങളിലും നാം പോകണം. ആ രാജ്യങ്ങളിലുള്ള ജനങ്ങളുമായി ഇടപെടണം. അവർ ജീവിക്കുന്നതു് എങ്ങനെയെല്ലാമെന്നു് മനസ്സിലാക്കണം. ചില രാജ്യത്തു് പരിഷ്കാരം എത്തിനോക്കീട്ടില്ല. പുരാതനകാലത്തെ ജീവിതംതന്നെയാണു് ഇന്നും അവിടത്തുകാർ തുടൎന്നുപോകുന്നതു്. ഇതൊക്കെ അറിയുമ്പോൾ മററുള്ളവരുടെ ആഹാരത്തെയോ വസ്ത്രധാരണത്തെയോ ജീവിതരീതികളെയോ നാം പരിഹസിക്കുകയില്ല.

## 1. നീഗ്രോകളും പിഗ്മികളും

കോംഗോ പ്രദേശത്തു താമസിക്കുന്ന സിംബാ എന്ന നീഗ്രോയുടെ കുടിലിലേക്കു് നമുക്കു ചെല്ലാം. പുല്ലുമേഞ്ഞ ഒരു ചെറിയ കുടിൽ. വലിയൊരു കുട്ട കമഴ്ത്തിവച്ചു് അതിൻെറമേൽ പുല്ലുമേഞ്ഞതുപോലെയുള്ളതാണു് മേൽപ്പുര. അതിനു ചുററും വൃത്താകൃതിയിൽ ഈററയും മററുംകൊണ്ടു് മറച്ചിരിക്കുന്നു. ഒരു വാതിലേ ഉള്ളു. സിംബായും കുടുംബവും അതിനുള്ളിലാണു് താമസം. ഇതുപോലുള്ള അമ്പതറുപതു കുടിലുകൾ അടുത്തടുത്തായിക്കാണാം.

സംബായുടെ മുടി ചുരുണ്ടിരിക്കുന്നു. മൂക്കു് അല്പം പരന്നും, ചുണ്ടു് തടിച്ചുമാണു്. നിറം കറുപ്പു. സിംബായെപ്പോലെതന്നെയാണു് മററു നീഗ്രോകളുടേയും ആകൃതി. നീഗ്രോകൾ കരുത്തുള്ളവരാണു്.

തോർത്തുപോലെയുള്ള ഒരു വസ്ത്രം സിംബാ ഉടുത്തിട്ടുണ്ട്. അരയിൽ പുല്ലുചുററിയിരിക്കുന്ന ചില നീഗ്രോകളേയും കാണാം.

അനേകം കന്നുകാലികൾ അവിടെ മേഞ്ഞുനടക്കുന്നു. നീഗ്രോ കുട്ടികൾ കാലിക്കോലുമായി കന്നുകാലികളുടെ ഇടയിൽ നിൽപുണ്ട്.

ഇവിടെ നെല്ലും ചോളവും മററും കൃഷിചെയ്തിട്ടുണ്ട്. കൃഷി അവരുടെ പ്രധാന തൊഴിലാണ്. പനപോലെയുള്ള ചില മരങ്ങൾ അവിടവിടെ കാണാം. അവയിൽനിന്ന് കായ്കൾ പറിച്ച് ഒരു സ്ഥലത്തു കൂട്ടിയിട്ടിട്ടുണ്ട്. യൂറോപ്യന്മാർ ഈ കായ്കൾ വാങ്ങി ആട്ടി എണ്ണയെടുത്ത് സോപ്പുണ്ടാക്കാൻ ഉപയോഗിക്കുന്നു.

കുന്തങ്ങൾ കുടിലിൽ ചാരിവെച്ചിരിക്കുന്നു. കാട്ടുമൃഗങ്ങളെ വേട്ടയാടുന്നതിനും ഓടിച്ചുകളയുന്നതിനും ഇവ ഉപയോഗിക്കുന്നു. കന്നുകാലികളെ ദുഷ്ടമൃഗങ്ങളിൽനിന്ന് രക്ഷിക്കണമല്ലോ

നീഗ്രോകൾക്ക് പൊതുവേ വിദ്യാഭ്യാസം കുറവാണ്. ഇപ്പോൾ ആ നില മാറിവരുന്നു. വിദേശങ്ങളിൽപോയി ബിരുദ്ദനേടിയ നീഗ്രോകളുണ്ട്. നീഗ്രോവർഗ്ഗത്തിൽപ്പെട്ട എല്ലാവരും അപരിഷ്കൃതരല്ല. കോംഗോ വനപ്രദേശത്തുള്ള കുടിലുകളിലേയ്ക്കാണല്ലോ നാം പോയതു്. അവരുടെ സ്ഥിതിയാണ് നാം വിവരിച്ചതു്.

നീഗ്രോകളുടെ ഗ്രാമത്തിൽനിന്ന് തിരിച്ച് നാം മറെറാരിടത്തേയ്ക്കാണ് പോകുന്നതു്. കാടിന്റെ ഉൾപ്രദേശമാണതു്. അവിടത്തെ ആളുകൾ പൊക്കം കുറഞ്ഞവരാണ്. അവരെ പിഗ്മികൾ എന്നു വിളിക്കുന്നു. അവരിൽ ഏററവും പൊക്കം കൂടിയവനു് ഏകദേശം ഒന്നര മീററർ ഉയരമേ വരികയുള്ളു. അവരുടെ വാസസ്ഥലത്തേയ്ക്കു പോകാൻ

ഞങ്ങൾക്കു് വലിയ ഭയമായിരുന്നു. മറുനാട്ടുകാർ ഗ്രാമത്തിൽ കയറിച്ചെല്ലുന്നതു് അവർക്കു് ഇഷ്ടമല്ല. അവിടെ ചെല്ലുന്നവരെ വിഷംപുരട്ടിയ അമ്പുകൊണ്ടു് അവർ കൊന്നുകളയുമത്രേ!

ഭാഗ്യത്തിനു് ഞങ്ങൾ ഒരാളുമായി പരിചയപ്പെട്ടു. കിക്കൂ എന്നാണയാളുടെ പേർ. പൊക്കം ഒന്നേകാൽ മീററർ വരും. അയാൾ ഏതാനും ഇലകൾ കുത്തിക്കൂട്ടി ഉടുത്തിരിക്കുന്നു. അവിടത്തെ സ്ത്രീകളും കുട്ടികളുമെല്ലാം അങ്ങനെതന്നെ. അവർ തവിട്ടുനിറമുള്ളവരാണു്.

പിഗ്മികൾ കോംഗോനദിയുടെ തടത്തിൽ താമസിക്കുന്നു. വൃക്ഷക്കൊമ്പുകളും ചില്ലകളും ഇലകളും പുല്ലുകളുംകൊണ്ടു് അവർ കുടിലുണ്ടാക്കുന്നു. ഈ വർഗ്ഗക്കാർക്കു് സ്ഥിരമായ പാർപ്പിടമില്ല. എന്നാൽ വർഗ്ഗത്തലവനുമായുള്ള സമ്പർക്കം വിടാറില്ല. ശത്രുക്കളെ എതിരിടേണ്ടി വരുമ്പോൾ അവർ തലവന്റെ വരുതിക്കു വഴങ്ങുന്നു.

മീൻപിടുത്തം പിഗ്മികളുടെ പ്രധാന തൊഴിലാണു്. കോംഗോനദിയിൽ ഇഷ്ടംപോലെ മത്സ്യമുണ്ടു്. വേട്ടയാടുന്നതിൽ അവർ ബഹുസമർത്ഥരാണു്. വിഷം പുരട്ടിയ അമ്പെയ്തു് ഏതു മൃഗത്തേയും അവർ കൊല്ലും. മത്സ്യവും മാംസവുമാണു് അവരുടെ പ്രധാനാഹാരം. കാടുകളിൽനിന്നു കായ്കനികളും ഭക്ഷിക്കും. നേന്ത്രപ്പഴം വലിയ ഇഷ്ടമാണു്. ഭക്ഷണം കണക്കിലേറെ കഴിക്കും. തൻമൂലം അവർക്കു് ദീർഘായുസ്സില്ലത്രേ!

പിഗ്മികൾ ചില ജന്തുക്കളുടെ ശബ്ദം അനുകരിക്കും. ഈ ശബ്ദംകേട്ടു് ഓടിവരുന്ന മൃഗങ്ങളെ അവർ അമ്പെയ്തുകൊല്ലുന്നു. അവർ കുഴികുഴിച്ചു് ആനകളെ പിടിക്കാറുണ്ടു്. കുഴിക്കുമീതെ മുളകൾ നിരത്തി പുല്ലും മണ്ണും മററും ഇടുന്നു. ആനകൾ അറിയാതെ അതിൽവന്നു ചാടുമ്പോഴാണു് അവയെ പിടിക്കുന്നതു്.

നാടോടികളായ പിഗ്മികാം കൃഷിചെയ്യാറില്ല. കോംഗോ വനങ്ങളിലുള്ള ആനക്കൊമ്പുകാം അവർ ശേഖരിച്ച് കച്ചവടക്കാക്ക് വിൽക്കുന്നു. വേനലും മഴയും അത്യധികമുള്ള കോംഗോ തടത്തിലെ രണ്ടു ജാതിക്കാരാണ് നീഗ്രോകളും പിഗ്മികളും.

## 2. മക്കത്തുനിന്നൊരു കത്ത്

മക്ക,

28-7-1961

പ്രിയപ്പെട്ട നസീർ,

എഴുതുവാൻ അല്പം താമസിച്ചുപോയി. എന്റെ യാത്രയുടെ വിവരങ്ങാം എഴുതി അറിയിക്കാമെന്ന് ഞാൻ പറഞ്ഞിരുന്നല്ലോ.

ബോംബേയിൽനിന്നും ഹജ്ജിനുപോകുന്ന അനേകംപേർ കപ്പലിൽ ഉണ്ടായിരുന്നു. അറബിക്കടലിൽ ക്കൂടി അതിശീഘ്രം പാഞ്ഞുകൊണ്ടിരുന്ന കപ്പൽ ഏഡൻ അടുത്തതോടെ വല്ലാതെ ഉലഞ്ഞുതുടങ്ങി.

ഏഡൻ കടലിടുക്കിൽനിന്ന് കപ്പൽ ചെങ്കടലിലേക്കാണ് പ്രവേശിച്ചത്. മണലാരണ്യങ്ങളിൽ നിന്നുള്ള ചൂടുകാററ് കപ്പലിലിരുന്ന ഞങ്ങാക്ക് അസഹ്യമായിരുന്നു. കപ്പൽ ജിദ്ദയിൽ നങ്കൂരമിട്ടു. ജലമാർഗ്ഗമായി ഹജ്ജിനു പോകുന്നവർ ജിദ്ദയിലാണ് ഇറങ്ങുന്നത്.

ജിദ്ദയിൽ വലിയ തിക്കും തിരക്കുമാണ്. അനേകം ഒട്ടകങ്ങളും ബസ്സുകളും കാറുകളും യാത്രക്കാരെ പ്രതീക്ഷിച്ചു നിലകൊള്ളുന്നു. വേഗം എത്തുവാൻ കാറിലോ ബസ്സിലോ പോകുന്നതാണ് നല്ലതെങ്കിലും ഒട്ടകപ്പുറത്തു പോകുകയാണെങ്കിൽ കൂലി കുറഞ്ഞിരിക്കും. അല്പം പേടിതോന്നിയെങ്കിലും ഒട്ടകപ്പുറത്തുതന്നെയാണ് ഞാൻ യാത്രചെയ്തത്.

ഒട്ടകത്തിൻെറ ഇരുവശത്തും കനംകുറഞ്ഞ കട്ടിൽ കെട്ടിത്തൂക്കിയിരിക്കുന്നു. മൂന്നാളുകൾക്കു ഒരു കട്ടിലിൽ ഇരിക്കാം. ഞങ്ങൾ മൂന്നു മലയാളികൾ ഒരു കട്ടിലിൽ ഇരുന്നു. ഒട്ടകപ്പുറത്തു ആളുകൾ സവാരിചെയ്യുന്നതും കാണുകയുണ്ടായി. ഞങ്ങൾ കയറിയപ്പോൾ ഒട്ടകം കിടക്കുകയായിരുന്നു. ഒട്ടകക്കാരൻ ഒരു ശബ്ദം പുറപ്പെടുവിച്ചപ്പോൾ അതു എഴുന്നേററു നടന്നു.

ഒട്ടകങ്ങൾ കൂട്ടമായി ഒന്നിനുപുറകെ ഒന്നായിട്ടാണു യാത്രചെയ്യുന്നതു. യാത്ര ആരംഭിച്ചു അല്പം കഴിഞ്ഞപ്പോൾ ഒട്ടകക്കാരൻ പാട്ടുപാടുവാൻ തുടങ്ങി. ഒട്ടകത്തിനു പാട്ടു വലിയ ഇഷ്ടമാണുപോലും. പാട്ടിൻെറ താളം മുറുകുമ്പോൾ ഒട്ടകം അതിശീഘ്രം നടക്കും. ഭയങ്കരമായ ചൂടു അനുഭവിച്ചുകൊണ്ടിരുന്ന ഞങ്ങൾക്കു ആ പാട്ടു ആസ്വാദ്യമായിരുന്നു. അറബിഗാനങ്ങളാണു അവർ പാടിയതു. അറബിയാണു അറേബിയായിലെ ഭാഷയെന്നു നിനക്കറിയാമല്ലോ. ഇവിടത്തെ ജനങ്ങൾ മുസ്ലീങ്ങളാണു.

അറേബിയപോലുള്ള മരുപ്രദേശങ്ങളിൽ ഇഷ്ടാനുസരണം എവിടെയും വെള്ളം കിട്ടുകയില്ല. മരുഭൂമിയിൽ ബഹുദൂരം യാത്രചെയ്താലേ ഒരു മരുപ്പച്ച കണ്ടെത്തുകയുള്ളൂ. ഒട്ടകം അവിടെനിന്നു ആവശ്യമുള്ള വെള്ളം കുടിക്കുന്നു. പിന്നീടുള്ള ആവശ്യത്തിനു വെള്ളം സംഭരിച്ചു വയ്ക്കുവാൻ അതിൻെറ വയററിൽ അറകളുണ്ടു. അതിൽനിന്നും ആവശ്യംപോലെ വെള്ളം വയററിലേക്കു ചെന്നുകൊള്ളും. മണലിൽ പുതയാത്ത കാലടികളാണു അതിൻേറതു. ഒട്ടകത്തിനു മരുഭൂമിയിലെ കപ്പൽ എന്നൊരു പേരുണ്ടു. ഒട്ടകം മരുഭൂമികളിൽ വസിക്കുന്നവരുടെ ഉററ ചങ്ങാതിയാകുന്നു. അതു അവരുടെ ചുമടുകൾ വഹിക്കുന്നു. പാൽ നൽകുന്നു. അതിൻെറ മാംസം അറബികൾക്കു പ്രിയപ്പെട്ട ഭക്ഷണമാണു. ഒട്ടകരോമംകൊണ്ടു

വസ്ത്രങ്ങൾ ഉണ്ടാക്കുന്നു. ഇതിന്റെ തോൽ കൂടാരത്തിനും മററും ഉപയോഗിക്കാറുണ്ടു്. നാം കാളകളെ പൂട്ടി ഉഴവു നടത്തുന്നതുപോലെ ഇവിടെ ഒട്ടകങ്ങളെ പൂട്ടി നിലം ഒരുക്കുന്നു.

അതിരാവിലെ യാത്രതിരിച്ചു ഞങ്ങൾ നട്ടുച്ചയായപ്പോൾ ഒരു മരുപ്പച്ചയിൽ എത്തി. ഒരു ഈന്തപ്പനത്തോട്ടത്തിലാണു് ഇറങ്ങിയതു്. ഈന്തപ്പഴം കുലകുലയായി കായ്ച്ചുകിടക്കുന്നു. അല്പം അകലെ വിശാലമായ കുളംപോലെയുള്ള ജലാശയം കാണാം. പുല്ലുതഴച്ചുവളരുന്ന തകിടിയാണു്. ചുററും ആടുകൾ അവിടെ മേഞ്ഞുനടക്കുന്നു. ഗോതമ്പു വിളഞ്ഞുകിടക്കുന്ന വയലുകൾ ദൂരെ കാണാം. ഈ മരുപ്പച്ചയിലുമുണ്ടു് രണ്ടുംമൂന്നും നിലകളുള്ള വലിയ കെട്ടിടങ്ങൾ. അങ്ങിങ്ങായി ചില കൂടാരങ്ങളും ഉണ്ടു്.

ഉച്ചയ്ക്കു് ഒട്ടകസംഘത്തിൽപ്പെട്ട ഞങ്ങൾ താഴെ ഇറങ്ങിയപ്പോൾ ചുററും കുട്ടികൾ അടുത്തുകൂടി. അവരിൽ അധികം പേരും സ്കൂൾകുട്ടികളായിരുന്നു. സ്ലേററും പുസ്തകവും താങ്ങിപ്പിടിച്ചുകൊണ്ടു് പുഞ്ചിരിയോടെ നിൽക്കുന്ന അവരെ കണ്ടപ്പോൾ ഞാൻ നിന്നെ ഓർമ്മിച്ചുപോയി. ആൺകുട്ടികൾ തലയിൽ തൊപ്പി വെച്ചിട്ടുണ്ടു്. വെളുത്ത നീണ്ട കുപ്പായം കണങ്കാൽവരെ നീണ്ടുകിടക്കുന്നു. പെൺകുട്ടികൾ നീണ്ട കുപ്പായമാണു് ധരിച്ചിരിക്കുന്നതു്. അതിന്റെ കൈകൾ കൈപ്പത്തിയോളം എത്തുന്നു. തലയും മറച്ചിരിക്കുന്നു. അവരുടെ കൈപ്പത്തിയും മുഖവുംമാത്രമേ പുറത്തു കാണുകയുള്ളു. ചിരിച്ചുല്ലസിച്ചു നില്ക്കുന്ന ആ കുട്ടികളോടു് സംസാരിച്ചാൽകൊള്ളാമെന്നു് എനിക്കു തോന്നി. അവരുടെ ഭാഷ അറബിയാണു്. അറബിഭാഷ എനിക്കറിഞ്ഞുകൂടാ. മലയാളവും ഇംഗ്ലീഷും പോലെ ഇടത്തുനിന്നും വലത്തോട്ടല്ല, വലത്തുനിന്നു് ഇടത്തോട്ടാണു് അറബിഭാഷ എഴുതുന്നതു്.

അധികനേരം പുറത്തുനില്ക്കാൻ ഞങ്ങൾക്ക കഴി ഞ്ഞില്ല. ചൂടു് അത്ര കഠിനമായിരുന്നു. തീച്ചൂളയുടെ അടുത്തുനില്ക്കുന്ന ഒരനുഭവമാണു് ഞങ്ങൾക്കുണ്ടായതു്.

മൂന്നരമണിക്കു് ഞങ്ങൾ യാത്ര തുടന്നു. അതിനുമുമ്പു് ആ മരുപ്പച്ചയിലെ കൂടാരങ്ങൾ സന്ദർശിക്കാന അങ്ങോട്ടു തിരിച്ചു. വഴിക്കു് നാലഞ്ചു കുതിരകളെ കണ്ടു. അറബി ക്കുതിരകൾ ലോകപ്രസിദ്ധമാണു്.

കൂടാരങ്ങൾ നാലഞ്ചെണ്ണം അടുത്തടുത്തായി കാണാം. ഒരു കൂടാരത്തിൻെറ മുററത്തായി ഒരു പററം ആടുകളെ കണ്ടു. അടുത്തായി ഒരു ഒട്ടകവും നിൽക്കുന്നു. ആ വീട്ടു കാർ കൂടാരം അഴിച്ചു് അടുക്കിക്കെട്ടുകയാണു്. ഞാൻ കുറേനേരം അവിടെത്തന്നെ നിന്നു. കൂടാരം അഴിച്ചുകെട്ടി ഒട്ടകപ്പുറത്തു കയററി ആട്ടിൻപററത്തേയും നയിച്ചുകൊണ്ടു് അവർ യാത്രയായി. മരുപ്പച്ചകൾതോറും യാത്രചെയ്തു കൊണ്ടിരിക്കുന്ന ബദമികളുടെ ഒരു കുടുംബമായിരുന്നു അതു്. ഒരു സ്ഥലത്തും അവർ സ്ഥിരമായി താമസിക്കുക യില്ല.

സാധാരണ അറബികളിൽനിന്നു് വ്യത്യസ്തമാണു് ബദമികളുടെ പ്രകൃതി. ഇവക്കു് കറുത്ത നിറമാണു്. ചുണ്ടു് അല്പം തടിച്ചിരിക്കുന്നു. മുടി ചുരുണ്ടതാണു്. സാധാ രണ അറബികളെപ്പോലുള്ള ബദമികളും ഉണ്ടു്. ബദമി എന്ന അറബിപ്പദത്തിനു് അപരിഷ്കൃതരായ ഗ്രാമീണർ എന്നാണർത്ഥം.

ഞങ്ങൾ വീണ്ടും സഞ്ചരിച്ചു് മക്കത്തു് എത്തി ച്ചേർന്നു. ലോകത്തിൻെറ എല്ലാ ഭാഗത്തുനിന്നും മുസ്ലീങ്ങൾ ഹജ്ജുകർമ്മത്തിനായി മക്കത്തു എത്തി ച്ചേരുന്നു. കഴിവുള്ളവർ ജീവിതത്തിൽ ഒരു പ്രാവശ്യ മെങ്കിലും ഹജ്ജുകർമ്മം നടത്തണമെന്നു് മുസ്ലീങ്ങൾക്ക

നിർബ്ബന്ധമുണ്ട്. മക്കയെ ലക്ഷ്യമാക്കിയാണ് മുസ്ലീങ്ങൾ ദിവസവും നമസ്കരിക്കുന്നതു്.

ഞങ്ങൾ അവിടെ എത്തിയതിനുശേഷം ഹജ്ജു കർമ്മത്തിനു് വീണ്ടും പതിനഞ്ചു ദിവസമുണ്ടായിരുന്നതിനാൽ മദീന സന്ദർശിക്കുവാൻ തീർച്ചപ്പെടുത്തി. വിശുദ്ധ നബിയുടെ ഖബറിടം മദീനയിലാണ്. മക്കത്തുനിന്നു് ഇവിടേയ്ക്കു് ഏകദേശം ഇരുനൂറു നാഴിക ദൂരമുണ്ട്.

മദീന ഒരു വലിയ പട്ടണമാണ്. ചൂട് വളരെ കുറവാണ്. വലിയ വലിയ കെട്ടിടങ്ങൾ ധാരാളമുണ്ട്. നബിയുടെ കുടീരം സന്ദർശിച്ചു് ഞാൻ പ്രാർത്ഥന നടത്തി. പത്തുദിവസമേ ഞാനവിടെ താമസിച്ചുള്ളൂ. മക്കത്തേയ്ക്കുള്ള മടക്കയാത്ര കാറിലായിരുന്നു.

ഞങ്ങൾ മൂന്നുപേർകൂടിയാണു് കാർ വാടകയ്ക്കെടുത്തതു്. അതിലൊരാൾ കോഴിക്കോട്ടുകാരൻ അബ്ദുൾ അറബിയാണ്. അദ്ദേഹത്തിന്റെ പൂർവ്വികന്മാർ ഇപ്പോഴും മക്കയിലും മദീനയിലുമുണ്ട്. ഈ കുടുംബത്തിൽപെട്ട ഒരു ശാഖക്കാർ നമ്മുടെ കേരളവുമായി വളരെക്കാലം മുമ്പുമുതല്ക്കേ കുരുമുളകു് കച്ചവടം നടത്തിവന്നു. അവർ പിന്നീട് കേരളത്തിൽ താമസമുറപ്പിച്ചു. കേരളക്കരയുമായി പുരാതനകാലംമുതൽ അറബികൾ കച്ചവടം നടത്തിവന്നു. കുരുമുളകു്, ഏലം, ചുക്കു്, ഗ്രാമ്പു്, തടി മുതലായവയാണു് അവർ കേരളത്തിൽനിന്നും കയററുമതി ചെയ്തതു്. മലഞ്ചരക്കുകളും വിലപിടിപ്പുള്ള തടികളും ഇന്നും കേരളത്തിൽനിന്നു് അറേബ്യയായിലേയ്ക്കു് കയററുമതി ചെയ്യുന്നുണ്ട്.

എഴുത്തു് അല്പം ദീർഘിച്ചു. അറബികളെക്കുറിച്ചുള്ള വിവരങ്ങളറിയാൻ നിനക്കു് കൗതുകമുണ്ടായിരിക്കുമല്ലോ. അതുകൊണ്ടാണു് വിസ്തരി

ച്ചെഴുതിയതു്. നിന്റെ സഹപാഠികളേയും ഈ എഴുത്തു് വായിച്ചു കേൾപ്പിക്കണം. അവർക്കും ഈ വിവരങ്ങൾ രസകരമായിരിക്കും.

എന്നു്,
പ്രിയപ്പെട്ട അച്ഛൻ
മുഹമ്മദാലി.

## 3 ചൈനയിലെ ഒരു വീട്ടുകാർ

ചിൻചിൻ ഷിയോണും മക്കളും ചൈനയിൽ തെക്കുഭാഗത്തുള്ള സിക്കിയാങ്ങ്നദിയുടെ തീരത്തു് ഒരു കൊച്ചുവീട്ടിൽ താമസിക്കുന്നു. ചൈനക്കാർ പൊതുവേ ഉയരം കുറഞ്ഞവരാണു്. പരന്ന മൂക്കും ചെറിയ കണ്ണുകളുമാണു് അവർക്കുള്ളതു്. അവരുടെ നിറം മഞ്ഞയാണു്. ചിൻചിന്നു് ഒരു മകനേയുള്ളു. ആ യുവാവിന്റെ പേർ ചിൻചിൻ ഹ്യയേൻ എന്നാണു്. അച്ഛനും അമ്മയും മകനും വളരെ അദ്ധ്വാനിച്ചു് പട്ടിണികൂടാതെ കഴിയുന്നു. അവരുടെ വീടു് മുളകൊണ്ടുണ്ടാക്കി വയ്ക്കോൽ മേഞ്ഞതാണു്.

ചൈനയുടെ തെക്കു ഭാഗത്തുള്ളവർ അധികവും കൃഷിക്കാരാണു്. നെൽകൃഷിയാണു് കൂടുതൽ. നെൽകൃഷിക്കു ധാരാളം മഴയും ചൂടും ഉള്ള പ്രദേശം വേണം. ഈ പ്രദേശത്തു് ധാരാളം മഴയുണ്ടു്. ചിൻചിന്നു് രണ്ടു കാളയും രണ്ടു പോത്തുമുണ്ടു്. അച്ഛനും മകനും രാവിലെ വയലിൽ കൃഷിപ്പണിക്കു പോകുന്നു. വയ്ക്കോൽ കൊണ്ടുള്ള ഒരു തൊപ്പികൂടെ ഇട്ടുകൊണ്ടാണു് അവർ പോകുന്നതു്. അമ്മ വീട്ടുജോലികൾ ചെയ്യുന്നു.

രാവിലെ ജോലികഴിഞ്ഞു് അല്പം വിശ്രമിച്ച ശേഷം ചിൻചിന്നും മകനും കരിമ്പുതോട്ടത്തിലേയ്ക്കു

പോകും. കരിമ്പുകൃഷി അവിടെ പ്രധാനമാണു്. അവൎക്കു് ഒരു ചെറിയ പുകയിലത്തോട്ടവുമുണ്ടു്.

പുകയിലച്ചെടിക്കു പുറമേ നീലച്ചെടിയും ചിൻചിൻ കൃഷിചെയ്യുന്നു. ചെറിയ ഒരു തരം ചെടിയാണിതു്. ഇതിൽനിന്നു് നീലമുണ്ടാക്കുന്നു. വസ്ത്രം അലക്കി നീലത്തിൽ മുക്കി ഉണക്കുന്നതു് നാം കണ്ടിട്ടുണ്ടല്ലോ. വിദേശീയരായ കച്ചവടക്കാർ നീലം വാങ്ങിക്കൊണ്ടു പോകുന്നു.

പട്ടുനൂൽപ്പുഴുക്കളെ വളർത്തുന്ന ചിലർ ചിൻചിനിന്റെ അയൽവീട്ടുകളിലുണ്ടു്. മൾബറിച്ചെടികളിലാണു് ഈ പുഴുക്കളെ വളർത്തുന്നതു്. ഇവിടെ പട്ടുവസ്ത്രങ്ങൾ നെയ്യുന്നവരും ഉണ്ടു്. തേയിലച്ചെടി മിക്ക വീട്ടുകളിലും നട്ടുവളർത്തുന്നു.

കൊയ്ത്തുകാലം വന്നാൽ തെക്കേ ചൈനയിൽ വലിയ ബഹളം തന്നെ. കച്ചവടക്കാർ വില്പന സാധനങ്ങളുമായി ഇറങ്ങുന്നു. ചിൻചിൻ പുതിയ വസ്ത്രങ്ങളും ഒരു കൊല്ലത്തേക്കു വേണ്ട വീട്ടുസാമാനങ്ങളും വാങ്ങുന്നതു് അക്കാലത്താണു്.



BOAT HOUSES IN CHINA

ചിൻചിന്റെ കുടുംബക്കാരെപ്പോലെയുള്ള അനേകം പേർ ദക്ഷിണ ചൈനയിൽ വസിക്കുന്നു. അവിടെ ആൾപ്പെരുപ്പം കൂടുതലാണു്. സിക്കിയാങ്ങിൽ വള്ളങ്ങളിലും ആളുകൾ താമസിക്കുന്നു. ചൈ

നയിലെ മററു നദികളിലും ഇങ്ങനെ ആളുകഠം പാർക്കുന്നുണ്ട്. കരയിൽ, ഫലപുഷ്ടിയുള്ള സ്ഥലങ്ങളിൽ, ജനങ്ങഠംക്കു വസിക്കുവാൻ സ്ഥലസൗകര്യം കുറവായതിനാലാണ് വള്ളങ്ങഠം വീടുകളായി ഉപയോഗിക്കുന്നതു്.

നമ്മുടെ നാട്ടിൽ മിക്ക വീടുകളിലും ചീനച്ചട്ടിയും ചീനബ്ഭരണിയും ഉണ്ടായിരിക്കുമല്ലോ. വളരെക്കാലത്തിനു മുമ്പുതന്നെ ചൈനക്കാർ നമ്മുടെ രാജ്യവുമായി കച്ചവടം നടത്തിവന്നു. കേരളത്തിലെ ചില ഭാഗങ്ങളിൽ കാണുന്ന ചീനവലകളും അവർ ഇവിടെ കൊണ്ടുവന്നു് പ്രചരിപ്പിച്ചതാവാം.

ചിൻചിനും മററും ആഹാരം കഴിക്കുന്നതു കാണാൻ രസമുണ്ട്. പെൻസിൽപോലുള്ള രണ്ടു കോൽകൊണ്ട് തെരുതെരെ ചോറു് വായിലേക്കു തെറിപ്പിച്ച് അവർ ഭക്ഷിക്കുന്നു. ചോറും മത്സ്യവും മാംസവുമാണ് അവരുടെ പ്രധാന ഭക്ഷണം. പഞ്ചസാരയും പാലും ചേക്കാത്ത ചായയാണ് അവരുടെ പാനീയം. നാം ദാഹത്തിനു വെള്ളം കുടിക്കുന്നതിനുപകരം അവർ ഇത്തരം ചായവെള്ളമാണ് കുടിക്കുന്നതു്.

ചീന ഭാഷയാണ് ഇവിടെ സംസാരിക്കുന്നതു്. ആ ഭാഷ പഠിക്കുവാൻ വളരെ പ്രയാസമാണ്.

## 4. പിറന്നാഠം സമ്മാനം

അച്ഛൻ എനിക്കു് പിറന്നാഠം സമ്മാനമായി കൊണ്ടുവന്നതു് ഭംഗിയുള്ള കുറെ കടലാസുപൂക്കളും, ഒരു മനോഹരമായ വീശറിയുമായിരുന്നു. അവ എനിക്കു വളരെ ഇഷ്ടപ്പെട്ടു. ഈ സാധനങ്ങഠം ഇത്ര ആകർഷകമായ രീതിയിൽ ഉണ്ടാക്കുന്നതു് ആരാണ്? അവരുടെ കൈവേല ആശ്ചര്യകരം

തന്നെ. എനിക്കു് അവരെപ്പററി കൂടുതൽ വിവരങ്ങഠം അറിയണമെന്നു തോന്നി. ഞാൻ അച്ഛനോടു ചോദിച്ചു.

"ഈ പൂക്കളും വിശറിയും ഉണ്ടാക്കുന്നതാരാണച്ഛാ ?"

അച്ഛൻ :—ജപ്പാൻ എന്നൊരു രാജ്യം നീ കേട്ടിട്ടുണ്ടോ? അവിടത്തെ ആളുകഠം ഇത്തരം കൗതുകവസ്തുക്കളു ണ്ടാക്കാൻ സമത്ഥരാണു്. നല്ല പാവകളും കളി പ്പാട്ടങ്ങളും ജപ്പാനിൽനിന്നു് ധാരാളം കയററി അയയ്ക്കുന്നുണ്ടു്.

ഞാൻ :—നമുക്കു് ജപ്പാനിൽ പോകണം. ധാരാളം കളി പ്പാട്ടങ്ങഠം കിട്ടുമല്ലോ.

അച്ഛൻ :—കളിപ്പാട്ടങ്ങഠം കിട്ടും. പക്ഷേ അവിടെ അഗ്നി പവ്വതങ്ങഠം ഉണ്ടു്. 'ഫ്യൂജിയാമ' എന്നു പേരുള്ള അഗ്നിപവ്വതത്തിൽനിന്നു് പുകച്ചുരുളു കഠം ഉയൻകൊണ്ടിരിക്കും. എപ്പോഴാണതു പൊട്ടു ന്നതു് എന്നറിഞ്ഞുകൂടാ. പൊട്ടിയാൽ ചുററും പാക്കുന്ന മനുഷ്യരും വീടുകളും നശിക്കും. വീടു കഠം നശിച്ചാൽ വലിയ നഷ്ടമുണ്ടാകും. അതു കൊണ്ടു് ചെലവു കുറഞ്ഞ കടലാസുവീടുകളാണു് അവിടെ അധികം.

ഞാൻ :—നമ്മുടെ വീടു് കടലാസുകൊണ്ടു് ഉണ്ടാക്കാത്ത തെന്താണു്?

അച്ഛൻ :—ഇവിടെ അഗ്നിപവ്വതമില്ലല്ലോ. മഴ കൂടുത ലുള്ള നമ്മുടെ രാജ്യത്തു് കടലാസുകൊണ്ടു് വീടു ണ്ടാക്കിയാൽ അതെല്ലാം നനഞ്ഞു കുതിന്നു് താഴെ വീഴും.

ഞാൻ :—അവിടത്തെ ആളുകളെക്കുറിച്ചു് എനിക്കു് അറി യണമെന്നുണ്ടു്.

അച്ഛൻ :—പറയാം. അവർ സമർത്ഥന്മാരാണെന്നു നേരത്തെ പറഞ്ഞല്ലോ; പരിശ്രമശീലം അവരിൽനിന്നും നാം കണ്ടുപഠിക്കണം. നമുക്കു ആവശ്യമുള്ള പല സാധനങ്ങളും ചുരുങ്ങിയ വിലയ്ക്കു് വില്ക്കാൻ തക്കവണ്ണം ജപ്പാനിൽ നിർമ്മിക്കുന്നു. പട്ടുതുണികൾക്കു് സുപ്രസിദ്ധമാണു് ജപ്പാൻ. കുന്നിൻപുറങ്ങളിൽ മൾബെറിച്ചെടികൾ നട്ടുപിടിപ്പിച്ചു പട്ടുനൂൽ പുഴുക്കളെ വളർത്തുന്നു. പട്ടുനൂൽപുഴുക്കളുടെ കൂടുകളിൽനിന്നാണു് നൂൽ കിട്ടുന്നതു്. നെയ്ത്തു ഇവിടെ ഒരു കുടിൽവ്യവസായമാണു്.

ഞാൻ :—ജപ്പാനിലെ ഒരു കുട്ടിക്കു് ഞാൻ ഒരു കത്തയയ്ക്കുവാൻ പോവുകയാണു്.

അച്ഛൻ :—അവരുടെ ഭാഷ മലയാളമല്ല. ജപ്പാൻകാർ ജാപ്പനീസ് ഭാഷയാണു് സംസാരിക്കുന്നതു്.

ഞാൻ :—എനിക്കു് ജാപ്പനീസ് ഭാഷ അറിഞ്ഞുകൂടല്ലോ. കളിപ്പാട്ടങ്ങൾ ധാരാളം ഉണ്ടാക്കുന്ന ആ നാട്ടു് എങ്ങനെയിരിക്കുമച്ഛാ?

അച്ഛൻ :—ജപ്പാൻ ഒരു ദ്വീപസമൂഹമാണു്. നാലു ദ്വീപുകൾക്കു് പൊതുവായുള്ള പേരാണു് "ജപ്പാൻ" ഹോൺഷു പ്രധാനപ്പെട്ട ദ്വീപാണു്. നമ്മുടെ നാട്ടിലെപ്പോലെ ജപ്പാനിൽ നെൽകൃഷി ഉണ്ടു്. വേനൽക്കാലത്തു മാത്രമേ നെൽകൃഷി ചെയ്യാറുള്ളു. തണുപ്പുകാലത്തു് ഗോതമ്പു്, ബാർലി എന്നിവ കൃഷിചെയ്യുന്നു. ജപ്പാന്റെ കിഴക്കേ തീരപ്രദേശത്തു മഴ ധാരാളമുണ്ടു്.

ഞാൻ :—അപ്പോൾ അവിടെയുള്ള കടലാസു വീടുകൾ നശിച്ചുപോകയില്ലേ?

അച്ഛൻ :—ജപ്പാനിൽ എല്ലാ ദിക്കിലും കടലാസു വീടുകളല്ല. അഗ്നിപർവ്വതങ്ങളുടെ ചുററം കുറെ കടലാസുവീടുകൾ കാണാം; അത്രേയുള്ളു.

ഞാൻ :—അവിടെ മഴ കാണുകയില്ലായിരിക്കും.

അച്ഛൻ :—ജപ്പാനിൽ എല്ലായിടത്തും കൃഷിക്കാവശ്യമുള്ള വെള്ളം കിട്ടത്തക്കവണ്ണം മഴയുണ്ടു്. എന്നാൽ വലിയ മഴയില്ലതാനും.

ഞാൻ :—ആവശ്യത്തിനു മഴപെയ്യുന്നതുകൊണ്ടു് ചൂടു കുറവായിരിക്കും.

അച്ഛൻ :—അങ്ങനെയല്ല. വേനൽക്കാലത്തു ചൂടു തോന്നും. മഞ്ഞുകാലത്തു് വല്ലാത്ത തണുപ്പായിരിക്കും.

ഞാൻ :—ജപ്പാൻ! എന്തു നല്ല പേരു്.

അച്ഛൻ :—ഉദയസൂര്യന്റെ നാടു് എന്നും ഇതിനു പേരുണ്ടു്.

ഞാൻ :—എനിക്കു് അവിടെ പോയാൽ കൊള്ളാമെന്നുണ്ടു്. എന്തു ചെയ്യാം! അഗ്നിപർവ്വതങ്ങളുണ്ടല്ലോ.

അച്ഛൻ :—അതിനെന്തു്? അവിടെ നിന്നെപ്പോലെ അനവധി കുട്ടികൾ പാർക്കുന്നുണ്ടു്. അവർ നിന്റെ ഈ ഭയം കണ്ടാൽ പൊട്ടിച്ചിരിക്കും. ഒരു കാര്യത്തിലും ഭയം നന്നല്ല.

ഇത്രയുമായപ്പോൾ പിറന്നാൾ വിരുന്നിനു് ആളുകൾ വന്നുതുടങ്ങി. ഞാൻ അപ്പോഴും ജപ്പാൻകാരെക്കുറിച്ചു് വിചാരിക്കുകയായിരുന്നു.

## 5. അർജന്റീനയിലെ സാം എന്ന ബാലൻ

സാമിന്റെ അച്ഛൻ ഗോതമ്പു കൃഷിചെയ്യുന്ന ഒരാളാണു്. അദ്ദേഹം നമ്മുടെ രാജ്യത്തിൽനിന്നു വളരെ അകലെ സ്ഥിതിചെയ്യുന്ന അർജന്റീനയിൽ വസിക്കുന്നു. ഇതു് തെക്കേ അമേരിക്കയുടെ തെക്കു കിഴക്കു ഭാഗത്താണു്.

അർജന്റീനയുടെ പടിഞ്ഞാറ [illegible] ആൻഡിസ് എന്ന പർവ്വതം കിടക്കുന്നു. സാമിന്റെ അച്ഛന്റെ കൃഷിസ്ഥലം വലിയ ഒരു നദീതീരത്താണു്. ഈ നദിയുടെ പേർ പരാഗ്വേ എന്നാകുന്നു. വീതിയും ആഴവുമുള്ളതുകൊണ്ടു് വലിയ കപ്പലുകൾക്കു് ഇതിൽ സഞ്ചരിക്കാം.

ഇവിടെ കൃഷിചെയ്തുണ്ടാക്കുന്ന ഗോതമ്പെല്ലാം പല രാജ്യങ്ങളിലേക്കും കയററി അയയ്ക്കുന്നു. വേനൽക്കാലത്താണു് കൂടുതൽ മഴ പെയ്യുന്നതു്. അതുകൊണ്ടു് വേനല്ക്കു് ചൂടു കുറവാണു്. അതുപോലെതന്നെ കഠിനശൈത്യവുമില്ല. മിതമായ ഈ കാലാവസ്ഥ ഗോതമ്പിന്റെ വളർച്ചയ്ക്കനുകൂലമാണു്.

പരാഗ്വേനദിയിൽക്കൂടെ സാം ഒരുദിവസം [illegible] സഞ്ചരിച്ചു. അവൻ പല മനോഹര കാഴ്ചകളും കണ്ടു. നദിയുടെ ഇരുവശങ്ങളും വിസ്തൃതമായ പുൽമൈതാനങ്ങൾ അവൻ കാണുകയുണ്ടായി. ഇവയ്ക്കു് "പമ്പാസ്" എന്നു പറയുന്നു. ഈ പുൽമൈതാനങ്ങളിൽ ചില സ്ഥലങ്ങൾ വെട്ടിത്തെളിച്ചു് ഗോതമ്പുകൃഷിചെയ്തിരിക്കുന്നു. അങ്ങനെ കുറേദൂരം പോയപ്പോൾ സാം സഞ്ചരിച്ചിരുന്ന കപ്പൽ കുറെക്കൂടി വീതിയുള്ള മറെറാരു നദിയിലെത്തി. പരാഗ്വേനദിയുടെതന്നെ തുടർച്ചയായ ഈ നദിക്കു് പരാനാ എന്നാണു് പേർ. ഈ നദിയുടെ തീരത്തു് [illegible] ഗോതമ്പുകൃഷിസ്ഥലങ്ങളും കാലികളെ

വളർത്താൻ പററിയ പുൽമൈതാനങ്ങളും കാണാമായിരുന്നു. ഇതും “പമ്പാസ്” എന്ന പ്രദേശത്തിൽപ്പെട്ടതാണ്. കുതിരപ്പുറത്തു കയറിയിരുന്ന് ആടുമാടുകളെ മേച്ചു നടക്കുന്ന ഇടയച്ചെറുക്കന്മാരെ ഇവിടെ ധാരാളം കാണാം. കമ്പിളികൊണ്ടുണ്ടാക്കിയ ചുവന്ന കാലുറയും തലയിൽ പരന്ന തൊപ്പിയും ഇവർ ധരിക്കുന്നു. ഇവർ സമർത്ഥരായ കുതിരസ്സവാരിക്കാരാണ്. ഈ നദീതീരങ്ങളിൽ ചില വലിയ പട്ടണങ്ങൾ സ്ഥിതിചെയ്യുന്നു. ബ്യൂണേസ്സ് അയേഴ്സ് എന്ന വലിയ പട്ടണത്തിൽ സാമിന്റെ അമ്മാവൻ കാത്തുനിന്നിരുന്നു. സാം അവിടെ ഇറങ്ങി.

ബ്യൂണേസ്സ് അയേഴ്സിൽ അമ്മാവന്റെകൂടെ സാം രണ്ടു ദിവസം താമസിച്ചു. പല സ്ഥലങ്ങളിലും ഗോതമ്പു വയലുകൾ അവിടെ കണ്ടു. മററു ചില സ്ഥലങ്ങളിൽ ധാരാളം കന്നുകാലികളെ വളർത്തുന്നതും കാണുകയുണ്ടായി. അവൻ അമ്മാവനോടു ചോദിച്ചു: “പമ്പാസ് പ്രദേശത്ത് എല്ലായിടത്തും കാലികളെ വളർത്തുന്നുണ്ടോ?” അമ്മാവൻ പറഞ്ഞു: “പമ്പാസിന്റെ കിഴക്കേ തീരത്തിൽ ഉറുഗ്വേ നദിയുടെ കരയിലാണ് ഏററവും കൂടുതൽ കാലികളെ വളർത്തുന്നത്. മാംസവ്യവസായശാലകളും അവിടെയുണ്ട്. പമ്പാസിന്റെ പടിഞ്ഞാറെ തീരത്താണ് ഗോതമ്പുകൃഷി പ്രദേശങ്ങൾ. ഗോതമ്പും മാംസവുമാണ് ഇവിടത്തെ പ്രധാന കയററുമതി സാധനങ്ങൾ.”

ബ്യൂണേസ്സ് അയേഴ്സ് അർജന്റീനയുടെ തലസ്ഥാനവും തെക്കേ അമേരിക്കയിലെ ഏററവും വലിയ പട്ടണവുമാകുന്നു. ഈ രാജ്യത്തെ ആളുകൾ അധികവും പാശ്ചാത്യരീതിയിൽ കാലുറയും കോട്ടും തൊപ്പിയുമാണ് ധരിക്കുന്നത്. അവർ സ്പാനിഷ് ഭാഷ സംസാരിക്കുന്നു.

ഒരു ദിവസം വൈകുന്നേരം സാം താമസിച്ചിരുന്ന ഹോട്ടലിൽ ഉയരം കൂടിയ ഒരു മനുഷ്യൻ വന്നു. അദ്ദേഹം ആരാണെന്നറിയാൻ സാമിന്നു് വലിയ മോഹമുണ്ടായി. അമ്മാവൻ അദ്ദേഹവുമായി പരിചയപ്പെട്ടു. അർജന്റീനയുടെ തെക്കു കിടക്കുന്ന പെറ്റഗോണിയ ആണു് അദ്ദേഹത്തിന്റെ ജന്മദേശം. അവരുടെ നാട്ടിൽ മിക്കവരും ഉയരംകൂടിയവരാണു്,

സാമിന്റെ അമ്മാവന്നു് ഒരു മാംസവ്യവസായശാലയിലായിരുന്നു ജോലി. അതുകൊണ്ടു് സാം അങ്ങോട്ടുപോയി. മാംസം ടിന്നുകളിലാക്കുന്ന അനവധി വ്യവസായശാലകൾ അർജന്റീനയിൽ കണ്ടു. മാംസം കേടു വന്നു പോകാതിരിക്കാൻ ഐസിലിട്ടു സൂക്ഷിക്കുന്നു. വളരെയധികം മാംസം യൂറോപ്പിലെ പല രാജ്യങ്ങളിലേക്കും കയറ്റി അയയ്ക്കുന്നുണ്ടു്.

## 6. ശ്രീ. ജോർജ്ജിന്റെ പ്രസംഗം

ഒരു ദിവസം ഹെഡ്മാസ്റ്റർ ക്ലാസ്സിൽ വന്നു. അദ്ദേഹത്തിന്റെ കൂടെ മറ്റൊരു മാന്യനും ഉണ്ടായിരുന്നു. ഞങ്ങൾ അവരെ കണ്ടപ്പോൾ ആദരപൂർവ്വം എഴുന്നേറ്റു. പുഞ്ചിരിച്ചുകൊണ്ടു് ഹെഡ്മാസ്റ്റർ ഇപ്രകാരം പറഞ്ഞു:

"പ്രിയപ്പെട്ട കുട്ടികളെ! നമ്മുടെ മാന്യാതിഥി ശ്രീ. ജോർജ്ജിനെ നിങ്ങൾക്കു പരിചയപ്പെടുത്തുവാൻ എനിക്കു അതിയായ സന്തോഷമുണ്ടു്. അദ്ദേഹം ഒരു ലോകസഞ്ചാരിയാണു്. കുട്ടികളോടു് അദ്ദേഹത്തിന്നു വലിയ സ്നേഹമാണു്. ഞങ്ങൾ സഹപാഠികളായിരുന്നു. എന്നെ കാണുവാൻ അദ്ദേഹം ഇന്നു് ഇവിടെ വന്നു. അദ്ദേഹം സന്ദർശിച്ചിട്ടുള്ള ഏതെങ്കിലും രാജ്യത്തെ ജനങ്ങളെപ്പറ്റി നിങ്ങളോടു് സംസാരിക്കണമെന്നു ഞാൻ അപേക്ഷിച്ചു. അദ്ദേഹം

സന്തോഷപൂർവ്വം അതു സമ്മതിക്കുകയും ചെയ്തു. നിങ്ങളോടു സംസാരിക്കുവാൻ ശ്രീ. ജോർജ്ജിനെ ഞാൻ ക്ഷണിക്കുന്നു." ശ്രീ. ജോർജ്ജ് ഇങ്ങനെ പ്രസംഗിച്ചു:

"പ്രിയപ്പെട്ട ബാലികാബാലന്മാരെ സ്പെയിൻ രാജ്യത്തെക്കുറിച്ചും അവിടത്തെ ജനങ്ങളെക്കുറിച്ചും ചില കാര്യങ്ങൾ ചുരുക്കിപ്പറയാം. യൂറോപ്പ് ഭൂഖണ്ഡത്തിന്റെ തെക്കു പടിഞ്ഞാറെ മൂലയിലാണ് സ്പെയിൻ രാജ്യം. ഫ്രാൻസിന്റെയും സ്പെയിനിന്റെയും ഇടയിൽ പിരനീസ് പർവ്വതങ്ങളുണ്ട്. ഈ പർവ്വതങ്ങൾ സ്പെയിൻ രാജ്യത്തിന്റെ അതിർത്തിയാണ്. ഞാൻ കുറേ നാൾ മുമ്പ് തെക്കു കിഴക്കേ സ്പെയിൻ സന്ദർശിച്ചു. മദ്ധ്യധരണ്യാഴിയുടെ തീരത്തു കിടക്കുന്ന ഈ പ്രദേശത്തു് വേനൽക്കാലത്തു കടുത്ത ചൂടാണ്. ചൂടിന്റെ കാഠിന്യം നിമിത്തം ചെടികൾക്കും ജീവജാലങ്ങൾക്കും വെള്ളം ഏറ്റവും കൂടുതൽ ആവശ്യമായിത്തീരുന്നു. എന്നാൽ വേനൽക്കാലത്തു ഇവിടെ മഴയില്ല. തണുപ്പുകാലത്താണ് മഴ പെയ്യുന്നത്. ഈ തരത്തിലുള്ള കാലാവസ്ഥയ്ക്കു് മെഡിറ്ററേനിയൻ കാലാവസ്ഥ എന്നു പറയുന്നു. സ്പെയിനിൽ വളരെ പഴവർഗ്ഗങ്ങളുണ്ട്.

ചില സ്ഥലങ്ങളിൽ ഓറഞ്ചുതോട്ടങ്ങൾ കണ്ടു. പഴുത്തു നില്ക്കുന്ന ഓറഞ്ചുകൾ കാണാൻ എന്തൊരു ഭംഗിയായിരുന്നെന്നോ! വേറെ ചില പ്രദേശങ്ങളിൽ മുന്തിരിത്തോട്ടങ്ങൾ കാണുകയുണ്ടായി. ഇവിടെ മുന്തിരി ധാരാളം ഉണ്ടാകുന്നതിനാൽ അതിൽനിന്നു് വീഞ്ഞുണ്ടാക്കുന്നു. മുന്തിരിങ്ങ ഉണക്കുകയും ചെയ്യാറുണ്ട്. അത്തിപ്പഴം, തക്കാളി, നാരങ്ങ തുടങ്ങിയ പഴങ്ങൾ കൃഷിചെയ്യുന്ന പഴത്തോട്ടങ്ങളും അവിടങ്ങളിലുണ്ട്. പഴങ്ങൾ വളരെയധികം അന്യരാജ്യങ്ങളിലേയ്ക്കു് കയറ്റി അയയ്ക്കുന്നു. ജാം ഉണ്ടാക്കൽ ഇവിടത്തെ ഒരു പ്രധാന തൊഴിലാണ്. ഗോതമ്പ്, ബാർലി എന്നിവ കൃഷിചെയ്യുന്ന പ്രദേശങ്ങളുമുണ്ട്.

സ്പെയിനിലെ പീഠഭൂമികളിൽ ചെമ്മരിയാട്, കോവർകഴുത, കോലാട് ഇവയെ വളർത്തുന്നു. അവിടത്തെ "മറീനോ" ചെമ്മരിയാടുകളിൽനിന്നു "മറീനോ" എന്ന വിശേഷപ്പെട്ട കമ്പിളി ലഭിക്കുന്നു. കോവർകഴുതയെ കെട്ടിയ വണ്ടികളിലാണ് കൃഷിക്കാർ വിളവുകൾ വില്ക്കാൻ പട്ടണങ്ങളിലേക്കു പോകുന്നതു്. പാചകത്തിനു് പൊതുവേ ഉപയോഗിച്ചുവരുന്നതു്



MARINO SHEEP

ഒലിവ് എണ്ണയാണ്. ജിപ്സി* വർഗ്ഗക്കാരായ പെൺകുട്ടികൾ ഉടുത്തൊരുങ്ങി തുള്ളിച്ചാടി നടക്കുന്നതു കാണാം. സ്പെയിൻകാർ പൊതുവേ ആഡംബരപ്രിയരാണ്. സ്ത്രീകളുടെ കാര്യം പറയേണ്ടതില്ല. അവർക്ക് വിശേഷദിവസങ്ങളിൽ ചിത്രവേലകൾ ചെയ്ത ഭംഗിയേറിയ മേലങ്കി കൂടിയേ കഴിയൂ. പുഷ്പങ്ങളിൽ അവർക്ക് വലിയ ഭ്രമമാണ്.

പട്ടണങ്ങൾ അധികവും കുന്നിന്റെ മുകളിലാണ്. താഴ്വരകളിലാണ് പഴത്തോട്ടങ്ങൾ. പട്ടണങ്ങൾക്കു ചുറ്റും വലിയ മതിൽ കാണാം.

---

* ജിപ്സി=സ്ഥിരമായി ഒരിടത്തു പാർക്കാത്ത ഒരുവർഗ്ഗം.

ഒരിക്കൽ ഞാൻ സ്പെയിനിൻെറ തലസ്ഥാനമായ മാഡ്രിഡു് സന്ദർശിച്ചു. അതു് രാജ്യത്തിൻെറ ഏതാണ്ടു് മദ്ധ്യഭാഗത്തായി സ്ഥിതി ചെയ്യുന്ന ഒരു മനോഹര നഗരമാണു്. സ്പെയിനിൽ പല സ്ഥലങ്ങളിലും വളരെ അധികം മലകളും വലിയ കുന്നുകളും ഉള്ളതുകൊണ്ടു് അവയിൽക്കൂടെ തുരങ്കങ്ങൾ ഉണ്ടാക്കിയാണു് തീവണ്ടിപ്പാതകൾ നിർമ്മിച്ചിട്ടുള്ളതു്. അവിടത്തെ ഒരു പ്രധാന വിനോദം ഞാൻ കണ്ടു. കാളയും മനുഷ്യനും തമ്മിലുള്ള ഒരു മല്ലയുദ്ധമായിരുന്നു അതു്. ഈ മത്സരം കാണാൻ ആയിരക്കണക്കിനു് ആളുകൾ തടിച്ചുകൂടുക പതിവാണു്. കൂററൻ കാളകളെ സ്പെയിനിൽ ധാരാളം കാണാം.

സ്പെയിനിൽ വേറെയും ചില വലിയ പട്ടണങ്ങളുണ്ടു്. ബാർസിലോണ ഒരു വ്യവസായ കേന്ദ്രമാണു്. ഇതൊരു പ്രധാന തുറമുഖവുമാണു്. ഇവിടെ പരുത്തി, ലിനൻ, പട്ടു് എന്നിവകൊണ്ടു് വസ്ത്രങ്ങൾ ഉണ്ടാക്കിവരുന്നു. പഴങ്ങൾ ടിന്നുകളിലാക്കുന്നതും, ജാം, വീഞ്ഞു് എന്നിവയുടെ നിർമ്മാണവും ഇവിടത്തെ ചില വ്യവസായങ്ങളാണു്.

പ്രസിദ്ധമായ ജിബ്രാൾട്ടർമുനമ്പു് സ്പെയിനിൻെറ തെക്കേ അററത്താണു് സ്ഥിതിചെയ്യുന്നതു്.

നിങ്ങളെ കാണാനും ഇത്രയും സംസാരിക്കാനും ഇടയായതിൽ ഞാൻ അതിയായി സന്തോഷിക്കുന്നു. എല്ലാവർക്കും എൻെറ ആശംസകൾ.”

ശ്രീ. ജോർജ്ജു് പ്രസംഗം അവസാനിപ്പിച്ചു. അവരുടെ ക്ലാസ്സു് ലീഡർ അദ്ദേഹത്തിനു് നന്ദി പറഞ്ഞു.

# 7. മരംവെട്ടുകാരൻ ജാക്ക്

ജാക്ക് ഒരു മരംവെട്ടുകാരനാണ്. അയാളെപ്പോലെയുള്ള അനേകം മരംവെട്ടുകാർ കാനഡയിൽ ക്യൂബെക്ക് പട്ടണത്തിൽ വസിക്കുന്നു. അവരുടെ ജോലിസ്ഥലം കാനഡയുടെ വടക്കുകിഴക്കുള്ള കാട്ടുപ്രദേശമാണ്. ഈ സ്ഥലം ശൈത്യകാലത്ത് മഞ്ഞുകട്ടികൊണ്ട് മൂടിക്കിടക്കുന്നു. ഉഷ്ണകാലമായാൽ മഞ്ഞുരുകും.

വിലപിടിച്ച പലതരം വൃക്ഷങ്ങൾ ഇവിടെയുണ്ട്. മരപ്പണിക്കാർക്ക് ഇവയുടെ തടി വളരെ വിശേഷമാണ്. തേക്ക്, ഈട്ടി മുതലായ മരങ്ങൾ ഇവിടെ കാണുകയില്ല. ഈ പ്രദേശങ്ങളിലുള്ള പൈൻമരം വീഞ്ഞപ്പെട്ടി, പെൻസിൽ മുതലായവ ഉണ്ടാക്കുവാൻ ഉപയോഗിക്കുന്നു. പൈൻതടിയാകട്ടെ പലകകളാക്കുന്നതിനുപുറമേ വലിയ യന്ത്രങ്ങളിലിട്ട് അരച്ച് പൾപ്പാക്കി കടലാസ്സുണ്ടാക്കുവാനും ഉപയോഗിക്കുന്നു.

മഞ്ഞുകാലം വന്നു. നിലം മഞ്ഞുകട്ടികൊണ്ട് നിറഞ്ഞുകഴിഞ്ഞു. ജാക്കും കൂട്ടരും അവരുടെ ജോലി ആരംഭിക്കുകയായി. നമ്മുടെ നാട്ടിലെപ്പോലെ കോടാലികൊണ്ട് മരം മുറിച്ചിടുകയല്ല അവിടെ. ഈർച്ചവാൾകൊണ്ട് അറുത്തുവീഴ്ത്തുകയാണ്. മരം വീണുകഴിഞ്ഞാൽ അതിന്റെ കൊമ്പുകളും ചില്ലകളും വെട്ടിമാററി തടികൾ മഞ്ഞിന്റെ മീതെ തള്ളിയിടുന്നു.

മഞ്ഞുകാലം കഴിഞ്ഞു. മഞ്ഞുരുകിത്തുടങ്ങി. [illegible] തടിക്കൂട്ടങ്ങളും ഒഴുകുകയായി. ജാക്കും [illegible] അവരെ നാട്ടിലേക്ക് തിരിച്ചുവരുന്നു. ചിലപ്പോഴെല്ലാം വേനൽക്കാലത്തും മരങ്ങൾ വെള്ളച്ചാലുകളിൽക്കൂടി ഒഴുക്കിക്കൊണ്ടുപോകാറുണ്ട്.

നദിയുടെ കരകളിൽ ഈർച്ചമില്ലുകളുണ്ട്. ഈ മില്ലുകളിൽ തടികളെല്ലാം അറുത്ത് പലകകളാക്കുന്നു. പലകകൾ അന്യരാജ്യങ്ങളിലേയ്ക്കു് കയററി അയയ്ക്കുന്നു. പത്രക്കടലാസ്സുണ്ടാക്കുന്ന മില്ലുകൾ ഇവിടെയുണ്ട്.

മരങ്ങൾ മുറിച്ചുകഴിഞ്ഞാൽ പുതിയ തൈകൾ വച്ചുപിടിപ്പിക്കുന്നു.



WILD CAT

ഇവിടെയുള്ള കാടുകളിൽ കാട്ടുപൂച്ച, വെള്ളക്കുറുക്കൻ മുതലായ പലതരം മൃഗങ്ങളുണ്ട്. അവയ്ക്കു ധാരാളം രോമവുമുണ്ട്. മഞ്ഞുകാലത്ത് അത്തരം രോമത്തിന് വലിയ വിലയാണ്. മൃഗങ്ങളെ പിടിക്ക



WHITE FOX

കയിച്ച് പിടിച്ചു കൊന്ന് അവയുടെ തോലെടുക്കണം. കാനഡ, ഐക്യനാടുകൾ, യൂറോപ്യൻരാജ്യങ്ങൾ മുതലായിൽ ഈ രോമംകൊണ്ടുള്ള വസ്ത്രത്തിന് ധാരാളം ആവശ്യക്കാരുണ്ട്.

## 8. ഹോളണ്ട് രക്ഷിച്ച ബാലൻ

ഒരു ദിവസം വൈകുന്നേരം പീററർ അങ്ങാടിയിൽനിന്നു സാധനങ്ങൾ വാങ്ങി വീട്ടിലേയ്ക്കു മടങ്ങുകയായിരുന്നു. തണുത്ത കാററും മഞ്ഞും അവൻ കൂട്ടാക്കിയില്ല. സമുദ്രത്തിൽനിന്ന് അവൻെറ രാജ്യത്തിലേയ്ക്കു് വെള്ളം കയറാതിരിക്കാൻ നിർമ്മിച്ചിരുന്ന ഒരു വലിയ അണയുടെ തീരത്തുകൂടി അവൻ നടന്നു. മങ്ങിയ വെളിച്ചത്തിൽ അണയുടെ ഒരു ഭാഗത്ത് ഒരു ചെറിയ ദ്വാരം അവൻ കണ്ടു. അതിലൂടെ സമുദ്രജലം ഇററിററുവീണുകൊണ്ടിരുന്നു. പീററർ പരിഭ്രമിച്ചു. കയ്യിലുള്ള സാധനങ്ങളെല്ലാം താഴെയിട്ടു. ആ ദ്വാരം അടയ്ക്കുവാൻ എന്താണ് വഴി? അവൻ ആലോചിച്ചു. കുറെ ചെളിയും മണ്ണും വാരി തേച്ചുനോക്കി. ഫലമുണ്ടായില്ല വെള്ളം വന്നുകൊണ്ടേയിരുന്നു. പീററർ നിലവിളിച്ചുകൂട്ടി. ആരും വന്നില്ല. അവസാനം അവൻെറ ഒരു കൈവിരൽ ആ ദ്വാരത്തിൽ തിരുകി കൊടും തണുപ്പുള്ള രാത്രിയിൽ തണുപ്പത്തു് അവൻ അതേനിലയിൽ ഇരുന്നു കഴിച്ചുകൂട്ടി. നേരംപുലർന്നപ്പോൾ പലരും ആ വഴിക്കുവന്നു പീറററെ കണ്ടപ്പോൾ അവർക്ക് കാര്യം മനസ്സിലായി. സ്വന്തം ജീവനെപ്പോലും വകവയ്ക്കാതെ ആ കുട്ടി സ്വരാജ്യത്തെ ആപത്തിൽനിന്ന് രക്ഷിച്ചിരിക്കുന്നു! എല്ലാവരും അവനെ വാനോളം പുകഴ്ത്തി.

പീററർ ഒരു ഡച്ചുബാലനാണ്. അവൻെറ രാജ്യത്തിനു സമുദ്രനിരപ്പിൽനിന്ന് താണരാജ്യം എന്നർത്ഥമുള്ള നെതർലൻഡ്സ് എന്നാണ് പേർ. അണ

കരം കെട്ടി കടലിൽനിന്നു് ഭൂമി നികത്തി എടുത്തിരിക്കയാണു്. ഇപ്പോഴും സമുദ്രതീരത്തുള്ള പല പ്രദേശങ്ങളും കരയാക്കി മാററുവാൻ അവർ പരിശ്രമിച്ചുകൊണ്ടിരിക്കുന്നു. ഇത്തരത്തിൽ സമുദ്രത്തിൽനിന്നു് കരയിലേക്കു് വെള്ളം കയറുന്നതു തടയാൻ വേണ്ടി നിർമ്മിച്ച അണക്കെട്ടുകൾക്കു് "ഡൈക്കുകൾ" എന്നു പറയുന്നു. അവക്കു് നല്ല വീതിയും ഉയരവുമുണ്ടു്. അതുകൊണ്ടു് അവയുടെ മീതേക്കൂടി മോട്ടോർകാറുകൾക്കുപോലും സഞ്ചരിക്കാം.

ഡച്ചുകാരുടെ വീട്ടിനകത്തിരുന്നു് നോക്കുമ്പോൾ തെരുവിൽക്കൂടി പോകുന്ന തോണികൾ ഉയരങ്ങളിൽ സഞ്ചരിക്കുന്നതായി കാണാം. കാരണം പറയാമോ?



DUTCH COW

ഫിററരുടെ നാട്ടുകാർ അദ്ധ്വാനശീലരാണു്. കടലിൽനിന്നു് വീണ്ടെടുത്ത പലസ്ഥലങ്ങളിലും അവർ നല്ല മണ്ണു നിറച്ചു് കൃഷിചെയ്യുന്നു. എല്ലാകാലവും മഴയുള്ളതുകൊണ്ടു് സസ്യങ്ങൾ തഴച്ചുവളരുന്നു. ഗോതമ്പു്, ഉരുളക്കിഴങ്ങു്, മധുരക്കിഴങ്ങു്, പയറുവർഗ്ഗങ്ങൾ, ഫ്ളാക്സ് എന്നിവയാണു് പ്രധാനവിളവുകൾ. മനോഹരമായ പൂന്തോട്ടങ്ങൾ രാജ്യത്തിന്റെ മിക്കഭാഗങ്ങളിലും കാണാം. കൃഷിക്കുപുറമേ കന്നുകാലിവളർത്തൽ ഇവിടത്തെ മുഖ്യമായ തൊഴിലാണു്.

പാൽക്കട്ടി, വെണ്ണ, മാംസം, നല്ലയിനത്തിൽപെട്ട കന്നുകാലികൾ എന്നിവ അന്യരാജ്യങ്ങളിലേക്ക് കയററി അയയ്ക്കുന്നു. സോപ്പ്, മൺപാത്രങ്ങൾ, സ്ഫടികസാമാനങ്ങൾ, വസ്ത്രങ്ങൾ മുതലായവ നിർമ്മിക്കുന്ന വ്യവസായശാലകൾ ഇവിടെയുണ്ട്.

നെതർലണ്ടുകാർ വളരെ ശുചിത്വമുള്ളവരാണ്. കാലിത്തൊഴുത്തുകൂടി വീടുപോലെ ഏററവും ശുചിയായി സൂക്ഷിക്കുന്നു.

ആൺകുട്ടികളും പെൺകുട്ടികളും പന്ത്രണ്ടു വയസ്സുവരെ ഒരേതരം പാവാടയാണ് ധരിക്കുന്നത്.

ഹോളണ്ടിൽ സൈക്കിൾ സവാരി അറിയാത്ത കുട്ടികൾ വളരെ ചുരുക്കമാണ്. ആറുവയസ്സിൽ തന്നെ അവർ സൈക്കിൾസവാരി പഠിക്കുന്നു. എട്ടുവയസ്സാകുമ്പോഴേക്കും സ്വന്തമായി ഒരു സൈക്കിളും ഉണ്ടായിരിക്കും. സാധാരണയായി കുട്ടികൾ സ്കൂളിലേക്ക് പോകുന്നതു സൈക്കിളിലാണ്. സമുദ്രതീരപ്രദേശമായതുകൊണ്ട് മീൻപിടിത്തവും കപ്പൽ നിർമ്മാണവും ഇവിടത്തെ പ്രധാന തൊഴിലുകളാണ്.

ഹോളണ്ടിന്റെ തലസ്ഥാനം ഹേഗ് പട്ടണമാണ്. ആംസ്റ്റർഡാം ഒരു വലിയ തുറമുഖപ്പട്ടണമാകുന്നു.

ഹോളണ്ടിലെ നെൽപ്പാടങ്ങൾക്ക് നമ്മുടെ കുട്ടനാടൻ വയലുകളോട് സാമ്യമുണ്ട്. സമുദ്രനിരപ്പിൽനിന്ന് താണുകിടക്കുന്ന നിലങ്ങളിൽനിന്ന് വെള്ളം കായലുകളിലേക്ക് പമ്പുചെയ്തുകളഞ്ഞാണ് ഇവിടെ കൃഷിചെയ്തുവരുന്നത്. കൃഷിചെയ്യുന്നതിന് അവർ യന്ത്രങ്ങൾ ഉപയോഗിക്കുന്നു. കഠിനാദ്ധ്വാനംകൊണ്ടുമാത്രമേ ഐശ്വര്യം കൈവരൂ.

# 9. ചേട്ടന്റെ ശിക്ഷ

കണ്ണൻ അച്ഛന്റെ അടുക്കൽചെന്നു് പരാതി പറഞ്ഞു:—അച്ഛാ ചേട്ടൻ എന്റെ മുഖത്തു് ഐസ്കട്ട വെച്ചുതേച്ചു.

അച്ഛൻ അവനെ സമാധാനിപ്പിച്ചു:—സാരമില്ല മകനേ.

കണ്ണൻ:—എന്റെ മുഖം മരവിച്ചുപോയി.

അച്ഛൻ ചിരിച്ചുകൊണ്ടു് കണ്ണനെ വിളിച്ചു് അരികിലിരുത്തി. കണ്ണനു സന്തോഷമായി. അച്ഛൻ അവനോടു് ഇങ്ങനെ പറഞ്ഞു: “ഒരു മഞ്ഞുകട്ട നിന്റെ ശരീരത്തിൽ ഒരു ഭാഗത്തു് സ്പർശിച്ചതിനു് ഇത്ര ബഹളം കൂട്ടാനുണ്ടോ? അങ്ങനെയാണെങ്കിൽ മഞ്ഞുകട്ടകൊണ്ടുണ്ടാക്കിയ വീടുകളിൽ താമസിക്കുന്ന ആളുകൾ എന്തുമാത്രം കലശൽ കൂട്ടണം?”

കണ്ണൻ:—മഞ്ഞുകട്ടകൾകൊണ്ടുണ്ടാക്കിയ വീടോ?

അച്ഛൻ:—അതെ. വിസ്തരിച്ചുപറയാം. കേട്ടോളൂ. ലോകത്തിലെ ഏററവും വലിയ ദ്വീപാണു് ഗ്രീൻലൻഡ്. ഇതു് വടക്കേ അമേരിക്കയുടെ വടക്കുകിഴക്കുഭാഗത്തു് കിടക്കുന്നു. ഈ ദ്വീപു് ശൈത്യമേഖലയിലാണു്. അതുകൊണ്ടു് തണുപ്പു് വളരെ കൂടുതലാകുന്നു. ഈ പ്രദേശത്തു് സസ്യങ്ങൾ യാതൊന്നും വളരുകയില്ല. ആണ്ടിൽ എട്ടുമാസവും ഭൂമി മഞ്ഞുകൊണ്ടു് മൂടിയിരിക്കും. ഇതിനു് തുണ്ട്റാപ്രദേശം എന്നും പേരുണ്ടു്.

ഈ നാട്ടിൽ എസ്കിമോ എന്ന വർഗ്ഗക്കാർ ജീവിക്കുന്നു. അവർ മഞ്ഞുകട്ടകൊണ്ടുണ്ടാക്കിയ

വീടുകളിലാണു് പാൎക്കുന്നതു്. ഇതിനു് "ഇഗ്ലൂ" എന്നാണു് പേർ. കുട്ട കമഴ്ത്തിയതുപോലെയിരിക്കുന്ന ഈ വീടുകൾക്കു് വാതിൽ ഒന്നേയുള്ളു. അതിലൂടെ കുനിഞ്ഞിഴഞ്ഞുവേണം അകത്തു കയറാൻ.

എസ്കിമോ വൎഗ്ഗക്കാരുടെ മുഖ്യ തൊഴിൽ നായാട്ടും മീൻപിടുത്തവും ആണു്.

സമുദ്രം അധികഭാഗവും തണുപ്പുകാലത്തു് മഞ്ഞുമൂടികിടക്കുന്നു. അടിഭാഗത്തെ വെള്ളം കട്ടിയാകുന്നില്ല. ഇങ്ങനെ ഐസു മൂടികിടക്കുന്നിടത്തു് എസ്കിമോകൾ കുഴികുഴിച്ചു് കുന്തവുമായി കാത്തിരിക്കുന്നു. മത്സ്യം വരുമ്പോൾ അവർ കുന്തമെറിഞ്ഞു് മീൻ പിടിച്ചെടുക്കുന്നു.



മഞ്ഞുകട്ടിയുടെ മേൽഭാഗത്തുകൂടി തെന്നിപ്പോകുന്ന ഒരുതരം വണ്ടി അവൎക്കുണ്ടു്. "സ്ലെഡ്ജ്" എന്നാണു് ഇതിനു പേർ. ഇതു വലിക്കുന്നതു് നായ്ക്കളാണു്. എട്ടും പത്തും നായ്ക്കളെ പൂട്ടി സ്ലെഡ്ജ് വലിപ്പിക്കുന്നു. "റെയിൻഡിയർ" എന്ന ഒരുതരം കലമാനും സ്ലെഡ്ജ് വലിക്കാറുണ്ടു്.

റെയിൻഡിയർ എസ്കിമോകൾക്കു് പ്രധാനപ്പെട്ട ഒരു മൃഗമാണു്. അതു് സ്ലെഡ്ജ് വലിക്കും, പാൽ നൽകും. അതിന്റെ മാംസം അവർ ഭക്ഷിക്കുന്നു.

തോൽകൊണ്ടു് ഉടുപ്പുകൾ ഉണ്ടാക്കുന്നു. നേരിയ എല്ലുകൾ സൂചികളായി ഉപയോഗിക്കുന്നു. റെയിൻഡീയറിന്റെ ഞരമ്പാണു് നൂലിനുപകരം ഉപയോഗിക്കുന്നതു്.

വേനല്ക്കാലത്തു് ഇഗ്ലൂവിലല്ല എസ്കിമോകൾ പാർക്കുന്നതു്; തോലുകൊണ്ടുണ്ടാക്കിയ ചെറിയ കൂടാരങ്ങളിലാണു്.

കണ്ണൻ:—അവിടെ സ്കൂളുകളുണ്ടോ അപ്പാ?

അപ്പൻ —ഇല്ല.

കണ്ണൻ:—ഇനി ചേട്ടൻ എന്റെ മുഖത്തു് ഐസ് കട്ട തേച്ചാൽ ചേട്ടനെ ഗ്രീൻലൻഡിലേക്കയയ്ക്കണം കേട്ടോ, അപ്പാ.

അപ്പൻ മകന്റെ വർത്തമാനം കേട്ടു് ചിരിച്ചു.

## 10 സ്വർണ്ണഖനികളുടെ നാട്ടിൽ

പെർത്ത്,
ആസ്ത്രേലിയ
12-1-1962,

പ്രിയപ്പെട്ട നിർമ്മലയ്ക്കു്,

കഴിഞ്ഞമാസം ഞാൻ നിനക്കയച്ചിരുന്ന കത്തിൽ ആസ്ത്രേലിയയിലെ മെൽബോൺ നഗരത്തെപ്പററി എഴുതിയിരുന്നുവല്ലോ. ഈ പ്രാവശ്യം ഞാൻ ഇപ്പോൾ താമസിച്ചുവരുന്ന പെർത്ത് എന്ന

പട്ടണത്തെപ്പററിയും പടിഞ്ഞാറെ ആസ്ത്രേലിയായിലെ പ്രധാന സ്ഥലങ്ങളെക്കുറിച്ചും എഴുതാം.

പടിഞ്ഞാറെ ആസ്ത്രേലിയ ഒരു പീഠഭൂമിയാണു്. ഇവിടെ മഴ വളരെ കുറവാണു്. കൂടുതൽ ആളുകൾ തിങ്ങിപ്പാർക്കുന്നതു് തെക്കുപടിഞ്ഞാറെ തീരത്താകുന്നു. ഇവിടെയാണു് പെർത്തു്.

ഇവിടെ മെഡിറററേനിയൻ കാലാവസ്ഥയാണു്. തെക്കുകിഴക്കൻ സ്പെയിനിലും ഇത്തരം കാലാവസ്ഥയാണെന്നു നിനക്കറിയാമല്ലോ. ആപ്പിൾ, ഓറഞ്ചു്, മുന്തിരി തുടങ്ങിയ പല പഴങ്ങളും ഇവിടെ സമൃദ്ധിയായി ഉണ്ടാകുന്നു.

ഏകദേശം എഴുപതു കൊല്ലങ്ങൾക്കു മുമ്പു് പടിഞ്ഞാറെ ആസ്ത്രേലിയായിലുള്ള ചില സ്ഥലങ്ങളിൽ സ്വർണ്ണം കണ്ടുതുടങ്ങി. അതോടുകൂടി യൂറോപ്യന്മാർ ആസ്ത്രേലിയായിലേക്കു് ധാരാളമായി വന്നു താമസമുറപ്പിച്ചു. പടിഞ്ഞാറെ ആസ്ത്രേലിയയിൽ പ്രധാനമായി രണ്ടു സ്ഥലങ്ങളിലാണു് സ്വർണ്ണഖനികൾ ഉള്ളതു്. കൽഗൂർലി, കൂൾഗാർഡി എന്നിവയാണു് ആ സ്ഥലങ്ങൾ.

കഴിഞ്ഞയാഴ്ച ഞാൻ ആ സ്വർണ്ണഖനികൾ കാണുവാൻ പോയി. ഖനികൾ സ്ഥിതിചെയ്യുന്നതു് പെർത്തിൽനിന്നു് ഏകദേശം മുന്നൂറുമൈൽ അകലെയാണു്. സ്വർണ്ണഖനിപ്രദേശങ്ങൾക്കു ചുററുപാടും മരുഭൂമിതന്നെ. രണ്ടു ഖനിപ്രദേശങ്ങളുള്ളതിൽ കൽഗൂർലിയിലാണു് കൂടുതൽ സ്വർണ്ണം ലഭിക്കുന്നതു്. ഖനിപ്രദേശങ്ങൾക്കു ചുററും വളരെയധികം സ്വർണ്ണാംശം അടങ്ങിയ അയിരു് കുന്നുകുന്നായി കൂട്ടിയിരിക്കുന്നതു കണ്ടപ്പോൾ ഞാൻ വാസ്തവത്തിൽ

# പ്രായോഗിക പ്രവർത്തനങ്ങൾ

I. ലോകപടത്തിൽ അടയാളപ്പെടുത്തുക:—

(1) കോംഗോതടം
(2) അറേബിയ
(3) ചൈന
(4) കാനഡ
(5) തുണ്ട്രാപ്രദേശം
(6) ആർജന്റൈന
(7) സ്പെയിൻ
(8) നെതർലൻഡ്സ്
(9) ജപ്പാൻ
(10) പടിഞ്ഞാറെ ആസ്ത്രേലിയ

II. പൂരിപ്പിക്കുക:—

(1) എസ്കിമോകളുടെ മഞ്ഞുകൊണ്ടുള്ള വീടിന് ——— എന്നു പറയുന്നു.

(2) തെക്കെ അമേരിക്കയിലെ ഏററവും വലിയ പട്ടണം ——— ആകുന്നു.

(3) ജപ്പാൻകാരുടെ പ്രധാന ആഹാരം ——— ഉം ——— ആകുന്നു.

(4) ആസ്ത്രേലിയായിലെ സ്വർണ്ണഖനിപ്രദേശങ്ങൾ ——— എന്നീ സ്ഥലങ്ങളിലാകുന്നു.

III. കാരണം പറയുക:—

(1) കാനഡയിലെ ഈർച്ചകമ്പനികൾ നദീതീരങ്ങളിലാണ് സ്ഥിതിചെയ്യുന്നത്.

(2) ആസ്ത്രേലിയ സ്വർണ്ണഖനിപ്രദേശങ്ങളിൽ 300 മൈൽ അകലെയുള്ള പെർത്തിൽനിന്നാണ് വെള്ളം കൊണ്ടുവരുന്നത്.

(3) ഒട്ടകത്തിനെ "മരുഭൂമിയിലെ കപ്പൽ" എന്നു പറയുന്നു.

(4) ഹോളണ്ടിൽനിന്നു ധാരാളം പാൽക്കട്ടി കയററി അയയ്ക്കുന്നു.

(5) എസ്കിമോകളുടെ നാട്ടിൽ ചുരുക്കം ചില മാസങ്ങളിലേ സൂര്യനെ കാണാറുള്ളു.

IV. ക്ലാസ്സിലുള്ള കുട്ടികളെ 10 സംഘങ്ങളായി ഭാഗിക്കുക. ഓരോ സംഘവും ഈ അദ്ധ്യായത്തിൽ പഠിച്ച ഓരോ രാജ്യക്കാരാണെന്നു സങ്കല്പിക്കുക. അതാതു രാജ്യങ്ങളിലെ ആളുകളെപ്പോലെ വസ്ത്രധാരണം ചെയ്യാൻ ശ്രമിച്ചാൽ വളരെ നല്ലതു്. ഓരോ സംഘവും അവനവന്റെ രാജ്യത്തിന്റെ പ്രത്യേകതകൾ മററുള്ളവരെ പറഞ്ഞു മനസ്സിലാക്കുക.

V. (1) "മദ്ധ്യധരണ്യാഴി കാലാവസ്ഥ" എന്നാലെന്തു്? ഈ കാലാവസ്ഥയുള്ള സ്ഥലങ്ങളിൽ എന്തെല്ലാമാണു് പ്രധാനമായി കൃഷിചെയ്തുവരുന്നതു്?

(2) എന്തുകൊണ്ടാണു് ഭക്ഷിണരേഖയിൽ ആരംഭപ്പെടുന്നില്ലു്?

VI A വിഭാഗത്തിലുള്ളവയ്ക്കു യോജിച്ചവയെ B വിഭാഗത്തിൽ നിന്നും ചേർത്തു് എഴുതുക:—

| A | B |
|---|---|
| 1. നീഗ്രോകൾ | മരുഭൂമിയിലെ കപ്പൽ |
| 2. ഇങ്കു് | സപ്തശൈലനിപ്രദേശം |
| 3. ഒട്ടകം | സ്പെയിൻ |
| 4. ബ്യൂനസ് എയേർസ് | സമുദ്രനിരപ്പിൽ നിന്നു താണരാജ്യം |
| 5. മാഡ്രിഡ് | ഐസുനിറഞ്ഞ നാടു് |
| 6. നെതർലൻഡ്സ് | ആർജന്റീന |
| 7. കാൽഗ്ഗർലി | ആഫ്രിക്ക |

# ഭാഗം V

# നിത്യോപയോഗവസ്തുക്കൾ

## 1. ഭാഗ്യലക്ഷ്മിയുടെ വിവാഹം

ഭാഗ്യലക്ഷ്മിയുടെ വിവാഹം കഴിഞ്ഞമാസത്തിലായിരുന്നു. ഇതുസംബന്ധിച്ച് അവളുടെ അച്ഛൻ ധാരാളം പുതിയ വസ്ത്രങ്ങൾ വാങ്ങി. വധുവിനു് പട്ടുസാരിയാണ് വാങ്ങിയത്. അതെത്ര മിനുസവും പകിട്ടും ഉള്ളതാണെന്നോ! ബാംഗ്ലൂരിൽ പട്ടുതുണികൾ ഉണ്ടാക്കുന്ന ഒരു ഫാക്ടറി ഉണ്ട്. അതു സർക്കാരിന്റെ വകയാണ്. ഭാഗ്യലക്ഷ്മിക്ക സാരികൾ വാങ്ങാൻ അവളുടെ സഹോദരൻ ബാംഗ്ലൂരിൽ പോയിരുന്നു. പട്ടുനിർമ്മിക്കുന്നവിധം അയാൾ അവിടെവെച്ചു മനസ്സിലാക്കി. വീട്ടിൽവന്ന് അതെല്ലാം മറ്റുള്ളവർക്ക് വിവരിച്ചുകൊടുത്തു.

"പട്ടുനൂൽപ്പുഴു എന്ന ഒരുജാതി പുഴുവിൽനിന്നാണ് പട്ടുനൂൽ കിട്ടുന്നത്. മൾബറിച്ചെടിയുടെ ഇലകൾ തിന്നു വളരുന്ന ഈ പുഴുക്കൾ ഉടലിനുചുറ്റും ഒരു കൂടുണ്ടാക്കുന്നു. പുഴുക്കളെ ചൂടുവെള്ളത്തിലിട്ടുകൊന്ന് അവയുടെ കൂടുകൾ വേർപെടുത്തി എടുക്കും. കൂടുകൾ നേർത്ത നൂലുകൊണ്ട് ഉണ്ടാക്കിയവയാണ്. ഈ നൂൽ ഉപയോഗിച്ചാണ് പട്ടുവസ്ത്രങ്ങൾ നെയ്യുന്നത്."

നമ്മുടെ ആവശ്യമനുസരിച്ച് സാരിയിൽ സ്വർണ്ണനിറത്തിലുള്ള കസവുകരകളും, സിംഹകരയിട്ട പൂക്കളും പലതരം ഡിസൈനുകളും (ചിത്രപ്പണികളും) നെയ്യുന്നു.

ഉത്തരേന്ത്യയിലെ കാശി (ബനാറസ്) ഒരു പുണ്യസ്ഥലമാണല്ലോ. പട്ടുസാരികൾക്ക് ആ സ്ഥലം

കോംയിക്കേളതാണു്. ബനാറസ് സാരികൾ എല്ലാ സ്ഥലത്തും വാങ്ങാൻ കിട്ടും. അവയ്ക്കു് ഉറപ്പും ഭംഗിയും ശോഭയും ഉണ്ടു്. വില അല്പം ഏറിയിരിക്കുമെന്നേയുള്ളു,

കോയമ്പത്തൂർ, ആർണി, കാഞ്ചീപുരം എന്നീ സ്ഥലങ്ങളിലും ധാരാളം പട്ടുവസ്ത്രങ്ങൾ ഉണ്ടാക്കുന്നു.

ഭാഗ്യലക്ഷ്മിയുടെ അച്ഛൻ വീട്ടിലെ പുരുഷന്മാർ കസവുമുണ്ടുകളാണു് വാങ്ങിക്കൊടുത്തതു് ഈ മുണ്ടുകൾ വളരെ നേരിയ പരുത്തിനൂലുകൾകൊണ്ടു് നെയ്തവയും അരികിൽ കസവുപിടിപ്പിച്ചവയും ആയിരുന്നു. ഇരട്ടപ്പാളി ഉള്ള ആ മുണ്ടുകൾക്കു് കട്ടി തീരെ ഇല്ലെന്നുതന്നെ പറയാം,



HANDLOOM

പരുത്തിവസ്ത്രത്തിനു നേർമ്മ ഏറുംതോറും വില കൂടുതലാണു്. ഒരുകാലത്തു് ലോകത്തിൽവെച്ചു് ഏററവും നേരിയ പരുത്തിവസ്ത്രങ്ങൾ ഇന്ത്യക്കാർ

കൈത്തറികളിൽ നെയ്തിരുന്നു. ഉത്തരേന്ത്യയിലെ ഡാക്കാ ഇതിന്റെ കേന്ദ്രമായിരുന്നു. അതിനാൽ ഡാക്കാമസ്ലിൻ എന്നു് ആ തുണികൾക്കു് പേരുണ്ടായി. ഡാക്കാമസ്ലിൻ യൂറോപ്പിലേക്കു് കയററുമതി ചെയ്തിരുന്നു.

കൈത്തറികൾക്കുപകരം യന്ത്രങ്ങൾ ഘടിപ്പിച്ച മില്ലുകൾ ഉണ്ടായി. ചുരുങ്ങിയ വിലയ്ക്കു മിൽത്തുണികൾ വിററഴിഞ്ഞു. അതോടുകൂടി കൈത്തറിത്തുണികൾക്കു് പ്രചാരം കുറഞ്ഞു. കൈത്തറിയിൽ ജോലി



SPINNING

ചെയ്തിരുന്ന നെയ്ത്തുകാർ തൊഴിലില്ലാതെ വിഷമിച്ചു. ഈ കഷ്ടസ്ഥിതിയിൽനിന്നു് ഇന്ത്യയിലെ നെയ്ത്തുകാരെ രക്ഷിക്കാൻ മഹാത്മജി ഒരു മാർഗ്ഗം ഉപദേശിച്ചു. അതാണു് ഖദർപ്രസ്ഥാനം. ചർക്കയിലോ, തക്ലിയിലോ നൂല്ക്കുന്ന നൂൽ കൈത്തറികളിൽ നെയ്തെടുക്കുന്നതാണല്ലോ

കാട്ടുകളിൽ മൃഗങ്ങളെ കൊന്നുതിന്നു് നടന്നിരുന്ന കാലത്തു്, ആരും ഇന്നത്തെപ്പോലെ വസ്ത്രങ്ങൾ ധരിച്ചിരുന്നില്ലത്രേ. അന്നു പുരുഷന്മാരും സ്ത്രീകളും മരത്തിന്റെ ഇലകളും പുല്ലുകളുമാണു് വസ്ത്രത്തിനുപകരം അരയിൽ ചുററിയിരുന്നതു്. മരവുരിയും ഉപയോഗിച്ചിരുന്നു. പിന്നീടു് അവർ വേട്ടയാടിക്കൊന്ന മൃഗങ്ങളുടെ തോലുകൾ ധരിച്ചു. വളരെക്കാലങ്ങൾക്കുശേഷം "ഈജിപ്തു്" എന്നു പേരായ ഒരു രാജ്യത്തുനിന്നു് പരുത്തിച്ചെടികൾ ലോകത്തിന്റെ പല ഭാഗങ്ങളിലേക്കും കൊണ്ടുപോയി പരുത്തിവസ്ത്രങ്ങൾ ഉണ്ടാക്കുവാൻ തുടങ്ങി. അതിനുശേഷമാണു് ആളുകൾ ഇന്നത്തെപ്പോലെ വസ്ത്രങ്ങൾ ധരിക്കാൻ തുടങ്ങിയതു്. ഇവരും ഇലയും പുല്ലും ചുററിക്കെട്ടി സ്കൂളിലേക്കു് പോകാൻ കഴിയുമോ എന്നു് ഭാഗ്യലക്ഷ്മിയുടെ ഇളയ സഹോദരൻ മോഹനനോടു്, കല്യാണത്തിനു വന്ന ഒരാൾ ചോദിക്കുകയുണ്ടായി. ഇന്നു ലോകത്തിലെ എല്ലാ ഭാഗത്തുമുള്ള ആളുകൾ പരുത്തികൊണ്ടോ, പട്ടുകൊണ്ടോ, കമ്പിളികൊണ്ടോ, തോലുകൊണ്ടോ വസ്ത്രധാരണം ചെയ്യുന്നു.

പിന്നേയും പല വർത്തമാനങ്ങളും അവർ പറഞ്ഞു. അമേരിക്കയിൽപ്പോയി മടങ്ങിവന്ന ഒരാൾ വരന്റെ ബന്ധുക്കളുടെ കൂട്ടത്തിൽ ഉണ്ടായിരുന്നു. ഇന്ത്യയിൽ മദ്രാസിലും മററുമുണ്ടാക്കുന്ന കൈത്തറി വസ്ത്രങ്ങൾക്കു് അമേരിക്കയിൽ നല്ല ചെലവാണെന്നു് അദ്ദേഹം പറഞ്ഞു. ലോകത്തിൽ പല ഭാഗങ്ങളിലുമുള്ള ആളുകൾ ധരിക്കുന്ന വിവിധ വസ്ത്രങ്ങളെക്കുറിച്ചു് അദ്ദേഹം പറയുകയുണ്ടായി. അതെല്ലാം കേൾക്കാൻ എന്തു രസമായിരുന്നു!

കല്യാണം കേമമായി കഴിഞ്ഞു. സദ്യ വളരെ നന്നായി. ഭാഗ്യലക്ഷ്മിയെ എല്ലാവരും ആശീർവ്വദിച്ചു.

## 2 കടലാസ്സിന്റെ കഥ

രാമൻ:—ചേട്ടാ, എനിക്കൊരു സംശയം.

ഗീത:—രാമന് എപ്പോഴും സംശയമേയുള്ളു.

രാമൻ:—ആരോടെങ്കിലും ചോദിച്ച് സംശയം തീർക്കണമെന്ന് സാർ പറഞ്ഞിട്ടുണ്ടല്ലോ.

ചേട്ടൻ:—എന്താ ഗീതേ, നീ രാമനെ ശുണ്ഠിപിടിപ്പിക്കയാണോ?

ഗീത:—യോഗ്യ, ചേട്ടാ, ഈ രാമനു സംശയം തീർന്ന സമയമില്ല.

ചേട്ടൻ:—എന്താ രാമന്റെ സംശയം? കേൾക്കട്ടെ.

രാമൻ:—ചേട്ടാ, നമ്മുടെ റേഡിയോവിൽ പാട്ടും സംസാരവും വരുന്നതെങ്ങനെ?

ഗീത:—കഷ്ടം! ഇതാണോ സംശയം? എന്നോടു ചോദിച്ചാൽ ഞാൻ അസ്സലായിട്ടു പറഞ്ഞുതരാം. ചേട്ടാ, എനിക്കുമുണ്ട് ഒരു സംശയം.

ചേട്ടൻ:—അതെന്താ?

ഗീത:—ഞങ്ങൾ എവിടെ നോക്കിയാലും പുസ്തകങ്ങളും കടലാസും കാണുന്നുണ്ടല്ലോ. എവിടെനിന്നാണ് ഇത്രയധികം കടലാസ് ഉണ്ടാകുന്നത്? എനിക്കു കുറേ വിവരമായി അതറിയാൻ ഒരു കൊതി.

രാമൻ:—ചേട്ടാ, ഞാനാണ് ആദ്യം ചോദിച്ചത്.

ഗീത:—ആദ്യം എന്റെ ചോദ്യങ്ങൾക്ക് ഉത്തരം പറഞ്ഞുതരൂ, ചേട്ടാ.

ചേട്ടൻ:—നിങ്ങൾ രണ്ടുപേരും ശണ്ഠകൂടരുതു്. ഗീതയല്ലേ കൂട്ടത്തിൽ ചെറിയവൾ, അതുകൊണ്ടു് ഞാൻ ആദ്യം അവളുടെ സംശയങ്ങൾ തീർക്കാം. പിന്നീടു് രാമന്റെ സംശയം തീർത്തു തരാം. എന്താ രാമാ സമ്മതം തന്നെയല്ലേ?

രാമൻ:—ശരി.

ചേട്ടൻ:—കടലാസു് എങ്ങനെയുണ്ടായി എന്നാണു ഗീതയ്ക്കു് അറിയേണ്ടതു്, അല്ലേ? എന്നാൽ കേട്ടോളൂ. ഇംഗ്ലീഷിൽ കടലാസിനു് പേപ്പർ എന്നാണു പറയുക. ഈ പേരു കിട്ടിയതു് "പെപ്പിറസ്സു്" എന്ന ചെടിയിൽനിന്നാണു്. ഈജിപ്തിൽ നൈൽനദീതീരങ്ങളിൽ ഈ ചെടി സമൃദ്ധിയായി വളരുന്നു. ഏകദേശം പതിനാറടിയോളം ഉയരത്തിൽ ഇതു വളരും.

ഗീത:—പിരമിഡുകളുടെ നാടല്ലേ ഈജിപ്തു്?

ചേട്ടൻ:—അതേ. വളരെക്കാലം മുമ്പു് ഈജിപ്തിലെ ജനങ്ങൾ പെപ്പിറസ്സു് ചെടിയുടെ തണ്ടുകൾ ഉപയോഗിച്ചു് ഒരുതരം കടലാസു് ഉണ്ടാക്കിയിരുന്നു. പെപ്പിറസ്സു് ചുരുളുകളായിരുന്നു അവരുടെ പുസ്തകങ്ങൾ. അദ്ധ്യാപകൻ ക്ലാസ്സിൽ കൊണ്ടുവരാറുള്ള ഭൂപടത്തിന്റെ മുകളിലും താഴെയും കാണുന്നപോലെ ഉരുളൻ തടിക്കഷണങ്ങൾ പെപ്പിറസ്സ് ഗ്രന്ഥങ്ങളുടെ രണ്ടറ്റത്തും പിടിപ്പിച്ചിരുന്നു. അതുകൊണ്ടു് ഗ്രന്ഥങ്ങൾ ചുരുളുകളായി സൂക്ഷിക്കുവാൻ എളുപ്പമായിരുന്നു

ഗീത:—അവർ എങ്ങനെയാണു് അതിൽ എഴുതിയിരുന്നതു്?

ചേട്ടൻ:—മഷി ഉപയോഗിച്ചു് എഴുതിയിരുന്നു.

ഗീത:—നമ്മുടെ ആളുകൾ പണ്ടു് പനയോല മുറിച്ചു് അതു കോൎത്തുകെട്ടി എഴുത്താണികൊണ്ടു് എഴുതിയിരുന്നു എന്നു് മുത്തശ്ശി പറയാറുണ്ടു്.

ചേട്ടൻ:—ശരിയാണു്. പെപ്പീറസ്സ്, പനയോല ഇവ മാത്രമല്ല, മൃഗങ്ങളുടെ തോലും പണ്ടുള്ളവർ എഴുതുവാൻ ഉപയോഗിച്ചിരുന്നു

രാമൻ:—മൃഗങ്ങളുടെ തോലോ?

ചേട്ടൻ:—അതെ. പശുക്കുട്ടികൾ, ആട്ടിൻകുട്ടികൾ എന്നിവയുടെ തോലാണു് ഉപയോഗിച്ചിരുന്നതു്.

ഗീത:—എനിക്കു് അതാലോചിക്കാൻകൂടി കഴിയുന്നില്ല

ചേട്ടൻ:—കേൾക്കൂ. മൃഗങ്ങളുടെ തോൽ ആദ്യമായി ചുണ്ണാമ്പുവെള്ളത്തിൽ മുക്കിവെയ്ക്കും അപ്പോൾ അതിലെ രോമമെല്ലാം കൊഴിഞ്ഞുപോകും പിന്നീടു് കഴുകി വൃത്തിയാക്കി, ചുളിനിവരുവാൻവേണ്ടി ചട്ടത്തിൽ വലിച്ചുകെട്ടും. അതിനുശേഷം വെയിലത്തിട്ടു് ഉണക്കുകയും കല്ലുകൊണ്ടു് ഉരച്ചു് മിനുസം വരുത്തുകയും ചെയ്യും. അങ്ങനെ മിനുസപ്പെടുത്തിയ തോലാണു് എഴുതുവാൻ ഉപയോഗിച്ചിരുന്നതു്. അതിരിക്കട്ടെ. കടലാസു് കണ്ടുപിടിച്ചതു് ആരാണെന്നറിയണ്ടേ?

ഗീത:—വേണം, വേണം.

ചേട്ടൻ:—ഇന്നു നാം ഉപയോഗിക്കുന്ന രീതിയിലുള്ള കടലാസു് ആദ്യം നിർമ്മിച്ചതു് ചൈനക്കാരാണു്. ബ്രഷും മഷിയും ഉപയോഗിച്ചാണു് അവർ എഴുതിയിരുന്നതു്. ഇന്നു് കടലാസ്സുണ്ടാക്കുവാൻ മുള, ഈറ, പുല്ലുകൾ, കാതലില്ലാത്ത വൃക്ഷങ്ങൾ, നാരുവർഗ്ഗങ്ങൾ, വയ്ക്കോൽ ഇട

ങ്ങിയ പല സാധനങ്ങളും ഉപയോഗിച്ചുവരുന്നു. ഇതെല്ലാം യന്ത്രങ്ങൾകൊണ്ടു ചെറുകഷണങ്ങളാക്കി മുറിക്കുന്നു. അവയെ ചില മരുന്നുകൾ ചേർത്ത വെള്ളത്തിൽ കുതിർത്തതിനുശേഷം അരച്ചു് മാവുപോലെയാക്കുന്നു. ഇതിനു് പൾപ്പു് എന്നാണു് പറയുന്നതു്. പൾപ്പു് യന്ത്രസഹായംകൊണ്ടു് പരത്തി ഉണക്കി വലിയ പാളികളാക്കി മുറിച്ചെടുക്കുന്നു. ഈ പാളികളാണു് കടലാസ്സ്.

ഉണ്ണി:—ലോകത്തിൽ ഏതെല്ലാം രാജ്യങ്ങളിലാണു് കടലാസ്സ് നിർമ്മിച്ചുവരുന്നതു്?

അച്ഛൻ:—അതിന്റെ മുഴുവൻ വിവരങ്ങൾ പറഞ്ഞാൽ നിനക്കു് ഓർമ്മിക്കാൻ വിഷമമാകും. നോർവേ, സ്വീഡൻ, ഫിൻലണ്ടു് എന്നീ ഉത്തര യൂറോപ്യൻ രാജ്യങ്ങളിലും, വടക്കേ അമേരിക്കയിലുള്ള കാനഡയിലും കടലാസ്സ് ധാരാളമായി നിർമ്മിച്ചു വരുന്നു എന്നു മാത്രം ഇപ്പോൾ അറിഞ്ഞാൽ മതി.

ഉണ്ണി:—നമ്മുടെ രാജ്യത്തിൽ എവിടെയെല്ലാമാണു് കടലാസ്സ് നിർമ്മാണശാലകൾ ഉള്ളതു്?

അച്ഛൻ:—ഇന്ത്യയിൽ പ്രധാനമായി ബംഗാളിലും മൈസൂറിലും കേരളത്തിൽ പുനലൂർ എന്ന സ്ഥലത്തും കടലാസ്സ് നിർമ്മാണശാലകൾ ഉണ്ടു്. ഇതിനുപുറമേ വേറെ ചില പ്രദേശങ്ങളിലും കടലാസ്സുമിൽ ഉണ്ടു്. വർത്തമാനപ്പത്രങ്ങൾക്കു് ആവശ്യമായ കടലാസ്സ് നിർമ്മിക്കുന്ന വ്യവസായശാല ഇന്ത്യയിൽ ഒന്നേയുള്ളു. അതു് ബീഹാറിലുള്ള "നീപാ" മിൽസ് ആണു്. കടലാസിന്റെ ഉപയോഗം എന്തെല്ലാമാണെന്നു് പറയാമോ?

## 3. ഗതാഗതത്തിന്റെ കഥ

കരയിലും കടലിലും മററും യാത്രചെയ്യുവാൻ ഇപ്പോഠം പലതരം വാഹനങ്ങഠം ഉണ്ടു്. കപ്പലിലൂടെ കടലിൽ യാത്രചെയ്യാം ഒരു രാജ്യത്തുനിന്നു് മറെറാരു രാജ്യത്തേയ്ക്കു് കടൽമാർഗ്ഗം സാമാനങ്ങഠം കയററി അയയ്ക്കുന്നതിനും കപ്പലുകഠം ഉപകരിക്കുന്നു. കായലുകളിലും നദികളിലും മററും സഞ്ചരിക്കുവാൻ ബോട്ടും വള്ളവും ഉണ്ടു്. തീവണ്ടി, കാർ, ബസ്സു്, സൈക്കിഠം, കുതിരവണ്ടി, കാളവണ്ടി മുതലായവ മുഖേന കരയിൽ യാത്രചെയ്യാം.



നൂററാണ്ടുകഠംക്കുമുമ്പു് ഇന്നു കാണുന്ന വാഹനങ്ങളൊന്നും ഉണ്ടായിരുന്നില്ല. മനുഷ്യൻ കാൽനടയായി സഞ്ചരിച്ചിരുന്നു. കുറെക്കാലം കഴിഞ്ഞു് ചുമടു് ചുമക്കുന്നതിനും സവാരിചെയ്യുന്നതിനും മററും മൃഗങ്ങളെ ഇണക്കി ഉപയോഗിക്കാമെന്നു് അവൻ കണ്ടുപിടിച്ചു. ക്രമേണ കുതിരപ്പുറത്തും കഴുതപ്പുറത്തും മററും ആളുകഠം യാത്രചെയ്യാൻ തുടങ്ങി.

ഒരു ദിവസം കുറേപ്പേർ ഒരു കുന്നിന്റെ ചരിവിൽ ഇരിക്കുകയായിരുന്നു. അപ്പോഠം ഒരു ഉരുളൻ

തടി കുന്നിന്റെ മുകളിൽനിന്നും ഉരുണ്ടുരുണ്ടു് താഴെക്കു പോരുകുന്നതും അവർ കണ്ടു. അതിൽ ബുദ്ധിമാനായ ഒരാൾ പറഞ്ഞു "നോക്കൂ ആ ഉരുളൻതടി ഉരുണ്ടു രുണ്ടു് താഴോട്ടു പോയതു്." ഇങ്ങനെ ഒരു സാധനം ഉരു



ണ്ടുപോകുമ്പോൾ അതു വേഗത്തിൽ നീങ്ങുമെന്നു് അവർ മനസ്സിലാക്കി. ഇന്നു നാം കാണുന്ന വണ്ടിച്ചക്രം ആദ്യം ഉണ്ടായതു് ഇങ്ങനെ ആയിരിക്കാം. പക്ഷേ ഇന്നത്തെ രീതിയിൽ ആയിരുന്നില്ല ആദ്യകാലത്തെ ചക്രം. മരത്തടി കളും മുറിച്ചെടുത്തായിരിക്കണം അവർ ഉപയോഗിച്ചതു്.



ഉരുളുംചക്രമില്ലെങ്കിൽ ഇന്നു് ജീവിക്കുവാൻ എത്ര ഭീഷണമായിരിക്കുമെന്നു് ആലോചിച്ചുനോക്കൂ. തീവണ്ടി, മോട്ടോർകാർ, കാളവണ്ടി, കുതിരവണ്ടി, സൈക്കിൾ എന്നുവേണ്ട, ഇന്നു കാണുന്ന പല വാഹനങ്ങളും ചക്രമില്ലെങ്കിൽ ഓടുകയില്ല. ഇങ്ങനെ നോക്കുമ്പോൾ ചക്രം വലിയൊരു കണ്ടുപിടിത്തം തന്നെയാണെന്നു് പറയാം.



FLOAT

വളരെ നൂറ്റാണ്ടുകൾക്കുമുമ്പു് പുഴകളും മറ്റും കടക്കേണ്ട ആവശ്യം മനുഷ്യനു് നേരിട്ടു. ആദ്യമാദ്യം വെള്ളത്തിൽ പൊങ്ങിക്കിടക്കുന്ന തടികളിന്മേൽ കയറിയാണു് അവൻ നദികടന്നതു്. പിന്നീടു് ചങ്ങാടങ്ങൾ ഉപയോഗിച്ചു. അങ്ങനെയും പല



COUNTRY BOAT

നൂററാണ്ടുകൾ കഴിഞ്ഞു. പിന്നീട് തടികൾ നെടുകെ കുഴിച്ച് വള്ളംപോലെ ഒന്നുണ്ടാക്കി. അങ്ങനെ ആദ്യത്തെ വള്ളം രൂപംപൂണ്ടു. അതിന് ഇന്നത്തെ ആകൃതി ലഭിച്ചത് എത്രയോ കാലം കഴിഞ്ഞായിരിക്കണം.

കടലിൽ യാത്രചെയ്യുവാൻ മനുഷ്യൻതന്നെ തണ്ടു വലിക്കുന്ന വലിയ വള്ളങ്ങൾ ഉണ്ടായിരുന്നു. വലിയ വള്ളങ്ങൾ പരിഷ്കരിച്ച് ചെറുതരം കപ്പലുകളുണ്ടാക്കി. കപ്പലുകൾ അതിശീഘ്രം ഓടിക്കുവാൻ കാററിന്റെ സഹായം തേടി. കപ്പലിനോടു ചേർത്തു പായകൾ വിരിച്ചുകെട്ടിയാൽ കാററടിക്കുമ്പോൾ ഗതി വേഗം കിട്ടുമെന്നും കണ്ടുപിടിച്ചു. അങ്ങനെ പായ്ക്കപ്പലുകൾ ഉണ്ടായി. ആവിയുടെ ശക്തി കണ്ടുപിടിച്ചതോടുകൂടി ആവിക്കപ്പലുകൾ ആവിർഭവിച്ചു.



SAILING SHIPS OF OLD

കടലിലും കരയിലും സഞ്ചരിക്കുന്ന വാഹനങ്ങൾക്കു പുറമേ ആകാശത്തിൽ പറക്കുന്ന വിമാനങ്ങളും ഇപ്പോൾ ധാരാളമുണ്ടല്ലോ.



A MODERN SHIP

മനുഷ്യൻ ഇന്നു് ദൂരത്തെ കീഴടക്കിയിരിക്കുന്നു. ബോംബെയിൽനിന്നു് കപ്പൽമാർഗ്ഗം ലണ്ടനിലെത്തുവാൻ ഇരുപത്തിയൊന്നുദിവസം മതിയാകും. പായക്കപ്പലുകളിൽ യാത്രചെയ്തിരുന്ന കാലത്തു് നാലും അഞ്ചുംമാസംകൊണ്ടേ ലണ്ടനിൽ എത്തുകയുള്ളു. വിമാനത്തിലാണെങ്കിൽ ഒരു ദിവസംകൊണ്ടു് അവിടെയെത്താം. ലോകം മുഴുവൻ ചുററിവരാൻ മൂന്നുനാലുദിവസം മതിയാകും.



ഓരോ രാജ്യത്തുനിന്നും സാധനങ്ങൾ അയയ്ക്കുന്നതിനു് കപ്പലുകൾ ഉപയോഗിക്കുന്നു എന്നു പറഞ്ഞല്ലോ. നമ്മുടെ രാജ്യത്തുനിന്നു് കുരുമുളകു്, റബ്ബർ മുതലായവ ഇംഗ്ലണ്ടിലും അമേരിക്കയിലും ഏതാനും ദിവസങ്ങൾക്കുള്ളിൽ എത്തുന്നതു് കപ്പൽമാർഗ്ഗമാണു്. അമേരിക്ക, ഇംഗ്ലണ്ടു്, ജപ്പാൻ മുതലായ രാജ്യങ്ങളിൽനിന്നും പല തരത്തിലുള്ള യന്ത്രങ്ങൾ, തുണിത്തരങ്ങൾ മുതലായവ കപ്പൽ വഴി ഇങ്ങോട്ടും എത്തുന്നുണ്ടു്. കേരളത്തിൽനിന്നു് ഒരാൾ ഡൽഹിക്കു പോകുന്നെന്നു വിചാരിക്കുക. കാളവണ്ടിയിലോ, കുതിരവണ്ടിയിലോ പോകുകയാണെങ്കിൽ അവിടെ എത്താൻ എത്ര മാസം വേണ്ടിവരുമെന്നു് ആലോചിച്ചു നോക്കുക. നേരെമറിച്ചു് തീവണ്ടിയിലാണെങ്കിൽ കഷ്ടിച്ചു് നാലുദിവസം മതി. കാറിലും അവിടെ എളുപ്പം എത്താം. വിമാനത്തിലാണെങ്കിൽ ഏതാനും മണിക്കൂർ മതി.




AIR TRANSPORT

കരയിലും കടലിലും ആകാശത്തും യാത്രചെയ്യു
ന്ന വാഹനങ്ങൾ ഇന്നും സുലഭമാണ്. മഹാന്മാരെ

കണ്ടുപിടിത്തങ്ങളുടെ ഫലമാണിതു്. ഇന്നത്തെക്കാൾ വേഗതയും സൌകര്യവും കൂടിയ വാഹനങ്ങൾ ഇനിയും ഉണ്ടായേക്കാം.

## 4. വാർത്താവിതരണം

നമ്മുടെ വിചാരങ്ങൾ മററുള്ളവരെ മനസ്സിലാക്കുവാൻ നമുക്കു് ആഗ്രഹമുണ്ടല്ലോ. അതിനു് ആംഗ്യം കാണിക്കുകയോ സംസാരിക്കുകയോ ചെയ്യാം. കാര്യങ്ങൾ നേരിട്ടു് അറിയിക്കുവാൻ മാത്രമേ ആംഗ്യവും സംഭാഷണവുംകൊണ്ടു് സാധിക്കൂ. ദൂരെയുള്ള ഒരാളെ എന്തെങ്കിലും കാര്യം അറിയിക്കേണ്ടിവന്നാൽ എന്താണു് വഴി.

പണ്ടു് ആളുകളെയെല്ലാം വിളിച്ചുകൂട്ടേണ്ട ആവശ്യം വരുമ്പോൾ ചെണ്ടകൊട്ടി അറിയിച്ചിരുന്നു. കൊള്ളക്കാരും മററും വരുന്നു എന്നറിയിക്കുന്നതിനു് ഒരു പ്രത്യേക താളത്തിൽ ചെണ്ടകൊട്ടുമായിരുന്നു. ഇന്നും ആഫ്രിക്കയിലെ ചില ഭാഗങ്ങളിൽ അപരിഷ്കൃതരായ ജനങ്ങൾ ആളുകളെ വിളിച്ചുകൂട്ടുന്നതിനു് ചെണ്ടകൊട്ടുക പതിവുണ്ടു്. ഇങ്ങനെയുള്ള "ചെണ്ട ഭാഷയിൽ" വളരെ ദൂരം വിവരങ്ങളറിയിക്കുക സാദ്ധ്യമല്ലല്ലോ. എന്നു മാത്രമല്ല, കൂടുതൽ കാര്യങ്ങൾ ഇങ്ങനെ അറിയിക്കുവാനും എളുപ്പമല്ല.

വിറകു കൂട്ടിയിട്ടു് കത്തിച്ചും ചില വിവരങ്ങൾ അന്യരെ അറിയിക്കുക പതിവുണ്ടായിരുന്നു. രാത്രിയിൽ വലിയ അഗ്നിക്കുണ്ഡങ്ങൾ കണ്ടാൽ അവിടെ എന്തോ വിശേഷമുണ്ടെന്നു് നമ്മളും വിചാരിക്കാറുണ്ടല്ലോ. ഇന്നും തീരപ്രദേശങ്ങളിൽ ദീപസ്തംഭങ്ങൾ ഉണ്ടു്. കപ്പൽക്കാർക്കു് സ്ഥലങ്ങൾ അറിയുന്നതിനും മററും ഇതു് ഉപകരിക്കുന്നു.

രാജാക്കന്മാർക്കും മററും രാജ്യത്തിന്റെ നാനാഭാഗങ്ങളിലേയ്ക്കു് സന്ദേശങ്ങൾ അയയ്ക്കണമല്ലോ. ഇതിന്നു് മുൻകാലങ്ങളിൽ ഓട്ടക്കാരെ ഏർപ്പെടുത്തിയിരുന്നു. അവരെ അകലെയകലെയായി നിർത്തിയിരുന്നു. ഒരാൾ കഴിയുന്നത്ര വേഗത്തിൽ ഓടി അടുത്തയാളുടെ പക്കൽ സന്ദേശം എത്തിക്കും. അയാൾ അടുത്തയാളെ ഏല്പിക്കും. ഇങ്ങനെ വളരെദൂരം സന്ദേശം അയച്ചിരുന്നു.

കുറച്ചുകൂടി വേഗം സന്ദേശങ്ങൾ അയയ്ക്കുവാൻ മറെറാരുവഴി കണ്ടുപിടിച്ചു. അങ്ങനെയാണു് കുതിരയോട്ടക്കാരുടെ കയ്യിൽ സന്ദേശം കൊടുത്തയയ്ക്കുന്ന ഏർപ്പാടുണ്ടായതു്.

തപാൽ സമ്പ്രദായം വന്നതോടുകൂടി വാർത്താവിതരണവും എളുപ്പമായി. ചുരുങ്ങിയ ചെലവിൽ എഴുത്തയയ്ക്കാൻ ഇന്നു സൗകര്യം ഉണ്ടു്. വളരെ വേഗത്തിൽ അറിയിക്കണമെങ്കിൽ കമ്പി അടിക്കണം. അല്ലാത്തപക്ഷം ഫോണിൽ അന്യോന്യം സംസാരിക്കാം. കമ്പിയില്ലാക്കമ്പിവഴിയും സന്ദേശങ്ങൾ അയയ്ക്കാവുന്നതാണു്. വിദേശരാജ്യങ്ങളിൽ കേബിൾസന്ദേശം അയയ്ക്കുവാനും കഴിയും. ടെലിവിഷൻവഴി ന്യൂയോർക്കിലോ ലണ്ടനിലോ ഇരുന്നു് സംസാരിക്കുന്ന ആളെ കാണാം; അയാളുടെ സംസാരവും കേൾക്കാം. പല സ്ഥലങ്ങളിൽനിന്നുള്ള പാട്ടുകളും പ്രസംഗങ്ങളും നാം റേഡിയോയിൽ കേൾക്കാറുണ്ടല്ലോ.

വർത്തമാനങ്ങളുടെ ചുരുക്കം മാത്രമേ റേഡിയോയിൽ കിട്ടൂ. ലോകവർത്തമാനങ്ങൾ വിശദമായി അറിയണമെങ്കിൽ അതിനു വർത്തമാനപ്പത്രങ്ങളുണ്ടു്.

## 5. പണത്തിന്റെ കഥ

വാസുദേവൻ അഞ്ചരമണിയോടുകൂടി വീട്ടിൽ എത്തി. ആഫീസിൽ അന്നു ജോലിക്കൂടുതലുണ്ടായിരുന്നതുകൊണ്ടാണു അല്പം താമസിച്ചുപോയതു. മകൻ രഘു സ്കൂളിൽനിന്നു വന്നു അച്ഛനെ കാത്തിരിക്കുകയായിരുന്നു. അച്ഛനു രഘുവിനെ വലിയ ഇഷ്ടമാണു. അവൻ നല്ലപോലെ പഠിക്കും. ക്ലാസ്സിൽ ഒന്നാമനാണു. വാസുദേവൻ കാപ്പികുടി കഴിഞ്ഞു വന്നപ്പോൾ രഘു അച്ഛന്റെ അടുത്തുകൂടി.

"അച്ഛാ, തിരുവോണത്തിനു എനിക്കു പുതിയ ഷൂസും ഷർട്ടും വേണം. ഓണാഘോഷം സ്കൂളിൽ വലിയ കേമമാണു."

വാസുദേവൻ:—"മോനേ! നിനക്കും, അമ്മയ്ക്കും, എനിക്കും കുറെ പുതിയ വസ്ത്രങ്ങൾ വാങ്ങണം. അമ്മയെ ഇങ്ങു വിളിക്കു."

വിളിക്കാത്ത താമസം, കാർത്ത്യായനി അമ്മ എത്തിക്കഴിഞ്ഞു. ഓരോരുത്തർക്കും വേണ്ട വസ്ത്രങ്ങളുടെ കണക്കെടുത്തു. "ഏററവും കുറഞ്ഞ തോതിൽ വാങ്ങിയാലും നൂററിയിരുപത്തഞ്ചുരൂപ വേണം. ഇവിടെ പെട്ടിയിൽ പത്തുരൂപ മാത്രമല്ലേ ഉള്ളു." കാർത്ത്യായനിയമ്മ പറഞ്ഞു. ശമ്പളംകിട്ടാൻ ഇനി പത്തുദിവസം കഴിയും. ഓണത്തിന്റെ മുൻകൂർ ശമ്പളം അഞ്ചുദിവസം കഴിഞ്ഞേ കിട്ടു. വാസുദേവൻ പണത്തിന്റെ വിഷമങ്ങൾ ഇങ്ങനെ പറഞ്ഞു. അതിന്നു കാർത്ത്യായനിഅമ്മ ഒരു പോംവഴി കണ്ടുപിടിച്ചു

"ബാങ്കിൽനിന്നു നൂററിരുപത്തഞ്ചുരൂപ എടുക്കാം. അതാണു നല്ലതു. ആരോടും ഇപ്പോൾ കടം വാങ്ങേണ്ട."

ഈ സംഭാഷണം കേട്ടുകൊണ്ടിരുന്നപ്പോൾ രഘുവിന്റെ കൗതുകം വർദ്ധിച്ചു. "അപ്പോൾ, അപ്പാ, പണമില്ലെങ്കിൽ നേരെ ബാങ്കിൽചെന്നാൽ മതിയോ, ആവശ്യമുള്ള പണം കിട്ടുമോ?"

വാസുദേവൻ ചിരിച്ചുപോയി. "അല്ലാ, മോനേ അതിന്റെ കാര്യം ഞാൻ പറഞ്ഞുതരാം. അച്ഛന് ശമ്പളം കിട്ടുന്നുണ്ടല്ലോ. എത്ര രൂപ ശമ്പളമുണ്ടെന്നു നിനക്കറിയാമോ?"

രഘു അമ്മയുടെ മുഖത്തേക്കു നോക്കി 'മുന്നൂറുരൂപ' എന്നു് അമ്മ പറഞ്ഞുകൊടുത്തു.

"ശരി മുന്നൂറുരൂപ ശമ്പളമുണ്ടു്. ഇരുനൂറ്റിഅമ്പതുരൂപ നമുക്കു ഒരുമാസം വീട്ടുചെലവിനു വേണം."

രഘു കയറിപ്പറഞ്ഞു 'ബാക്കി അമ്പതുരൂപ'. മകന്റെ മനക്കണക്കു ശരിയായിരുന്നു. വാസുദേവൻ മകനെ ലാളിച്ചുകൊണ്ടു പറഞ്ഞു: "ബാക്കിവരുന്ന അൻപതുരൂപ എവിടെ സൂക്ഷിക്കും?"

"പെട്ടിയിൽ." മകൻ പറഞ്ഞു.

"വല്ല കള്ളന്മാരും എടുത്തുകൊണ്ടുപോയാലോ?" അച്ഛൻ കൈനോട്ടു ചോദിച്ചു.

അതിനു് എന്തു് ഉത്തരം പറയണമെന്നു് രഘുവിനു് അറിഞ്ഞുകൂടായിരുന്നു.

"നമ്മുടെ രൂപ ബാങ്കിൽ ഏല്പിക്കാം. ബാങ്കുകാർ പണം സൂക്ഷിച്ചുകൊള്ളും. എന്നു മാത്രമല്ല നാം നൽകുന്ന തുകയ്ക്കു് ആണ്ടിൽ നൂറ്റുക്കു് നാലുവീതം പലിശ തരികയും ചെയ്യും. എല്ലാ ബാങ്കിലും ഒരേ പലിശ നിരക്കല്ല. നമുക്കാവശ്യമുള്ളപ്പോൾ ഒരു ചെക്കെഴുതിക്കൊടുത്താൽ ബാങ്കിൽനിന്നു പണം കിട്ടും. ആവശ്യമുള്ള തുക വാങ്ങാൻ നാം ഒപ്പിട്ടുകൊടുക്കുന്ന കടലാസാണു് ചെക്കു്."

"എത്ര രൂപ വേണമെങ്കിലും ബാങ്കിൽ കൊടുക്കാമോ?" മകൻ ചോദിച്ചു. എത്ര രൂപ വേണമെങ്കിലും ബാങ്കിൽ ഇടാം. ആവശ്യമുള്ളപ്പോഴം തിരിച്ചെടുക്കുകയും ചെയ്യാം. എന്നു് വാസുദേവൻ മറുപടി പറഞ്ഞു.

പിറേറദിവസം അച്ഛനും മകനും കൂടിയാണു് പണമെടുക്കുവാൻ ബാങ്കിൽ പോയതു്. നൂററിഇരുപത്തഞ്ചുരൂപയ്ക്കു് ഒരു 'ചെക്കു്' വാസുദേവൻ എഴുതിക്കൊണ്ടുപോയിരുന്നു. ബാങ്കിൽനിന്നു് ഒരു നൂറുരൂപനോട്ടു്, ഒരു പത്തുരൂപനോട്ടു്, ഒരു അഞ്ചുരൂപനോട്ടു്, ഒരു രണ്ടുരൂപനോട്ടു്, അഞ്ചു് ഒററരൂപനോട്ടു്, നാലു് അരരൂപത്തുട്ടു്, ഒരു രൂപയുടെ പൈസത്തുട്ടുകൾ എന്നീ നാണയങ്ങളാണു് കിട്ടിയതു്

നോട്ടുകളെല്ലാം രഘു തിരിച്ചും മറിച്ചും നോക്കി.

രഘു:— ഇങ്ങനെ കടലാസിൽ എത്ര രൂപയ്ക്കെങ്കിലും നോട്ടടിച്ചുകൂടെ അച്ഛാ!

വാസുദേവൻ:— അങ്ങനെ ഇഷ്ടംപോലെ നോട്ടടിക്കാൻ വയ്യ. നോട്ടുകളെല്ലാം ഗവർമ്മെൻറുവകയാണെന്നു് നിനക്കറിയാമല്ലൊ. നോട്ടടിക്കുമ്പോൾ അതിനുള്ള ഈടും ഗവർമ്മെൻറു് കരുതണം. സ്വർണ്ണം, വെള്ളി മുതലായവ കരുതിവെച്ചു് അതിന്റെ തോതനുസരിച്ചേ നോട്ടടിക്കാവൂ. സൗകര്യത്തിനുവേണ്ടിയാണു് നോട്ടു്. നീ ഒന്നു് ആലോചിച്ചുനോക്കൂ. നൂററിഇരുപത്തഞ്ചുരൂപയ്ക്കു് മുഴുവൻ നാണയത്തുട്ടുകൾ ആയിരുന്നെങ്കിൽ ചുമന്നുകൊണ്ടുവരാൻ എന്തു വിഷമമായിരിക്കും?

"ശരിയാണു്." മകൻ സമ്മതിച്ചു.

"നോട്ടടിച്ചു പ്രചരിപ്പിച്ചാൽ നാമെല്ലാം, എന്നുവെച്ചാൽ ജനങ്ങളെല്ലാം, ആവശ്യപ്പെടുമ്പോൾ നോട്ടിന്റെ വിലയ്ക്കുള്ള നാണയങ്ങൾ തരുവാൻ

ഗവണ്മെൻറു് തയ്യാറായിരിക്കണം. അതിനാണു് സ്വർണ്ണവും വെള്ളിയും മററും കരുതിക്കൊണ്ടു് നോട്ടുകൾ അടിക്കുന്നതു്." ഇങ്ങനെ ഓരോന്നു സംസാരിച്ചുകൊണ്ടു് അച്ഛനും മകനും വീട്ടിലെത്തി. അമ്മ അവരെ കാത്തിരിക്കുകയായിരുന്നു.

അന്നു വാസുദേവന്നു് അവധിയായിരുന്നു. അദ്ദേഹം പത്രം വായിച്ചുകൊണ്ടിരുന്നപ്പോൾ രഘു ഒരു പുസ്തകവുമായി അടുത്തുചെന്നു. തന്നെത്താൻ ഒരു അഞ്ചാം പാഠപുസ്തകം സമ്പാദിച്ചതിന്റെ സന്തോഷം അവന്റെ മുഖത്തു കളിയാടിയിരുന്നു. രഘു പറഞ്ഞു: "എനിക്കു് അഞ്ചാം പാഠപുസ്തകം കിട്ടി. കിഴക്കെവീട്ടിലെ മാത്യുവാണു് പുസ്തകം തന്നതു്. പകരം എന്റെ പഴയ പേന അവനു കൊടുത്തു."

ഈ കൈമാററത്തെക്കുറിച്ചു് കേട്ടപ്പോൾ മകനെ അടുത്തുവിളിച്ചിരുത്തി വാസുദേവൻ പറഞ്ഞു: "വളരെ വളരെക്കാലം മുമ്പുണ്ടായിരുന്ന ഒരു കൊടുക്കൽവാങ്ങൽ ആണല്ലോ നീ നടത്തിയതു്."

മകൻ മിഴിച്ചുനിന്നുപോയി. "എന്താണച്ഛാ! വളരെക്കാലംമുമ്പു നടന്ന കൊടുക്കൽവാങ്ങൽ എന്നു പറഞ്ഞതു്?"

വാസുദേവൻ:—പറഞ്ഞുതരാം. നിന്റെ പഴയ പേന മാത്യുവിന്നു് ആവശ്യമുണ്ടായിരുന്നു. നിനക്കു മാത്യുവിന്റെ പുസ്തകവും. നിങ്ങളുടെ ഈ ഇടപാടിൽ പണം അങ്ങോട്ടും ഇങ്ങോട്ടും കൊടുക്കുകയുണ്ടായില്ലല്ലോ. വളരെക്കൊല്ലങ്ങൾക്കു മുമ്പു് ഇന്നത്തെ മാതിരി പണം ഉണ്ടായിരുന്നില്ല. ഒരാളുടെ കൈവശം നെല്ലുണ്ടു്. അയാൾക്കു് ഒരു പശുവിനെ വേണം.

രഘു:—നെല്ലുകൊടുത്തു പശുവിനെ വാങ്ങണം. അതിനെന്താ വിഷമം?

വാസുദേവൻ:- "നെല്ല് ആവശ്യമുള്ളയാളുടെ കൈവശം പശു ഇല്ലെങ്കിലോ?"

ചോദ്യവിന് ഉത്തരം മുട്ടി. അച്ഛൻ തുടർന്നു പറഞ്ഞു. "നെയ്ത്തുകാരനായ ഒരാളുടെ പക്കൽ വസ്ത്രങ്ങൾ ഉണ്ട്. അയാൾക്ക് നെല്ല് വേണം. വേറെ ഒരാളുടെ കൈവശം പശു ഉണ്ട്. അയാൾക്ക് വസ്ത്രം വേണം. പശു കൈമാറി നെല്ലുവാങ്ങുക, നെല്ല് ചുമന്നുകൊണ്ട് നെയ്ത്തുകാരന്റെ അടുക്കൽ ചെല്ലുക, ഇതൊക്കെ വലിയ ബുദ്ധിമുട്ടല്ലേ? ഒരു ദിവസംകൊണ്ട് വാടിക്കരിഞ്ഞുപോകുന്ന പച്ചക്കറികൾമാത്രം കൈവശമുള്ള ആൾ എന്തു കഷ്ടത അനുഭവിക്കും?

കാലക്രമത്തിൽ, ഒരു സാധനത്തിന് വില നിശ്ചയിച്ചാൽ കൊടുക്കൽവാങ്ങലിന് എളുപ്പമായിരിക്കുമെന്ന് ആളുകൾ കണ്ടുപിടിച്ചു. അക്കാലത്തു വളരെ ദുർല്ലഭമായിരുന്ന കവടിയാണ് ഇന്നത്തെ രൂപപോലെ കൈമാററത്തിന് ഉപകരണമായി അവർ സ്വീകരിച്ചതു്. ചില രാജ്യങ്ങളിൽ തോൽ വെട്ടിയെടുത്ത് ചില അടയാളങ്ങൾ കൊത്തി നാണയമാക്കി. പക്ഷേ ഇത്തരം നാണയങ്ങൾ കുറേക്കാലം കഴിയുമ്പോൾ നശിച്ചുപോകുമല്ലോ. കാലാന്തരത്തിൽ സ്വർണ്ണം, വെള്ളി, ചെമ്പ് മുതലായവ കണ്ടുപിടിച്ചു. വിലപിടിപ്പുള്ളതും ഉറപ്പുള്ളതുമായ ഈ ലോഹങ്ങൾ നാണയങ്ങളാക്കി ഉപയോഗിക്കുവാൻ കൊള്ളാമെന്ന് ആളുകൾ മനസ്സിലാക്കി. അങ്ങനെയാണ് പവൻ, രൂപ, പൈന്തുട്ടുകൾ മുതലായവ ഉണ്ടായതു്. നമുക്ക് ബാങ്കിൽനിന്ന് കിട്ടിയ നോട്ടുകളും നാണയംതന്നെയാണ്."

"എത്ര കൊല്ലംകൊണ്ടാണച്ഛാ! ഇങ്ങനെ ആയതു്?"

"അനേകം അനേകം വർഷങ്ങൾകൊണ്ടു്."

രഘുവിനു് നാണയങ്ങളെക്കുറിച്ചു് പലതും അച്ഛനോടു ചോദിച്ചറിയണമെന്നുണ്ടായിരുന്നു. വാസുദേവനെ കാണാൻ ഒരു സ്നേഹിതൻ വന്നതുകൊണ്ടു് അവനു് അതിനു തരപ്പെട്ടില്ല.

## 6. കിട്ടുവിന്റെ നേട്ടം

വാസുദേവൻ അത്താഴം കഴിഞ്ഞു് മുററത്തു ഉലാത്തുകയായിരുന്നു. ഒരു വിശേഷവർത്തമാനവുംകൊണ്ടു് രഘു അച്ഛന്റെ അടുത്തെത്തിച്ചേന്നു.

"അച്ഛൻ ഒരു വിശേഷവർത്തമാനം അറിഞ്ഞില്ലേ? അങ്ങേതിലെ ശ്രീദേവിയുടെ കല്യാണമാണു്, ഈ ഞായറാഴ്ച. നമ്മെ എല്ലാവരെയും കല്യാണത്തിനു ക്ഷണിച്ചിട്ടുണ്ടു്. അച്ഛാ! അവിടത്തെ പാവപ്പെട്ട അപ്പുപ്പൻ മരിച്ചിട്ടു നാലഞ്ചുമാസമായല്ലോ. ഇപ്പോൾ അവരുടെ വീടു നന്നാക്കാനും കല്യാണത്തിനും ആരാണു് പണം കൊടുക്കുന്നതു്?"

മകന്റെ സംഭാഷണം ശ്രദ്ധയോടെ കേട്ട വാസുദേവൻ പറഞ്ഞു:—

"ആ പാവപ്പെട്ട അപ്പുപ്പൻ ഭാവിയെക്കുറിച്ചു് കരുതലുള്ള ഒരു ആളായിരുന്നു. അയാൾ പത്തുകൊല്ലം ഇൻഷ്വറൻസിൽ ചേർന്നു."

"എന്താണച്ഛാ, ആ പറഞ്ഞതു്? ഇൻഷ്വറൻസോ? ഞാൻ കേട്ടിട്ടില്ല അങ്ങിനെയൊന്നു്."

"പറഞ്ഞുതരാം. ഇൻഷ്വറൻസ് അല്ലെങ്കിൽ രക്ഷാഭോഗം എന്നൊരു ഏർപ്പാടുണ്ടു്. മാസംതോറുമോ മൂന്നുമാസം കൂടുമ്പോഴോ മറ്റോ സൗകര്യംപോലെ നിശ്ചിതകാലത്തേയ്ക്കു് ഒരു തുക കൊടുത്തുകൊണ്ടിരിക്കണം. മുമ്പു് ഇതിനു് ചില ഇൻഷ്വറൻസ് കമ്പനികൾ ഉണ്ടായിരുന്നു. ഇപ്പോൾ ഗവർമ്മെൻറു് അവയെല്ലാം ഏറ്റെടുത്തു."

അങ്ങേതിലെ അപ്പുപ്പൻ മൂവായിരംരൂപയ്ക്കു് രക്ഷാഭോഗത്തിൽ ചേർന്നു് ഒരു പോളിസി വാങ്ങിയിരുന്നു. അയാളുടെ മുപ്പതാമത്തെ വയസ്സിലാണു് ചേർന്നതു്. അൻപത്തഞ്ചുവയസ്സാകുമ്പോൾ മൂവായിരംരൂപ കിട്ടത്തക്കവിധത്തിലായിരുന്നു പോളിസിയുടെ നിശ്ചയം. മൂന്നുമാസത്തിലൊരിക്കൽ. മുപ്പതുരൂപവീതം അയാൾ കൊടുത്തുകൊണ്ടിരുന്നു. അഞ്ചുമാസം മുൻപു് അയാൾ മരിച്ചുപോയല്ലോ. അന്നു് നാല്പത്തഞ്ചുവയസ്സേ ഉണ്ടായിരുന്നുള്ളു. പതിനഞ്ചുകൊല്ലക്കാലം രൂപ കൊടുത്തുകൊണ്ടിരുന്നു. പാവം പെട്ടെന്നു് മരിച്ചു. മരിച്ചു് ഒരാഴ്ചക്കകം മൂവായിരംരൂപയും ആദായവീതമായി നൂറുരൂപയും അയാളുടെ ഭാര്യയ്ക്കു കിട്ടി. അതുകൊണ്ടാണു് മകളുടെ കല്യാണം ഇപ്പോൾ നടത്തുന്നതു്.

"ഇതു നല്ല ഏർപ്പാടാണല്ലോ അച്ഛാ!"

"അതെ. ഇൻഷ്വറൻസ് ഇല്ലായിരുന്നുവെങ്കിൽ കിട്ടുവിൻെറ ഭാര്യയും മകളും പട്ടിണികിടന്നേനെ."

"കിട്ടു അപ്പുപ്പൻ ജീവിച്ചിരുന്നെങ്കിലോ അച്ഛാ?"

"കിട്ടുവിനു് അമ്പത്തഞ്ചുവയസ്സാകുമ്പോഴു് മൂവായിരംരൂപയും കിട്ടും. ആദായവീതം വകയിൽ ഉദ്ദേശം മൂന്നൂറു് രൂപയും കിട്ടും."

"കിട്ടുഅപ്പൂപ്പൻ ഇൻഷ്വറൻസിൽച്ചേർന്നു് ഒരു കൊല്ലം കഴിഞ്ഞു മരിച്ചിരുന്നെങ്കിലോ, അച്ഛാ!"

"എന്നാലും കിട്ടും മൂവായിരം. ഒരു തവണകെട്ടി മരിച്ചാലും കിട്ടും മുഴുവൻ തുകയും."

"എന്തു നല്ല കാര്യമാണിതു്. ആട്ടെ; അച്ഛൻ ഇൻഷ്വറൻസിൽ ചേർന്നിട്ടുണ്ടോ?"

"ഉണ്ടു്. അയ്യായിരം രൂപയ്ക്കാണു് ചേർന്നിരിക്കുന്നതു്. ഞാൻ മരിച്ചാൽ............"

"അച്ഛൻ മരിക്കണ്ട. അച്ഛൻതന്നെ രൂപവാങ്ങി അമ്മയുടെ കയ്യിൽ കൊടുത്താൽ മതി."

"മോനേ! ഞാൻ ഇൻഷ്വറൻസിൽ ചേരുകമാത്രമല്ല, നാഷണൽ പ്ലാൻ സേവിംഗ്സ് സർട്ടിഫിക്കറ്റുകളും എടുത്തിട്ടുണ്ടു്."

"അതു പറഞ്ഞതെന്താ? എനിക്കറിഞ്ഞുകൂടാ."

വാസുദേവൻ അലമാരി തുറന്നു് ദേശീയ കടപ്പത്രങ്ങൾ (നാഷണൽ പ്ലാൻ സേവിംഗ്സ് സർട്ടിഫിക്കറ്റുകൾ) എടുത്തുകൊണ്ടുവന്നു. "ഇതു് അഞ്ചു രൂപയുടെ പത്തു് എണ്ണം. നൂറുരൂപയുടെ കടപ്പത്രത്തിനു് പന്ത്രണ്ടു കൊല്ലം കഴിയുമ്പോൾ 165 രൂപ കിട്ടും. അഞ്ചുരൂപയിൽനിന്നു് എട്ടേകാൽ രൂപയും. ഇവ ഗവണ്മെൻറിൽനിന്നു് പ്രചരിപ്പിക്കുന്നതാണു്."

"നല്ല ആദായം കിട്ടുമല്ലോ അച്ഛാ, ഇതിനൊക്കെ."

“കിട്ടും. സംശയമുണ്ടോ? ഇതിനുപുറമേ പ്രീമിയംപ്രൈസ് ബോണ്ടുകളും നാം എടുത്തിട്ടുണ്ടു്. 100 രൂപയ്ക്കും 5 രൂപയ്ക്കും ഉള്ള പ്രൈസ്ബോണ്ടുകൾ.”

“അതെന്താ ആ പറയുന്നതു്?” മകൻ കൗതുകത്തോടെ ചോദിച്ചു.

“അഞ്ചുകൊല്ലം കഴിയുമ്പോൾ അതിനു നാം കൊടുക്കുന്ന തുകയും ഒരു ചെറിയ ലാഭവും തിരിയെ കിട്ടും. കൂടാതെ ബോണ്ടുകളുടെ നമ്പർ നറുക്കിട്ടെടുക്കും, നറുക്ക കിട്ടുന്ന നമ്പരുകൾക്കു് വലിയ തുക സമ്മാനം കിട്ടും.”

“ഈശ്വരാ! എന്റെ അച്ഛനു വലിയ തുക സമ്മാനം നൽകണേ! എന്തിനാണച്ഛാ ഈ പണം മുഴുവൻ ഗവണ്മെന്റു് വാങ്ങുന്നതു്?”

“നമ്മുടെ നാട്ടിന്റെ അഭിവൃദ്ധിക്കുവേണ്ടി പല പദ്ധതികളുണ്ടു്. റോഡുകൾ നന്നാക്കണം. പാലങ്ങൾ കെട്ടണം. കൃഷി മെച്ചപ്പെടുത്തുന്നതിനു് ജലസേചനം ആവശ്യമാണു്. അതിലേക്കായി നദികളിൽ അണകെട്ടി തോടുകൾ വഴി വയലുകളിലേക്കു വെള്ളം തിരിച്ചുവിടണം. എല്ലാ വീടുകളിലും എലക്ട്രിക് ലൈറ്റുകൾ വേണം. നല്ല നല്ല സ്കൂൾക്കെട്ടിടങ്ങൾ വേണം. ആശുപത്രികൾ കൂടുതൽ നിർമ്മിക്കണം. ഇങ്ങനെ ഒട്ടേറെ കാര്യങ്ങൾ ചെയ്യാനുണ്ടു്. അതിനൊക്കെ പണം വേണ്ടേ? ഗവണ്മെന്റു് നമ്മുടെ കൈയിൽനിന്നു തൽക്കാലം കടംവാങ്ങി ഈ ജോലികൾ ചെയ്യുന്നു. പിന്നീടു് ചെറിയ ആദായത്തോടുകൂടി പണം തിരിച്ചുതരികയും ചെയ്യും.”

നേരം വളരെ ഇരുട്ടിയതുകൊണ്ടു് രഘു ഉറങ്ങാൻ പോയി.

# പ്രായോഗിക പ്രവർത്തനങ്ങൾ

I. 1. കൈമാററം എന്നാലെന്തു്? അതുകൊണ്ടുള്ള വിഷമങ്ങളെന്തെല്ലാം?

2. ചന്തകൾകൊണ്ടുള്ള ഗുണങ്ങൾ എന്തെല്ലാം?

3. കവടിയും തോലും നാണയത്തിനുപയോഗിച്ചാൽ ദോഷമെന്തു്?

4. സ്വർണ്ണം, വെള്ളി, ചെമ്പു്, മുതലായവ നാണയമടിക്കുവാൻ ഉപയോഗിക്കുന്നതെന്തുകൊണ്ടു്?

II. 1. ഇൻഷ്വറൻസുകൊണ്ടു് കിട്ടുവിൻെറ ഭാര്യയ്ക്കും മക്കൾക്കും എന്തു ഗുണം കിട്ടി?

2. കിട്ടു ഇൻഷ്വർ ചെയ്തില്ലായിരുന്നുവെങ്കിൽ ഭാര്യയ്ക്കും കുട്ടികൾക്കും എന്തു സംഭവിക്കുമായിരുന്നു?

3. നാഷണൻ പ്ലാൻ സർട്ടിഫിക്കററു് വാങ്ങിയാലുള്ള ഗുണമെന്തു്?

4. പ്രീമിയം പ്രൈസ്ബോണ്ടു് വാങ്ങിയാലുള്ള ഗുണമെന്തു്?

5. നാഷണൽ സർട്ടിഫിക്കററുകളും, പ്രൈസ്ബോണ്ടുകളും വിററുകിട്ടുന്ന പണം ഗവണ്മെൻറു് ഏതെല്ലാം കാര്യങ്ങൾക്കു് ചെലവാക്കുന്നു?

III. 1. ബാങ്കുമാനേജരും പണം നിക്ഷേപിക്കാൻ ചെല്ലുന്നവരും ആയി അഭിനയിക്കുക.

2. ഒരു കുട്ടി ഇൻഷ്വറൻസ് ഏജൻറായിട്ടഭിനയിച്ചു് മററു കുട്ടികളെ ഇൻഷ്വറൻസിൽ ചേർക്കുക. സമ്മതമല്ലാത്തവരെ അതിൻെറ ഗുണങ്ങൾ പറഞ്ഞു മനസ്സിലാക്കി ചേർക്കുക.

3. നമ്മുടെ കേരളത്തിലെ വിവിധ സമുദായത്തിൽപ്പെട്ട ആളുകൾ ധരിക്കുന്നതരത്തിലുള്ള വസ്ത്രങ്ങൾ ചില കുട്ടികൾ ധരിക്കട്ടെ. മററുള്ളവർ അതു നോക്കി മനസ്സിലാക്കുക.

4. വ്യത്യസ്തരീതിയിലുള്ള തുണിത്തരങ്ങൾ(കമ്പിളി പട്ടു്, പരുത്തിവസ്ത്രം മുതലായവ) കുട്ടികൾ ശേഖരിക്കുക. തയ്യൽക്കാരന്റെ പീടികയിൽ നിന്നുള്ള ഉപയോഗശൂന്യമായ ചെറിയ കഷ്ണങ്ങൾ ശേഖരിച്ചാൽ മതിയാകുന്നതാണു്.

5. "തപാൽ സമ്പ്രദായം" കുട്ടികൾ അഭിനയിക്കുക. പോസ്റ്റുമാസ്റ്റർ, തപാൽശിപായി, അഞ്ചലോട്ടക്കാരൻ, കമ്പിശിപായി, കത്തുകൾ പെട്ടിയിൽ കൊണ്ടിടുന്ന രണ്ടുമൂന്നുപേർ, കത്തുകൾ സ്വീകരിക്കുന്ന കുറേപ്പേർ, മേൽവിലാസക്കാർ ഇവരെല്ലാമായിരിക്കണം കഥാപാത്രങ്ങൾ.

# ഭാഗം VI

# അവർ ഇന്നും ജീവിക്കുന്നു

## 1. മഹാനായ അലക്സാണ്ടർ

ഒരുദിവസം മാസിഡോണിയയിലെ രാജാവായ ഫിലിപ്പിന്റെ മുമ്പിൽ ചില കച്ചവടക്കാർ ഒരു കുതിരയെ കൊണ്ടുവന്നു. നല്ല വണ്ണവും ഉയരവുമുള്ള ആ കുതിരയെ കണ്ടാൽ ആരും ഒന്നു നോക്കിപ്പോകുമായിരുന്നു. അതിനെ വാങ്ങാൻ രാജാവിനു് വലിയ താല്പര്യമുണ്ടായി. അതുകൊണ്ടു് അദ്ദേഹം കുതിര സവാരിയിൽ മിടുക്കന്മാരായ ചില ആളുകളെ വിളിച്ചു് ആ കുതിരപ്പുറത്തു് സവാരി ചെയ്തുനോക്കുവാൻ കല്പിച്ചു. പക്ഷേ അവരെല്ലാം എത്ര ശ്രമിച്ചിട്ടും അതിന്റെ പുറത്തു കയറുവാനോ അതിനെ മെരുക്കുവാനോ കഴിഞ്ഞില്ല.

ഈ സംഭവങ്ങളെല്ലാം ഉത്സാഹത്തോടെ നോക്കിക്കൊണ്ടിരുന്ന പത്തുവയസ്സായ ഒരു കുട്ടി ഫിലിപ്പു് രാജാവിന്റെ മുമ്പിൽവന്നു് ആ കുതിരപ്പുറത്തു് അവൻ സവാരിചെയ്യാമെന്നു പറഞ്ഞു. ഇതുകേട്ടു് എല്ലാവരും പൊട്ടിച്ചിരിച്ചു. എങ്കിലും ബുദ്ധിമാനായ രാജാവു് കുട്ടിയുടെ അപേക്ഷ അനുവദിച്ചു. കുതിര അതിന്റെ വലിയ നിഴൽകണ്ടു് ഭയന്നതുകൊണ്ടാണു് ആളുകളെ അടുപ്പിക്കാതിരുന്നതു്. ഈ സംഗതി മനസ്സിലാക്കിയ കുട്ടി കുതിരയെ സൂര്യനെതിരായി നിർത്തി. എന്നിട്ടു് യാതൊരു പ്രയാസവും കൂടാതെ അതിന്റെ പുറത്തു കയറി ഇരുന്നു. എല്ലാവരും ഇതുകണ്ടു് ആശ്ചര്യപ്പെ

മുതിൎന്നവക്കു കഴിയാത്ത ഒരു കാൎയ്യം നിഷ്പ്രയാസം സാധിച്ച ആ ബാലൻ ഫിലിപ്പ് രാജാവിന്റെ പുത്രനായ അലക്സാണ്ടർ ആയിരുന്നു.



ALEXANDER THE GREAT

ശക്തിയെക്കാൾ യുക്തികൊണ്ടു് കാൎയ്യങ്ങൾ നേടാമെന്നു് അലക്സാണ്ടർ ചെറിയ കുട്ടിയായിരിക്കുമ്പോൾത്തന്നെ തെളിയിച്ചു. രാജാവു് മകനെ ശരിയായ രീതിയിൽ വളൎത്തുവാൻ ശ്രദ്ധിച്ചിരുന്നു. വിദ്വാനും മഹാനുമായ അരിസ്റ്റോട്ടിലിന്റെ കീഴിലാണു് കുട്ടിക്കാലത്തു് അലക്സാണ്ടർ പഠിക്കാൻ തുടങ്ങിയതു്. അലക്സാണ്ടർ പഠിത്തത്തിൽ വളരെ ഉത്സാഹം കാണിച്ചു. ആ ബാലനു് അദ്ധ്യാപകനോടു് വളരെ സ്നേഹവും ബഹുമാനവും ഉണ്ടായിരുന്നു.

അക്ഷരാഭ്യാസത്തിൽ മാത്രമല്ല, ആയുധവിദ്യ, കുതിരസ്സവാരി തുടങ്ങിയവയിലും അലക്സാണ്ടർ മിടുക്കനായിരുന്നു. പ്രസിദ്ധനായ ഒരു യുദ്ധവീരനായി ത്തീരാൻവേണ്ട എല്ലാ പരിശീലനവും അലക്സാണ്ടർക്കു ലഭിച്ചു.

ഇരുപതാമത്തെ വയസ്സിൽ അച്ഛൻ മരിച്ചപ്പോൾ അലക്സാണ്ടർ രാജാവായി. അദ്ദേഹം ആദ്യമായി ചെയ്തതു് മരിച്ചുപോയ അച്ഛന്റെ ആഗ്രഹം സാധിക്കുകയായിരുന്നു. അന്നു് വളരെ പേരും പെരുമയും നേടിയ വലിയ ഒരു സാമ്രാജ്യമായിരുന്നു പേർഷ്യ. ആ സാമ്രാജ്യത്തെ ആക്രമിച്ചു കീഴടക്കുവാൻ അദ്ദേഹത്തിന്റെ അച്ഛൻ ആഗ്രഹിച്ചിരുന്നു. അതുകൊണ്ടു് അലക്സാണ്ടർ സൈന്യസമേതം പേർഷ്യയെ ആക്രമിച്ചു. ഒരിക്കൽ അലക്സാണ്ടറുടെ സൈന്യങ്ങൾ ഒരു കുന്നിൻചുവട്ടിലായിരുന്നു. ആ തക്കം നോക്കി പേർഷ്യൻ സൈന്യങ്ങൾ അവരുടെനേരെ കുന്നിൻമുകളിൽനിന്നു് വലിയ രഥങ്ങൾ ഉരുട്ടിവിടാൻ തുടങ്ങി. വളരെ ഉയരത്തിൽനിന്നു ഉരുണ്ടുവരുന്ന രഥങ്ങളുടെ അടിയിൽപെട്ടു് ഗ്രീക്കു് സൈന്യങ്ങൾ വല്ലാതെ വിഷമിച്ചു. ഉടനെ ബുദ്ധിമാനായ അലക്സാണ്ടർ സൈന്യങ്ങളെ ഒന്നിച്ചു വിളിച്ചുകൂട്ടി. എല്ലാവരോടും അടുത്തടുത്തായി മുട്ടുകുത്തിനില്ക്കുവാനും തലയ്ക്കുമുകളിലായി അവരുടെ ഉരുക്കുകൊണ്ടുള്ള പരിചകൾ ചേർത്തുപിടിക്കുവാനും പറഞ്ഞു. അങ്ങനെ രഥങ്ങളെല്ലാം പരിചകളിൽ തട്ടി താഴെ തെറിച്ചുവീണു. ഇപ്രകാരം സ്വന്തം ബുദ്ധിശക്തികൊണ്ടു് അലക്സാണ്ടർ ആപത്തുകളിൽനിന്നു രക്ഷനേടിയിരുന്നു.

പേർഷ്യയിലെ മരുഭൂമികളിൽക്കൂടി സൈന്യങ്ങളേയുംകൊണ്ടു് അലക്സാണ്ടർ ഇന്ത്യയിലേക്കു തിരിച്ചു. വഴിമദ്ധ്യേ വെള്ളം കിട്ടാതെ വിഷമിക്കേ

ണ്ടിവന്നു. ഒരാറ അലക്സാണ്ടൎക്ക് വെള്ളം കൊണ്ടു വന്നുകൊടുത്തു. എന്നാൽ തന്റെ സൈന്യങ്ങളെല്ലാം ദാഹം തീൎത്തല്ലാതെ അദ്ദേഹം വെള്ളം കുടിക്കുകയുണ്ടായില്ല.

അലക്സാണ്ടർ ഇന്ത്യയിൽ പ്രവേശിച്ചതു് ഹിമാലയത്തിന്റെ വടക്കുപടിഞ്ഞാറെ ചുരങ്ങളറ വഴിയാണു്. നമ്മുടെ രാജ്യത്തിന്റെ വടക്കുപടിഞ്ഞാറു ഭാഗത്തു കിടക്കുന്ന പല രാജ്യങ്ങളും അദ്ദേഹത്തിനു കീഴടങ്ങി. അക്കാലത്തു് ഝലം നദിക്കരയിലുള്ള പ്രദേശങ്ങളറ ഭരിച്ചിരുന്നതു് പോറസ്സ് (പുരുരവസ്സ്) എന്ന രാജാവായിരുന്നു. അദ്ദേഹം വളരെ ധീരനായിരുന്നു. അലക്സാണ്ടരുടെ വലിയ വിജയങ്ങളെപ്പററി കേട്ടിട്ടും അദ്ദേഹം പിൻതിരിയാൻ കൂട്ടാക്കിയില്ല. ആന, കുതിര, തേർ, കാലാളറ എന്നീ ചതുരംഗപ്പടയോടുകൂടി പോറസ്സ് അലക്സാണ്ടരെ എതിൎത്തു. വളരെ വാശിയോടെ യുദ്ധം നടന്നു എങ്കിലും അവസാനം പോറസ്സ് തോററുപോയി. അദ്ദേഹത്തെ അലക്സാണ്ടരുടെ മുമ്പിൽ ഹാജരാക്കി. അദ്ദേഹത്തിനു് എന്താണു് ആവശ്യമെന്നു് അലക്സാണ്ടർ ചോദിച്ചപ്പോറ "എന്നോടു് ഒരു രാജാവിനു യോജിച്ചവിധത്തിൽ പെരുമാറണം" എന്നായിരുന്നു പോറസ്സിന്റെ മറുപടി. അദ്ദേഹത്തിന്റെ ധീരതയും പൗരുഷവും സന്തോഷിച്ച അലക്സാണ്ടർ രാജ്യം തിരികെ കൊടുത്തു.

വീണ്ടും പലസ്ഥലങ്ങളും ആക്രമിക്കണമെന്നു് അലക്സാണ്ടൎക്കു് ആഗ്രഹമുണ്ടായിരുന്നു. എങ്കിലും സൈന്യങ്ങളുടെ നിർബ്ബന്ധംകൊണ്ടു് അദ്ദേഹം മടങ്ങി. വഴിമദ്ധ്യേ തന്റെ മുപ്പത്തിമൂന്നാംവയസ്സിൽ ബാബിലോണിയ എന്നസ്ഥലത്തുവച്ചു് അദ്ദേഹം അന്തരിച്ചു. എന്നാലും അദ്ദേഹത്തിന്റെ കീൎത്തി ഇന്നും ഒരു കുറവുമില്ലാതെ നിലനില്ക്കുന്നു.

## 2. കൊളംബസ്സ്

ആ സാധുനെയ്ത്തുകാരൻ അന്നും പതിവുപോലെ വളരെനേരം കാത്തിരുന്നു. എന്നിട്ടും മകനെ കണ്ടില്ല. രാവിലെ മുതൽ വൈകുന്നേരം വരെ അദ്ദേഹം തുണി നെയ്തുണ്ടാക്കും. അതു വിററു കിട്ടുന്ന പണംകൊണ്ടു വേണം അയാളുടെ കുടുംബം പുലരാൻ. പീടികയിൽ നിന്നു സാമാനങ്ങൾ വാങ്ങാനും അവനെ അയയ്ക്കണം.

അതാ, ആ തുറമുഖത്തേയ്ക്കൊന്നു നോക്കൂ! കപ്പലുകളും തോണികളും വന്നണയുന്ന കാഴ്ച, ഇമവെട്ടാതെ നോക്കിനില്ക്കുകയാണവൻ. കടൽ എത്ര കണ്ടാലും



COLUMBUS

ആ കുട്ടിക്കു മതിയാകുകയില്ല. നേരം ഇരുട്ടിത്തുടങ്ങിയപ്പോൾ അവൻ പതുക്കെ വീട്ടിലേക്കു നടന്നു. കൊളംബസ്സ് എന്നാണവന്റെ പേരു്.

വീട്ടിൽ എത്തിയ കൊളംബസ്സിനെ അഛൻ ശാസിച്ചു: "എടാ കൊളംബസ്സേ! നിന്നോടെത്ര തവണ പറഞ്ഞിട്ടുണ്ട്, നേരത്തെ വീട്ടിൽ വരണമെന്ന്?" അഛൻ മുറയ്ക്കു ശകാരിക്കുന്നുണ്ടായിരുന്നു. അതൊന്നും കേൾക്കാൻ നില്ക്കാതെ കൊളംബസ്സ് അകത്തേക്കു് ഓടിക്കയറി. വിശപ്പുശമിപ്പിക്കാൻ എന്തെല്ലാമോ വാരിത്തിന്നിട്ട് അവൻ കിടന്നുറങ്ങാൻതുടങ്ങി. ഉറക്കത്തിൽ അവൻ ഒരു സ്വപ്നംകണ്ടു. എവിടെ നോക്കിയാലും അവസാനമില്ലാത്ത സമുദ്രം. അതിന്റെ നടുക്ക് മനോഹരമായ ഒരു കപ്പൽ. അതിൽ കപ്പിത്താനായി കൊളംബസ്സ് നില്ക്കുന്നു. ഒരു വലിയ കൊടുങ്കാററു് വന്നു. കപ്പൽ കാററിൽപ്പെട്ട് ആടിയുലഞ്ഞു. ആളുകളെല്ലാം മുട്ടി മുട്ടി താഴെ വീണുതുടങ്ങി. ഒരാൾ കൊളംബസ്സിന്റെ മുതുകിൽചെന്നു വീണു. ഇങ്ങനെ സ്വപ്നത്തിൽ മുഴുകിയിരുന്ന കൊളംബസ്സ് പെട്ടെന്ന് അവൻ കിടന്നുറങ്ങിയിരുന്ന ബെഞ്ചിൽനിന്ന് താഴെയ്ക്കുവീണു.

കൊളംബസ്സ് ജനിച്ചതും വളർന്നതും ജെനോവ എന്ന പട്ടണത്തിലാണ്. ഇത് യൂറോപ്പുവൻകരയിൽപ്പെട്ട ഇററലി എന്ന രാജ്യത്തിലാണ്. അഛന്റെ ആഗ്രഹം മകനെയും ഒരു നെയ്ത്തുകാരനാക്കണം എന്നായിരുന്നു. വളരെ വിഷമിച്ചാണെങ്കിലും അവനെ അഛൻ സ്കൂളിലയച്ചിരുന്നു. എന്നാൽ കൊളംബസ്സിനു് ഒരു നാവികനാകണമെന്നായിരുന്നു മോഹം. ഇതിനെപ്പററി അച്ഛനും മകനും തമ്മിൽ തർക്കം നടന്നു. അവസാനം അച്ഛൻ അവനെ ഒരു കപ്പൽക്കാരനാകാൻ അനുവദിച്ചു.

മെഡിററേനിയൻ തീരത്തുള്ള പല പട്ടണങ്ങളും കൊളംബസ്സ് കപ്പലുകളിൽ യാത്രചെയ്തു കണ്ടുമനസ്സിലാക്കി. ചില മഹാനഗരങ്ങളും അവിടത്തെ ജനങ്ങളുടെ ജീവിതരീതിയും അയാളെ അത്ഭുതപ്പെടുത്തി. വീരസാഹസികരായ നാവികന്മാരുടെ ധീര കൃത്യങ്ങളും അവർ കണ്ടുപിടിച്ച പുതിയ സ്ഥലങ്ങളും അവൎക്കുണ്ടായ അമ്പരപ്പിക്കുന്ന അനുഭവങ്ങളും യുവാവായ കൊളംബസ്സിന്നു ഉന്മേഷം നൽകി. അങ്ങനെ അദ്ദേഹവും പുതിയ രാജ്യങ്ങൾ കണ്ടുപിടിക്കുവാൻ ഉത്സുകനായിത്തീൎന്നു.

ഇന്ത്യയിലെ സമ്പൽസമൃദ്ധിയെപ്പററി യൂറോപ്പിലെ ജനങ്ങൾ വളരെയധികം കേട്ടിരുന്നു. ഇന്ത്യയിൽ കരമാർഗ്ഗം എത്തുകയും പട്ടുവസ്ത്രങ്ങളും സുഗന്ധദ്രവ്യങ്ങളും ഇവിടെനിന്നു കൊണ്ടുപോകുകയും ചെയ്ത മാർക്കോപോളോവിൻെറ കഥ കൊളംബസ്സിനെ വളരെയധികം രസിപ്പിച്ചു. കടൽവഴി ഇന്ത്യയിലേക്കു ഒരു എളുപ്പമാർഗ്ഗം കണ്ടുപിടിക്കാൻ പലരും ആഗ്രഹിച്ചിരുന്ന കാലമായിരുന്നു അതു്. അക്കാലത്തു് യൂറോപ്പിൽ ഏററവും മിടുക്കന്മാരായ നാവികന്മാരുള്ള രാജ്യമായിരുന്നു പോർച്ചുഗൽ. ആ രാജ്യത്തെ രാജാവിൻെറ കീഴിൽ ഏതെങ്കിലും ഒരു കപ്പലിൽ ജോലി ചെയ്‌വാൻ കൊളംബസ്സ് തീരുമാനിച്ചു. പക്ഷേ പ്രതീക്ഷിച്ച തരത്തിലുള്ള പ്രോത്സാഹനം കൊളംബസ്സിന്നു കിട്ടിയില്ല. അതുകൊണ്ടു് അദ്ദേഹം പോർച്ചുഗലിൻെറ അടുത്തുള്ള സ്പെയിനിൽ ചെന്നു് അവിടത്തെ ഇസബെല്ലാരാജ്ഞിയെ തൻെറ ആഗ്രഹം അറിയിച്ചു. സ്പെയിനിലെ രാജാവും രാജ്ഞിയുംകൂടി മൂന്നു ചെറിയ കപ്പലുകളും യാത്രച്ചെലവിന്നാവശ്യമായ കുറെ പണവും കൊടുത്തു.

കിഴക്കുഭാഗത്തു കിടക്കുന്ന ഇന്ത്യയിലേക്കു് എത്തുവാൻ ഏററവും നല്ല വഴി നേരെ പടിഞ്ഞാറു ഭാഗത്തേക്കു സഞ്ചരിക്കുകയാണെന്നു് അദ്ദേഹം തീർച്ചയാക്കി. ഭൂമി ഉരുണ്ടതായതുകൊണ്ടു് അങ്ങനെ തനിക്കു് കിഴക്കൻ ദിക്കുകളിലെത്താൻ കഴിയുമെന്നു് അദ്ദേഹം വിശ്വസിച്ചു.

കൊളംബസ്സും കുറെ നാവികന്മാരുംകൂടി യാത്ര തുടങ്ങി. പണ്ടു് സമുദ്രയാത്ര വളരെ വിഷമം പിടിച്ചതായിരുന്നു. ഇന്നത്തെപ്പോലെ യന്ത്രത്തിന്റെ സഹായംകൊണ്ടു് ഓടിക്കുവാൻ കഴിയുന്നവ ആയിരുന്നില്ല അന്നത്തെ കപ്പലുകൾ. പണ്ടത്തെ പായ്ക്കപ്പലുകൾ ഓടിയിരുന്നതു് കൂടുതലും കാററിന്റെ കരുണകൊണ്ടാണു്. അഞ്ചാഴ്ചക്കാലം യാത്രചെയ്തിട്ടും യാതൊരു ഫലവുമുണ്ടായില്ല. അവസാനം കൂട്ടുകാർ സ്പെയിനിലേക്കു തന്നെ തിരിച്ചുപോകുവാൻ ശാഠ്യം പിടിച്ചു. ഒരു ദിവസംകൂടി ക്ഷമിക്കുവാൻ അദ്ദേഹം അവരോടപേക്ഷിച്ചു. അന്നുരാത്രി മുഴുവൻ കൊളംബസ്സ് ഈശ്വരനെ പ്രാർത്ഥിച്ചു. പിറേറദിവസം രാവിലെ അവർ ഒരു പുതിയ രാജ്യം കണ്ടെത്തി.

അവരുടെ സന്തോഷം ഒന്നാലോചിച്ചുനോക്കു! കൊളംബസ്സും കൂട്ടുകാരും പുതിയ നാട്ടിലേക്കു് കുതിച്ചിറങ്ങി. സ്പെയിനിന്റെ കൊടി അവർ ആ മണ്ണിൽ നാട്ടുകയും ചെയ്തു. കുറെ വെളുത്ത മനുഷ്യർ തങ്ങളുടെ നാട്ടിലെത്തിയ വാർത്തകേട്ടു് നാട്ടുകാർ ഓടിയെത്തി. അവരോടു് കൊളംബസ്സ് സ്നേഹത്തോടെ പെരുമാറി. അവർക്കു പല സമ്മാനങ്ങളും

നൽകി. ആ രാജ്യം ഇന്ത്യയാണെന്നു് അദ്ദേഹം വിചാരിച്ചു. പക്ഷെ അതു് അമേരിക്കയ്ക്കടുത്തുള്ള കുറെ ദ്വീപുകളായിരുന്നു. അതിന്നു പശ്ചിമേന്ത്യാ ദ്വീപുകൾ എന്നു പറയുന്നു.

കൊളംബസ്സും കൂട്ടുകാരും മററു പല സ്ഥലങ്ങളിലും സഞ്ചരിച്ചു് അവസാനം സ്പെയിനിൽ മടങ്ങിയെത്തി. അദ്ദേഹം സ്വർണ്ണം, പരുത്തി, ചില പുതിയ ചെടികൾ, പക്ഷികൾ എന്നിവ സ്പെയിനിലേക്കു കൊണ്ടുവന്നു. പശ്ചിമേന്ത്യാ ദ്വീപിലെ ചില നിവാസികളെ അദ്ദേഹം കൂടെ കൊണ്ടുപോയിരുന്നുവത്രേ. അദ്ദേഹത്തെ രാജാവും ജനങ്ങളും വളരെ സന്തോഷത്തോടെ സ്വീകരിച്ചു് പല ബഹുമതികളും നൽകി. കൊളംബസ്സ് വീണ്ടും രണ്ടു പ്രാവശ്യം പശ്ചിമേന്ത്യാ ദ്വീപുകളിലേക്കു് യാത്ര ചെയ്യുകയുണ്ടായി.

കൊളംബസ്സിൻെറ ധൈര്യവും സ്ഥിരോത്സാഹവും മൂലം അദ്ദേഹം ലോകപ്രസിദ്ധനായി.

## 3 വാസ്കോഡിഗാമ

കൊളംബസ്സ് പശ്ചിമേന്ത്യാ ദ്വീപുകൾ കണ്ടുപിടിച്ച കഥ നമുക്കറിയാമല്ലോ. ഈ വാർത്ത പോർച്ചുഗലിലെ രാജാവു് അറിഞ്ഞപ്പോൾ അദ്ദേഹത്തിനു് ദ്വേഷ്യം വന്നു. കൊളംബസ്സിനെ സഹായിക്കാത്തതിനെക്കുറിച്ചു് അദ്ദേഹം പശ്ചാത്താപിച്ചു. പുരാതനകാലം മുതൽക്കുതന്നെ ഇന്ത്യ പേരും പെരു

മയ്യം നേടിയ രാജ്യമായിരുന്നു. ഇന്ത്യയിൽ നെയ്യപ്പെടുന്ന മസ്ലിൻതുണി, നമ്മുടെ നാട്ടിൽനിന്നു ലഭിക്കുന്ന സുഗന്ധദ്രവ്യങ്ങളും എന്നിവ യൂറോപ്യന്മാരുടെ ശ്രദ്ധയെ ആകർഷിച്ചു. അതുകൊണ്ടു് "പാലും തേനുമൊഴുകുന്ന" ഇന്ത്യാ രാജ്യത്തിലേക്കു് ഒരു കടൽമാർഗ്ഗം കണ്ടുപിടിക്കുവാൻ പോർച്ചുഗലിലെ രാജാവും തീർച്ചയാക്കി. ഈ ആവശ്യത്തിലേക്കു് അദ്ദേഹം പ്രാപ്തനായ ഒരു കപ്പിത്താനെ അന്വേഷിച്ചുകൊണ്ടിരുന്നു.

പോർച്ചുഗൽ രാജ്യത്തെ കടൽത്തീരത്തു് സ്ഥിതിചെയ്യുന്ന സൈനസ്സ് എന്ന പട്ടണത്തിൽ പ്രസിദ്ധനായ ഒരു പട്ടാളക്കാരനുണ്ടായിരുന്നു. നന്നെ ചെറുപ്പമാണെങ്കിലും, ആ യുവാവു് യുദ്ധമുറകളിൽ അസാധാരണമായ സാമർത്ഥ്യം കാണിച്ചു. അദ്ദേഹത്തിന്റെ പേർ വാസ്കോഡിഗാമ എന്നായിരുന്നു. ഗാമയുടെ അച്ഛൻ സൈനസ്സുപട്ടണത്തിലെ ഗവർണ്ണരായിരുന്നു.

പട്ടാളജീവിതത്തെക്കാളും വാസ്കോഡിഗാമ കൂടുതൽ ഇഷ്ടപ്പെട്ടതു് കടലിൽ യാത്രചെയ്യുന്നതിനായിരുന്നു. തന്നിമിത്തം അദ്ദേഹം ഒരു നാവികനായി ജോലിചെയ്യുടങ്ങി. ഗാമ ആ ജോലിയിൽ സാമർത്ഥ്യം നേടി. അദ്ദേഹത്തെപ്പറ്റി പോർച്ചുഗലിലെ രാജാവും അറിവാനിടയായി. രാജാവു് ഗാമയെ വിളിച്ചുവരുത്തി ഇന്ത്യയിലേക്കു് കടൽമാർഗ്ഗം കണ്ടുപിടിക്കേണ്ടതിനെപ്പറ്റി ആലോചിച്ചു. ഗാമ സന്തോഷത്തോടെ ആ കൃത്യം ഏറ്റെടുത്തു.

അങ്ങനെ വാസ്കോഡിഗാമ ഇന്ത്യയിലേക്ക് ഒരു കടൽമാർഗ്ഗം അന്വേഷിച്ചുപുറപ്പെട്ടു. അദ്ദേഹം യാത്രചെയ്യുന്നതിനു കുറേക്കാലം മുമ്പു ബർത്തലോമിയോ ഡയസ്സ് എന്ന ഒരു പോർച്ചുഗീസുകാരൻ



VASCO DA GAMA



ആഫ്രിക്കയുടെ തെക്കേ അററത്തുള്ള മുനമ്പുവരെ സഞ്ചരിച്ചിരുന്നു. ആ മുനമ്പുചുററി ഇന്ത്യയിലേക്കു പോകുവാനാണ് വാസ്കോഡിഗാമ തീർച്ചയാക്കിയതു്. അദ്ദേഹം കൊളംബസ്സിന്റെ യാത്രയെപ്പററി നല്ലവണ്ണം മനസ്സിലാക്കിയിരുന്നു. അതുകൊണ്ട് ഗാമ ധൈര്യസമേതം കപ്പലോടിച്ചുപോയി.

നീണ്ട നാലുമാസങ്ങൾക്കുശേഷമാണ് വാസ്കോഡിഗാമ ആഫ്രിക്കയുടെ തെക്കേ മുനമ്പിൽ എത്തിയതു്. പിന്നീട് ആഫ്രിക്കയുടെ കിഴക്കേകരയോ

ലേക്ക് കപ്പലിൽ സഞ്ചരിച്ചു. ക്രിസ്തുമസ്സ് ദിവസം അദ്ദേഹം ഒരു ചെറിയ ഉൾക്കടലിൽ ചെന്നുചേൎന്നു. ആ ദിക്കിന്നു "നേററാൾ" എന്നു ഗാമ പേർ കൊടുത്തു. ആ വാക്കിന്നർത്ഥം 'ജനിച്ച ദിവസം' എന്നായിരുന്നു. നേററാളിൽനിന്നു അദ്ദേഹം കുറെ ദൂരം തീരപ്രദേശത്തുകൂടി സഞ്ചരിച്ചു. അവിടെയുള്ള ഒരു ദ്വീപിൽവച്ചു ഗാമ ചില നാവികന്മാരെ കണ്ടുമുട്ടി. അവർ അറബികളായിരുന്നു. അവരിൽ ചിലരുടെ സഹായത്തോടെ അദ്ദേഹം നേരെ കിഴക്കോട്ടു സഞ്ചരിക്കുകയും നാലുമാസങ്ങൾക്കുശേഷം കോഴിക്കോട്ടെത്തുകയും ചെയ്തു.

ഒരു വെള്ളക്കാരൻ തന്റെ രാജ്യത്തുവന്നു കപ്പലിറങ്ങിയ വാൎത്തകേട്ടു സാമൂതിരി അത്ഭുതപ്പെട്ടു. ഗാമ സാമൂതിരിയെ കാണാൻ താൽപര്യം പ്രകടിപ്പിച്ചു. രാജാവു അതിന്നു സമ്മതം നല്കി. രാജസഭയിൽ സാമൂതിരിയുടെ അടുത്തുതന്നെ അദ്ദേഹത്തിന്റെ പ്രധാനമന്ത്രി മങ്ങാട്ടച്ചനുമുണ്ടായിരുന്നു. ഇരുപാൎശ്വങ്ങളിലും സൈന്യങ്ങൾ നിരന്നുനിന്നിരുന്നു. വാസ്കോഡിഗാമയും ചില അനുയായികളും കൂസാതെ നടന്നു സാമൂതിരിയുടെ സമീപത്തെത്തി. പോൎച്ചുഗലിൽനിന്നു കൊണ്ടുവന്ന പല വസ്തുക്കളും ഗാമ സാമൂതിരിക്കു കാഴ്ചവച്ചു. സാമൂതിരി അദ്ദേഹത്തോടു സ്നേഹപൂൎവ്വം പെരുമാറി. കോഴിക്കോട്ടു കച്ചവടം ചെയ്യാനുള്ള അനുവാദം ഗാമയ്ക്കു സിദ്ധിച്ചു.

ഏറെത്താമസിയാതെ വാസ്കോഡിഗാമ പോൎച്ചുഗലിലേക്കുതന്നെ മടങ്ങി. അദ്ദേഹത്തെ പോൎച്ചുഗീസ് രാജാവും ജനങ്ങളും വളരെ ആഡംബരത്തോടെ സ്വീകരിച്ചു.

കടൽമാൎഗ്ഗം ഇന്ത്യയിൽ ആദ്യം വന്ന യൂറോപ്യൻ വാസ്കോഡിഗാമയാണ്.

## 4. ക്യാപ്ററൻ കുക്കു്

കൊളംബസ്സ്, വാസ്കോഡഗാമ എന്നീ നാവികന്മാരെപ്പററി ചിലതൊക്കെ അറിഞ്ഞതല്ലോ. പുതിയ രാജ്യങ്ങളും പുതിയ കടൽമാർഗ്ഗങ്ങളും കണ്ടുപിടിക്കുവാൻ പരിശ്രമിച്ച മറെറാരു മഹാന്റെ കഥ പറയാം.

ഇംഗ്ലണ്ടിലുള്ള മിഡിൽബറോ എന്ന ചെറിയ പട്ടണത്തിലാണു് ജെയിംസ് കുക്കു് ജനിച്ചതു്. ഒമ്പതു വയസ്സുവരെ കാലികളെ മേച്ചും കൂലിവേലകൾ ചെയ്തും കുക്കു് കാലംകഴിച്ചു. അവന്റെ അച്ഛൻ ഒരു കൃഷിക്കാരന്റെ കൂലിവേലക്കാരനായിരുന്നു.

വളരെ വിഷമിച്ചാണു് കുക്കും കുടുംബാംഗങ്ങളും കഴിച്ചുകൂട്ടിയതു്. അതുകൊണ്ടു് അമ്മ അവനെ അടുത്തൊരു സ്ഥലത്തേക്കു് അയച്ചു. അവിടെച്ചെന്നു് എന്തെങ്കിലും ജോലി കിട്ടുമോ എന്നു കുക്കു് അന്വേഷിച്ചു. താമസിയാതെ അവനു് ഒരു പീടികയിൽ ജോലികിട്ടി. രാവിലെ നേരത്തെതന്നെ കുക്കു് പീടിക തുറന്നു് അവിടെയെല്ലാം അടിച്ചുവൃത്തിയാക്കും. പീടികയിൽ വരുന്നവരോടു് വളരെ മര്യാദയോടും സ്നേഹത്തോടും പെരുമാറിയതുകൊണ്ടു് എല്ലാവർക്കും അവനെ ഇഷ്ടമായിരുന്നു.

അവൻ ജോലിചെയ്തിരുന്ന പീടികയ്ക്കു് അടുത്തായി ധാരാളം നാവികന്മാരും മുക്കുവരും താമസിച്ചിരുന്നു. രാത്രി പീടിക അടച്ചുകഴിഞ്ഞശേഷം കുക്കു് അവരുടെകൂടെ കുറെ സമയം ചെലവഴിക്കും. ഓരോരുത്തരും കടലിൽ കണ്ട കാഴ്ചകളെയും രസകരമായ അനുഭവങ്ങളെയും കുറിച്ചുള്ള കഥകൾ പറഞ്ഞിരുന്നു. ഇതെല്ലാം

ശ്രദ്ധിച്ചു കേട്ടിരുന്ന കുക്കിന്നും ഒരു നാവികനാവണമെന്നുതോന്നി.

ഒരു ദിവസം കുക്ക് അവന്റെ ആഗ്രഹം യജമാനനോടു പറഞ്ഞു. ഒന്നും പറയാതെ പീടികയിൽ നിന്ന് ഓടിപ്പോകുന്നതിന്നു പകരം കുക്ക് സത്യസന്ധതയോടെ കാര്യം തുറന്നു പറഞ്ഞതിൽ അദ്ദേഹം സന്തോഷിച്ചു. അവനെ വിട്ടയക്കുവാൻ യജമാനന്ന് മനസ്സുവന്നില്ല. അവന്ന് ഒരു കപ്പലുടമസ്ഥന്റെ കീഴിൽ അദ്ദേഹം ജോലി വാങ്ങിച്ചുകൊടുത്തു. നോക്കു. സത്യത്തോടും മര്യാദയോടുംകൂടി പെരുമാറിയാലുള്ള ഗുണം!

ആദ്യകാലത്ത് കുക്ക് ജോലി ചെയ്തിരുന്നത് ന്യൂകാസിൽ എന്ന സ്ഥലത്തുനിന്നു ലണ്ടൻ പട്ടണത്തിലേക്ക് കല്ക്കരി കയറ്റിക്കൊണ്ടുപോകുന്ന ഒരു ബോട്ടിലായിരുന്നു. ജോലി വിഷമം പിടിച്ചതായിരുന്നെങ്കിലും അവൻ അതു് ഇഷ്ടപ്പെട്ടു. പിന്നീട് അവന്ന് ഇംഗ്ലണ്ടിന്റെ സമീപത്തുള്ള ചില രാജ്യങ്ങളിലേക്ക് കപ്പലിൽ യാത്ര ചെയ്‌വാൻ കഴിഞ്ഞു. അങ്ങനെയിരിക്കെ വടക്കെ അമേരിക്കക്കാരും ഫ്രഞ്ചുകാരും തമ്മിൽ യുദ്ധമുണ്ടായി. അപ്പോൾ കുക്ക് ഇംഗ്ലണ്ടിന്റെ നാവികസൈന്യത്തിൽ ചേർന്നു. ഇപ്രകാരം അത്‌ലാന്റിക് സമുദ്രത്തിലൂടെ കപ്പലിൽ സഞ്ചരിക്കുവാൻ അദ്ദേഹത്തിന്ന് ഒരവസരം ലഭിച്ചു. കുക്കിന്റെ സാമർത്ഥ്യംകൊണ്ടു അദ്ദേഹത്തിന്ന് നാവികപ്പടയിൽ ഒരു ഉയർന്ന ഉദ്യോഗസ്ഥനാകാൻ കഴിഞ്ഞു.

അമേരിക്കയിലെ യുദ്ധത്തിനുശേഷം നാട്ടിൽ തിരിച്ചെത്തിയ കുക്കിന്റെ ആഗ്രഹം ശാന്തസമുദ്രത്തിൽക്കൂടെ കപ്പലോടിച്ചുപോകണമെന്നായിരുന്നു. അദ്ദേഹത്തിന്റെ മേലധികാരികൾ അതിന്ന് അനുവാദം നല്കി. കുക്കിനെ പ്രോത്സാഹിപ്പിച്ചു.

ക്യാപ്റ്ററൻ കുക്കു് ഒരു ചെറിയ കപ്പലിൽ യാത്ര തിരിച്ചു. അദ്ദേഹം കപ്പലിൽ ധാരാളം പച്ചക്കറി, പഴങ്ങൾ എന്നിവ കരുതിയിരുന്നു. ഇവയെല്ലാം



CAPTAIN COOK

കടലിൽ സഞ്ചരിക്കുമ്പോൾ കിട്ടുവാൻ വിഷമമാണല്ലോ. ഈ സാധനങ്ങൾ മതിയാവോളം ലഭിക്കാത്തതുകൊണ്ടാണു് നാവികർക്കും മററു കടൽസഞ്ചാരികൾക്കും പല സുഖക്കേടുകളും പിടിപെട്ടിരുന്നതു്.

വളരെ ദിവസം കുക്കും കൂട്ടുകാരും വിശാലമായ കടലിലൂടെ സഞ്ചരിച്ചു. ഭൂലോകത്തിന്റെ ഏററവും തെക്കു ഭാഗത്തു് ഒരു വലിയ വൻകരയുണ്ടെന്നു വിചാരിച്ചാണു് അവർ സഞ്ചരിച്ചതു്. പക്ഷെ വലിയ വൻകരയ്ക്കുപകരം ഒരു കൂട്ടം ദ്വീപുകളാണു് അവർ

കണ്ടെത്തിയതു്. ആ ദ്വീപുകളാണു് തഹിതി ദ്വീപു കഠം.

അവിടെനിന്നും കുക്കു് യാത്രതുടർന്നു് ന്യൂസീലണ്ടു് എന്ന രാജ്യത്തെത്തി. ആറുമാസം കുക്കു് ന്യൂസീലണ്ടിലെ തീരപ്രദേശങ്ങളിൽ ചുററിസ്സഞ്ചരിച്ചു. ന്യൂസീലണ്ടു് രണ്ടു വലിയ ദ്വീപുകഠം കൂടിച്ചേർന്നതാണു്. ആ രണ്ടു ദ്വീപുകളുടെ നടുവിൽക്കൂടി ആദ്യമായി കപ്പലിൽ സഞ്ചരിച്ച വിദേശീയൻ അദ്ദേഹമായിരുന്നു. അതു കാരണം ഇവിടെയുള്ള കടലിടുക്കിനു് "കുക്കു് കടലിടുക്കു്" എന്നാണു് പറഞ്ഞു വരുന്നതു്. ആ പ്രദേശങ്ങളിൽ അദ്ദേഹം കണ്ട മനുഷ്യർ നല്ല ആരോഗ്യമുള്ളവരും ധൈര്യശാലികളുമായിരുന്നു. കുക്കിനു് ന്യൂസിലണ്ടിലെ പല പ്രദേശങ്ങളും കണ്ടു മനസ്സിലാക്കുവാൻ ആഗ്രഹമുണ്ടായിരുന്നു. പക്ഷെ അവിടത്തെ ആദിമനിവാസികളുടെ ഉപദ്രവം സഹിക്കാത്തതുകൊണ്ടു് അദ്ദേഹം നേരെ വടക്കു പടിഞ്ഞാറു ഭാഗത്തേയ്ക്കു് സഞ്ചരിച്ചു. അതിന്റെ ഫലമായി അദ്ദേഹം ആസ്ത്രേലിയ എന്ന ഭൂഖണ്ഡത്തിലെത്തി.

ആസ്ത്രേലിയയിൽ കുക്കിനുമുമ്പുതന്നെ പല സഞ്ചാരികളും എത്തിയിരുന്നു. എന്നാൽ ആ രാജ്യത്തിന്റെ കിഴക്കേ തീരത്തു് ആദ്യമായി ചെന്നതു് അദ്ദേഹമായിരുന്നു. ആദ്യമായി ചെന്ന സ്ഥലത്തിനു് അവർ "ബോട്ടണി ഉഠംക്കടൽ" എന്ന പേർ കൊടുത്തു. ഇന്നും ആ സ്ഥലത്തിന്റെ പേർ അതു തന്നെ.

കുറെ മാസങ്ങൾക്കുശേഷം കുക്ക് ഇംഗ്ലണ്ടിൽ തിരിച്ചെത്തി. ജനങ്ങൾ അദ്ദേഹത്തെ സ്നേഹത്തോടും അഭിമാനത്തോടുംകൂടി സ്വീകരിച്ചു.

കുക്ക് പുതിയ രാജ്യങ്ങൾ കണ്ടുപിടിക്കാൻ വീണ്ടും ചില യാത്രകൾ ചെയ്തു. അവയിൽ അവസാനത്തെ യാത്ര അദ്ദേഹത്തിന്റെ മരണത്തിലാണ് അവസാനിച്ചത്. ശാന്തസമുദ്രത്തിന്റെ തെക്കുഭാഗത്തേക്ക് കപ്പൽയാത്ര ചെയ്തുവന്ന അദ്ദേഹവും കൂട്ടുകാരും സാൻഡ്‌വിച്ച് ദ്വീപുകളിൽ എത്തി. ആ ദ്വീപിലെ തോണികളെ അവിടെ ചുററിസ്സഞ്ചരിച്ച കുക്കും ആ ദ്വീപിലെ ജനങ്ങളും തമ്മിൽ ഒരു കലഹമുണ്ടായി. ഒടുവിൽ നാട്ടുകാർ അദ്ദേഹത്തെ വധിച്ചു.

രാജ്യങ്ങൾ കണ്ടുപിടിക്കാൻവേണ്ടി ജീവിക്കുകയും ആ പരിശ്രമത്തിൽ മരിക്കുകയും ചെയ്ത ധീരനായ കുക്കിന്റെ പേര് എന്നും നിലനിൽക്കും.

## 5. ഡേവിഡ് ലിവിങ്സ്റ്റൺ

ലിവിങ്സ്റ്റൺ ഇംഗ്ലണ്ടിലെ ഒരു ദരിദ്ര കുടുംബത്തിൽ ജനിച്ചു. പത്തു വയസ്സു മുതൽതന്നെ ആഹാരം സമ്പാദിക്കാൻ ആ ബാലന് ജോലി ചെയ്യേണ്ടി വന്നു. രാവിലെ മുതൽ വൈകുന്നേരം വരെ അവൻ ഒരു പരുത്തിമില്ലിൽ പണിചെയ്തു. ഓരോ ആഴ്ചയുടെ അവസാനത്തിലും കുറച്ച് കൂലി ലഭിച്ചു. ആ പണംകൊണ്ട് പഴയ പുസ്തകങ്ങൾ വില്ക്കുന്ന കടയിൽ അവൻ ഓടിച്ചെല്ലും. അതിൽ

തിന്ന് ചില നല്ല പുസ്തകങ്ങളും വാങ്ങും. ഒഴിവു സമയങ്ങളിൽ അവൻ പുസ്തകങ്ങൾ വായിച്ചു. വീട്ടിൽ തിരിച്ചെത്തിയാൽ ഒരു മെഴുകുതിരിയുടെ വെളിച്ചത്തിൽ വായന തുടർന്നിരുന്നു. ചിലപ്പോൾ അർദ്ധരാത്രിയിൽപ്പോലും വായിച്ചുകൊണ്ടുതന്നെയിരിക്കും. അപ്പോൾ അമ്മവന്ന് മെഴുകുതിരി കെടുത്തി ലിവിങ്ങ്സ്റ്റണോട്ട് കിടന്നുറങ്ങുവാൻ പറഞ്ഞിരുന്നു.

ഡേവിഡിന്ന് പത്തൊമ്പതു വയസ്സായപ്പോൾ തന്നെ അദ്ദേഹം പല മഹാന്മാരുടെയും പുസ്തകങ്ങൾ വായിച്ചിരുന്നു. അവരിൽ പലരും ചൈന, ആഫ്രിക്ക തുടങ്ങിയ വിദൂര രാജ്യങ്ങളിൽച്ചെന്ന് അവിടെയുള്ള ആളുകളെ ഗുണത്തിനുവേണ്ടി പലതും പ്രവർത്തിച്ചതായി അദ്ദേഹം മനസ്സിലാക്കി. ഒരു ഡോക്ടർ ആകുവാനാണ് ഡേവിഡ് ആഗ്രഹിച്ചത്. ഡോക്ടറായിക്കഴിഞ്ഞാൽ ഏതെങ്കിലും ഒരു രാജ്യത്തുചെന്ന് കഷ്ടപ്പെടുന്ന ജനങ്ങളെ ശുശ്രൂഷിക്കണമെന്നും അദ്ദേഹം നിശ്ചയിച്ചു. അന്നുമുതൽ തന്റെ സമ്പാദ്യത്തിൽനിന്നു കിട്ടുന്ന ഓരോ പെന്നിയും വൈദ്യശാസ്ത്രം പഠിക്കുവാൻ അദ്ദേഹം ചെലവാക്കി. കാലക്രമത്തിൽ ഡേവിഡ് ഒരു ഡോക്ടറായി.

ഒരു ദിവസം ആഫ്രിക്കയിൽ പോയിവന്ന ഒരു പുരോഹിതന്റെ പ്രസംഗം ഡേവിഡ് കേൾക്കയുണ്ടായി. ആഫ്രിക്കയിലെ ഘോരമായ വനങ്ങളെ കുറിച്ചും അവിടത്തെ ജനങ്ങളുടെ വിചിത്രമായ ജീവിതരീതിയെക്കുറിച്ചും പുരോഹിതൻ പ്രസംഗിച്ചു.

ഭീഷണം എന്തോ ഇരമ്പുന്ന ശബ്ദം കേട്ടു. അവർ മഹിമയേറും വെള്ളച്ചാട്ടവും കണ്ടു! അതിൽനിന്നു് നീരാവി കുതിച്ചുപൊങ്ങുന്നു. ഈ വെള്ളച്ചാട്ടത്തിനു് ഇംഗ്ലണ്ടിലെ രാജ്ഞിയുടെ ബഹുമാനാർത്ഥം "വിക്ടോറിയാ വെള്ളച്ചാട്ടം" എന്നു് അദ്ദേഹം പേർകൊടുത്തു. ഇതിനെപ്പററി മുമ്പ് പഠിച്ചിട്ടുണ്ടല്ലോ.



ഇന്നു വിക്ടോറിയാ വെള്ളച്ചാട്ടം കാണാൻ ലോകത്തിലെ പല ഭാഗങ്ങളിൽനിന്നും ധാരാളം സന്ദർശകർ എത്തിക്കൊണ്ടിരിക്കുന്നു. അതിന്റെ സമീപപ്രദേശങ്ങളിൽ ഇപ്പോൾ ഒരു പട്ടണവും കാണാം. അതിനു് ലിവിങ്സ്റ്റൺ പട്ടണം എന്നാണു് പേർ.

ആണു് പട്ടാളക്കാരുടെ ഉണക്കറൊട്ടി സ്വാദുള്ളതാകുന്നതെന്നു് അയാൾ ചോദിച്ചു. "ഞാനും ഒരു പട്ടാളക്കാരനാകാൻ ആഗ്രഹിക്കുന്നു" എന്നായിരുന്നു അവന്റെ മറുപടി. ആ കുട്ടി പില്ക്കാലത്തു് ലോകപ്രസിദ്ധനായ നെപ്പോളിയൻ ബോണപ്പാർട്ടു് ആയിരുന്നു.

മെഡിറ്ററേനിയനിലെ കാർസിക്കാ ദ്വീപിലാണു് നെപ്പോളിയൻ ജനിച്ചതെന്നു് നാം മനസ്സിലാക്കിയിട്ടുണ്ടല്ലോ. ജന്മഭൂമിയായ കോർസിക്കാ ഫ്രഞ്ചുകാരുടെ അധീനത്തിലാണെന്നു നെപ്പോളിയൻ ഗ്രഹിച്ചു. നെപ്പോളിയന്റെ അമ്മ, ഫ്രഞ്ചുകാർക്കു് അടിമയായിരിക്കാൻ ഒരുങ്ങിയില്ല. അതുകൊണ്ടു് അവരെ ഫ്രഞ്ചുകാർ കുന്നിലേക്കു് ആട്ടിയോടിച്ചു. അമ്മയുടെ കൂടെ സ്വാതന്ത്ര്യസ്നേഹികളായ മററനേകം പേരും ഉണ്ടായിരുന്നു. അമ്മയുടെ കഥകൾ കേട്ടു് നെപ്പോളിയൻ തനിക്കു പ്രായപൂർത്തിയായാൽ കോർസിക്കായുടെ സ്വാതന്ത്ര്യത്തിനു വേണ്ടി പ്രയത്നിക്കുമെന്നു് പ്രതിജ്ഞചെയ്തു. അത്ര ദേശഭക്തിയുള്ള ഒരാളായിരുന്നു അദ്ദേഹം.

ഒമ്പതാംവയസ്സിലാണു് നെപ്പോളിയനെ അച്ഛൻ അയൽ രാജ്യമായ ഫ്രാൻസിൽ പഠിക്കാൻ അയച്ചതു്. പിന്നീടു് പട്ടാളക്കാർക്കു് പരിശീലനം നൽകുന്ന ഒരു സ്കൂളിൽ ചേർന്നു പഠിച്ചു. സ്കൂളിൽ അക്കാലത്തു് പലപ്പോഴും ആഹാരമില്ലാതെ കഴിക്കേണ്ടിവന്നിട്ടുണ്ടു്. ദിവസേന ഉച്ചയ്ക്കു് സ്കൂളിന്റെ മുൻവശത്തു് അപ്പം വിൽക്കാൻ ഒരു വൃദ്ധയായ സ്ത്രീ ഇരിക്കുക പതിവായിരുന്നു. അവർ നെപ്പോളിയനു് ചിലപ്പോഴെല്ലാം സൗജന്യമായി അപ്പം കൊടുത്തിരുന്നു. ഇങ്ങനെ വിഷമങ്ങൾ സഹിച്ചു വളർന്ന നെപ്പോളിയൻ ചെറുപ്പത്തിൽത്തന്നെ പട്ടാളക്കാരനായിത്തീർന്നു.

അന്നു് ഫ്റാൻസിലെ ജനങ്ങൾ വളരെ കഷ്ടപ്പാടുകൾ അനുഭവിച്ചിരുന്നു. ഫ്രാൻസ് ഭരിച്ചിരുന്ന രാജകുടുംബത്തിലെ അംഗങ്ങളും മററു പ്രഭുക്കന്മാരും പുരോഹിതന്മാരുമെല്ലാം പണം ധൂർത്തടിച്ചിരുന്നു. ഇതിനെല്ലാം സാധുക്കളായ കൃഷിക്കാരിൽനിന്നു് അമിതമായ നികുതി പിരിച്ചെടുത്തു. വിചാരണ കൂടാതെ അനവധി ആളുകളെ തടവിൽ പാർപ്പിക്കുകയും ചെയ്തിരുന്നു.

ഒരുദിവസം രാവിലെ ഫ്രാൻസിലെ ജനങ്ങളെല്ലാം ഇളകിവശായി. ആയിരക്കണക്കിനു് ജനങ്ങൾ ഭൂമി കൈവശപ്പെടുത്തുകയും പ്രഭുക്കന്മാരെ എതിർക്കുകയും ചെയ്തു. ഫ്രാൻസിലെ സാധാരണക്കാരായ ജനങ്ങൾ രാജാവിനെയും മററു പ്രഭുക്കന്മാരെയും കൊന്നൊടുക്കി. ആർക്കും അവിടെ ഒരു രക്ഷയുമില്ലാതായി. ജനങ്ങൾക്കു കിട്ടിയ സ്വാതന്ത്ര്യം അവർ ദുരുപയോഗപ്പെടുത്തുകയാണെന്നു നെപ്പോളിയനു് മനസ്സിലായി. ഫ്രാൻസിൽ ഭരണമില്ലാതായപ്പോൾ അയൽരാജ്യത്തെ ജനങ്ങൾ അതിനെ ആക്രമിച്ചു. ഈ ശത്രുക്കൾക്കെതിരായി ഫ്രഞ്ചുസൈന്യത്തെ നയിച്ചതു് നെപ്പോളിയൻ ആയിരുന്നു. എതിരാളികളെയെല്ലാം തോല്പിച്ചു് നെപ്പോളിയൻ ഫ്രഞ്ചു് [illegible] ചക്രവർത്തിയായിത്തീർന്നു.

നെപ്പോളിയൻെറ മഹത്വം കാണിക്കാൻ [illegible] [illegible]ണ്ടു്. അദ്ദേഹം ചക്രവർത്തിയായപ്പോഴും തനിക്കു് ഉപകാരം ചെയ്ത ആളുകളെ മറന്നില്ല. സ്കൂളിൽ പഠിക്കുമ്പോൾ അപ്പംകൊടുത്തിരുന്ന ഒരു കിഴവിയെ കൂട്ടിക്കൊണ്ടുവരാൻ അദ്ദേഹം പറഞ്ഞു. ചക്രവർത്തിയുടെ അടുക്കലേക്കു പോകുകയാണെന്നു പറഞ്ഞപ്പോൾ ആ സാധു സ്ത്രീ പേടിച്ചു വിറച്ചു. എന്നാൽ ചക്രവർത്തി അവരോടു വളരെ സ്നേഹ-

ങ്ങോടെ പെരുമാറുകയും തനിക്ക് ചെയ്ത ഉപകാരങ്ങൾക്ക് നന്ദി പറയുകയും ധാരാളം സമ്മാനങ്ങൾ നൽകുകയും ചെയ്തു.

അയൽരാജ്യക്കാർക്ക് നെപ്പോളിയന്റെ ഉയർച്ചയിൽ ഭയവും അസൂയയും ഉണ്ടായിരുന്നു. അദ്ദേഹം ഇംഗ്ലീഷുകാരോട് യുദ്ധം ചെയ്തു. അവരുമായുണ്ടായ "ട്രഫാൽഗർ യുദ്ധ"ത്തിൽ നെപ്പോളിയൻ തോററു. അദ്ദേഹം റഷ്യയെ ആക്രമിച്ചു. അവിടത്തെ കഠിനമായ തണുപ്പുമൂലം അദ്ദേഹത്തിനും സൈന്യങ്ങൾക്കും മടങ്ങേണ്ടിവന്നു. വരുന്നവഴി അനേകം ഭടന്മാർ മരിച്ചു. നെപ്പോളിയന്റെ ശക്തി ക്ഷയിക്കുകയാണെന്ന് യൂറോപ്പിലെ പല ശത്രുരാജ്യക്കാരുംകൂടി ഒന്നിച്ചുചേർന്ന് അദ്ദേഹത്തെ എൽബ എന്ന ദ്വീപിലേക്ക് നാടുകടത്തി. ഫ്രാൻസിൽ പഴയ രാജാവ് ഭരിക്കാനും തുടങ്ങി.

ഒരു ദിവസം നെപ്പോളിയൻ പ്രതീക്ഷയോടെ സൈന്യങ്ങളോടുകൂടെ വീണ്ടും ഫ്രാൻസിൽ എത്തി. അദ്ദേഹത്തെയും സൈന്യത്തെയും എതിരേല്പാൻ അനേകായിരം ആളുകൾ ഓടിയെത്തി. തങ്ങളുടെ പ്രിയപ്പെട്ട ചക്രവർത്തിയെ വീണ്ടും കാണാൻ കഴിഞ്ഞതിൽ ജനങ്ങൾ സന്തോഷാശ്രു പൊഴിച്ചു. അദ്ദേഹം അവരോട് ഇങ്ങനെ പറഞ്ഞു. "എനിക്കിനി യുദ്ധം ചെയ്യണമെന്നില്ല. ഫ്രാൻസിലെ ജനങ്ങളായ നിങ്ങളെല്ലാം സന്തോഷത്തോടെ ജീവിക്കുന്നതു കാണുവാനാണ് ഞാൻ വന്നത്." അദ്ദേഹവും സൈന്യവും വേർസായ് കൊട്ടാരത്തിനുനേരെ യാത്രയായി.

ന്നു. ഒരു ദിവസം അദ്ദേഹം അമ്മയെ അറിയിക്കാതെ, പട്ടാളക്കാർക്കു് പരിശീലനം നൽകുന്ന ഒരു സ്കൂളിൽപോയിചേർന്നു. അവിടെ പഠിപ്പിച്ചിരുന്ന പ്രധാന വിഷയങ്ങൾ കണക്കും സൈനിക വിഷയങ്ങളും ആയിരുന്നു. ഈ രണ്ടു വിഷയങ്ങളിലും



അദ്ദേഹം താൽപര്യം കാണിച്ചു. ഇതുകണ്ടു സന്തോഷിച്ച ഒരു അദ്ധ്യാപകൻ അദ്ദേഹത്തെ കെമാൽ എന്നു വിളിച്ചു. കെമാൽ എന്ന വാക്കിന്റെ അർത്ഥം എല്ലാം തികഞ്ഞവൻ എന്നാണു്. ഇങ്ങനെ മുസ്തഫാ "കെമാൽ" ആയി.

അധികം നാറം കഴിയുന്നതിനു മുമ്പുതന്നെ കെമാൽ സമർത്ഥനായ ഒരു സൈന്യാധിപനായിത്തീൎന്നു. തുൎക്കിയുടെ ചില ഭാഗങ്ങൾ ഗ്രീക്കുകാർ പിടിച്ചെടുത്തതു് തിരിച്ചെടുക്കാനായിരുന്നു കെമാൽപാഷയുടെ ആദ്യത്തെ ശ്രമം. അദ്ദേഹം ഗ്രീക്കുകാരോടു് യുദ്ധംചെയ്തു് ജയിച്ചു. ഇതോടുകൂടി കെമാൽപാഷ തുൎക്കിയിലെ ഭരണാധികാരിയായി.

കെമാൽപാഷയെ തുൎക്കിയിലെ ജനങ്ങൾ ഇഷ്ടപ്പെട്ടു. അദ്ദേഹം തുൎക്കിയെ നല്ല ഒരു രാജ്യമായി മാററുവാൻ അങ്ങെയററം പരിശ്രമിച്ചിരുന്നു.

കെമാൽ തുൎക്കിയിലെ ജനങ്ങളുടെ ജീവിതരീതിയിൽ പല മാററങ്ങളും വരുത്തി. കഴിയുന്നതും യൂറോപ്യൻ രാജ്യങ്ങളിലെ പരിഷ്കാരങ്ങളും സമ്പ്രദായങ്ങളും തന്റെ രാജ്യത്തിലും നടപ്പാക്കാൻ അദ്ദേഹം പരിശ്രമിച്ചു. പുരുഷന്മാർ അറബിസമ്പ്രദായത്തിലുള്ള മേലങ്കികൾക്കു പകരം കാലുറയും കോട്ടും ധരിക്കുവാൻ അദ്ദേഹം ആജ്ഞാപിച്ചു. തുൎക്കിത്തൊപ്പിക്കു പകരം ഹാററു ധരിക്കുവാൻ നിർബ്ബന്ധിച്ചു. താടി നീട്ടിവളർത്തുന്നതിനെ അദ്ദേഹം നിരുത്സാഹപ്പെടുത്തി. അന്നത്തെ സ്ത്രീകൾ അടിമുതൽ മുടിവരെ മൂടിപ്പുതച്ചാണു് നടന്നിരുന്നതു്. അതിനു പർദ്ദാസമ്പ്രദായം എന്നു പറയുന്നു. അദ്ദേഹം ഈ ഏൎപ്പാടു് അവസാനിപ്പിച്ചു. കൂടാതെ ബാല്യവിവാഹങ്ങൾ നിൎത്തൽ ചെയ്തു. സ്ത്രീകൾ വിദ്യ അഭ്യസിക്കുവാനും ഉദ്യോഗങ്ങൾ വഹിക്കുവാനും തുടങ്ങി. കെമാൽപാഷ

പല പട്ടണങ്ങളിലും സഞ്ചരിച്ചു് ജനങ്ങളെ പഠിത്തത്തിൽ പ്രോത്സാഹിപ്പിച്ചു. പഴയ അറബി അക്ഷരങ്ങൾക്കു പകരം ലാററിൻ അക്ഷരമാല നടപ്പാക്കി. അങ്ങനെ ജനങ്ങളിൽ ഒരു പുതിയ ഉണർവും പരിഷ്കാരബോധവും അദ്ദേഹം ഉളവാക്കി.

പാഷാ തുർക്കിയിൽ അനേകം തീവണ്ടിപ്പാതകളും ഏർപ്പെടുത്തി. അതിനു പുറമേ കൃഷിസമ്പ്രദായത്തിലും ചില മാററങ്ങൾ വരുത്തി. ട്രാക്ടർ തുടങ്ങിയ പുതിയ യന്ത്രങ്ങൾ കൃഷിപ്പണിക്കു് ഉപയോഗിച്ചു തുടങ്ങി. കൂടുതൽ കുട്ടികൾക്കു് പഠിക്കുവാൻ തക്കവണ്ണം അനേകം സ്കൂളുകൾ സ്ഥാപിച്ചു.

രാജ്യത്തിന്റെ വരവു വർദ്ധിപ്പിക്കാനും ജനങ്ങൾക്കു് തൊഴിൽ നൽകാനും പുതിയ കണ്ടുപിടുത്തങ്ങളിലേക്കു ശ്രദ്ധ തിരിച്ചുവിടാനും പാഷാ യത്നിച്ചു. അദ്ദേഹം പുതിയ യന്ത്രശാലകൾ നിർമ്മിക്കുകയും വിദേശങ്ങളിൽനിന്നു് യന്ത്രങ്ങൾ വരുത്തുകയും ചെയ്തു. പല പുതിയ വ്യവസായങ്ങളും ആരംഭിച്ചു.

കെമാൽപാഷയുടെ പരിഷ്കാരങ്ങളെ പലരും എതിർത്തിരുന്നുവെങ്കിലും അദ്ദേഹം ആ എതിർപ്പുകൾ വകവച്ചില്ല. ആ ധീരനായ നേതാവു് 1938-ൽ മരണം പ്രാപിച്ചു.

ജനങ്ങളുടെ പിതാവു് എന്നർത്ഥത്തിൽ അദ്ദേഹത്തെ "അത്താതുർക്ക്" എന്നാണു് വിളിച്ചുവരുന്നതു്.

## പ്രായോഗിക പ്രവൎത്തനങ്ങൾ

I. ചുവടെ ചേൎത്ത പട്ടികയിൽ A വിഭാഗത്തിൽ ചില മഹാന്മാരുടെ പേരുകൾ കൊടുത്തിട്ടുണ്ട്. B വിഭാഗത്തിൽ അവർ ജനിച്ച രാജ്യത്തിന്റെ പേർ എഴുതുക.

| A | B |
|---|---|
| നെപ്പോളിയൻ ബോണപ്പാർട്ട് | |
| മുസ്തഫ കെമാൽ പാഷാ | |
| വാസ്കോഡിഗാമ | |
| ഡേവിഡ് ലിവിങ്സ്റ്റൺ | |
| കൊളംബസ്സ് | |
| ക്യാപ്റ്റൻ കുക്ക് | |
| അലക്സാണ്ടർ | |

II. ഭൂപടം നോക്കി കണ്ടുപിടിക്കുക:—

1. ഗ്രീസ്സ്, 2. ബാബിലോണിയ, 3. പേർഷ്യ, 4. സലംനദി, 5. കോർസിക്കാദ്വീപ്, 6. തുർക്കി, 7. കോഴിക്കോട്, 8. ന്യൂസിലണ്ട്, 9. പശ്ചിമേന്ത്യാ ദ്വീപുകൾ.

III. തെറ്റോ ശരിയോ എന്നു പറയുക:—

1. കൊളംബസ്സ് കണ്ടുപിടിച്ച രാജ്യത്തിന്റെ പേർ അമേരിക്ക എന്നായിരുന്നു.

2. ഇന്ത്യയിലേയ്ക്കുള്ള കടൽമാർഗ്ഗം കണ്ടുപിടിച്ച ആദ്യത്തെ യൂറോപ്യക്കാരൻ വാസ്കോഡിഗാമയായിരുന്നു.

3. നെപ്പോളിയൻ പങ്കെടുത്ത അവസാനത്തെ യുദ്ധം ട്രഫാൽഗർ യുദ്ധമായിരുന്നു.

4. അലക്സാണ്ടറുടെ ജന്മസ്ഥലം ബാബിലോണിയ ആയിരുന്നു.

5. ഡേവിഡ് ലിവിങ്സ്റ്റൺ തന്റെ ജീവിതത്തിൽ അധികഭാഗവും ആഫ്രിക്കയിലെ ജനങ്ങൾക്കുവേണ്ടിയാണ് ചെലവാക്കിയത്.



---

PRINTED AT:
THE INDIRA PRINTING WORKS, PETTAH, TVM.

## ദേശീയ സമ്പാദ്യ പദ്ധതി

1. നിങ്ങളുടെ ഭാവിക്കുവേണ്ടിയും ഇന്ത്യയുടെ ഭാവിക്കുവേണ്ടിയും മിച്ചംപിടിക്കുക.
2. നിങ്ങൾ പതിവായി സമ്പാദിക്കാറുണ്ടോ ? ദേശീയ സമ്പാദ്യ പദ്ധതി സർട്ടിഫിക്കററുകളിൽ മുതൽ നിക്ഷേപിക്കുക.
3. നിങ്ങളുടെ നിക്ഷേപങ്ങൾക്കു് പോസ്റ്റാഫീസ് സേവിംഗ്സ് ബാങ്കു് ഉപയോഗിക്കുക.
4. നിങ്ങളുടെ സമ്പാദ്യം രാഷ്ട്രത്തിന്റെ സമ്പാദ്യമാണു്.
5. സമ്പാദ്യം നിങ്ങൾക്കും രാഷ്ട്രത്തിന്നും അഭിവൃദ്ധി കൈവരുത്തുന്നു.
6. ആ ചെലവു് യഥാർത്ഥത്തിൽ ആവശ്യമുള്ളതാണോ ? സമ്പാദിക്കുക; നിക്ഷേപിക്കുക.
7. നിങ്ങളുടെ ഭാവിഐശ്വര്യത്തിന്നു് നിങ്ങളുടെ സമ്പാദ്യങ്ങൾ നിങ്ങളുടെ ഗവമ്മെൻറിന്നാവശ്യമാണു്.

---

COVER PRINTED AT THE GOVERNMENT PRESS, TRIVANDRUM, 1969